

# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 1 പുസ്തകം 71 ജനുവരി 2014



ഫെബ്രുവരി 21, 22
പ. വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാൾ




President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana
Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queries
sabhamasika@yahoo.com
For Editorial queries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-


## BRIEFLY

നാഷണൽ കൗൺസിൽ ഓഫ് ചർച്ചസിന്റെ ആഭിമുഖ്യത്തിലുള്ള നാഷണൽ എക്യുമെനിക്കൽ അസംബ്ലി 2014 ജനുവരി 28 - ഫെബ്രു. 1 വരെ ദുർഗാപ്പൂരിൽ നടക്കും.
Email:coyncci@gmail.com, www.nccindia.in

കോട്ടയം പഴയ സെമിനാരി ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനം ഫെബ്രു. 2-ന് ഞായറാഴ്ച 11മണിക്ക് പഴയ സെമിനാരിയിൽ നടക്കും

ഫെബ്രു. 10-ന് മൂന്ന് നോമ്പ് ആരംഭം, മാർച്ച് 3-ന് വലിയ നോമ്പാരംഭം. മാർച്ച് 26 പാതി നോമ്പ്. ഏപ്രിൽ 20 ഈസ്റ്റർ

അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ് 2014 ഫെബ്രു. 7 മുതൽ 9 വരെ പരുമല സെമിനാരിയിൽ നടത്തും. പങ്കെടുക്കുന്നവർ ജനു. 15-ന് മുമ്പ് പേര് രജിസ്റ്റർ ചെയ്യണം.

അഖില മലങ്കര വൈദിക സമ്മേളനം മാർച്ച് 18-ന് ചൊവ്വ രാവിലെ 10. മുതൽ 4 വരെ കുറിച്ചി സെ. പീറ്റേഴ്സ് & സെ. പോൾസ് വലിയ പള്ളിയിൽ നടത്തും.



www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം. വിലാസം :
www.catholicatenews.in



# മലങ്കരസഭ

10 ജനുവരി 2014

എല്ലാ മാസവും മലങ്കരസഭയുടെ അക്ഷര പ്രകാശം




## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റപ്രതി:15 രൂപ
ഒരുവർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha


# ഗുരുമൊഴി

ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

രണ്ടാം ഓർമ്മ : 2014 ഫെബ്രു. 16



"ഞാനും ജോർജുകുട്ടിയായിരുന്നു, ജോർജു കുട്ടി, വേദപുസത്കം വായിച്ച് ദൈവിളി തിരിച്ചറിഞ്ഞ് ജീവിക്കണം". കുന്നംകുളത്ത് കൺവൻഷൻ പ്രസംഗിക്കുവാൻ വന്ന ഒസ്താത്തിയോസ് തിരുമനസ്സിന്റെ അടുക്കൽ നിന്നു ലഭിച്ച ഉപദേശം! പിന്നീട് ദിവ്യബോധനം സെമിനാറിലും യുവജന പ്രസ്ഥാന സമ്മേളനങ്ങളിലും ആ ശക്തമായ പ്രവചന - പ്രബോധനങ്ങൾ എന്റെ ഹൃദയത്തിലേക്ക് തുളച്ചുകയറി. പഴയസെമിനാരിയിൽ വൈദിക പഠനത്തിന്റെ പ്രവേശന ഇന്റർവ്യൂ സമയത്ത് അദ്ദേഹം സ്വയസിദ്ധമായ ശൈലിയിൽ ചിരിച്ചുകൊണ്ട് പറഞ്ഞു. "ജോർജുകുട്ടിയെ എനിക്കറിയാം; കുന്നംകുളത്തുകാരനാണ്". സെമിനാരി ജീവിതത്തിലെ ശക്തമായ പ്രോൽസാഹനമായിരുന്നു ആ ഹൃദ്യമായ വാക്കുകൾ.

വൈദികനായി സെമിനാരിയിൽ പഠിപ്പിക്കുന്ന സമയത്ത് തിരുമേനിയുടെ ഒരു സായാഹ്ന ഭവന സന്ദർശനയാത്രയിൽ കൂടെ വിളിച്ചു കൊണ്ടു പോയി. വ്യക്തി ബന്ധങ്ങളെക്കുറിച്ചും ആത്മീയ ജീവിതനിഷ്ഠയെക്കുറിച്ചും സംസാരിച്ചു യാത്ര ചെയ്തു. ഒരു ഭവനത്തിൽ എത്തിയപ്പോൾ തിരുമേനി പറഞ്ഞു:

"ഇത് പുലിക്കോട്ടിലച്ചൻ; എന്റെ വിദ്യാർത്ഥിയായിരുന്നു. ഇപ്പോൾ ഞങ്ങൾ ഒന്നിച്ച് പ്രവർത്തിക്കുന്നു."

ഒരു യുവ വൈദികനു ലഭിക്കാവുന്ന ഏറ്റവും വലിയ അംഗീകാരം. 'ഒസ്ത്താത്തിയോസ്' എന്ന ഗ്രീക്ക് പദത്തിന് 'ഉന്നത സ്ഥിതൻ' എന്നർത്ഥം. ദൈവശക്തിയാൽ ഉയിർത്തവനും പാവപ്പെട്ടവരുടെയും നീതി നിഷേധിക്കപ്പെട്ടവരുടെയും ശബ്ദവും ജിഹ്വയുമായ ആധുനിക ആമോസ്സ്! "ടാപ്പും, പൈപ്പുമുണ്ടെങ്കിലും വെള്ളമില്ലാത്ത" അവസ്ഥയെ അദ്ദേഹം വിമർശിച്ചു. മലങ്കര സഭ കണ്ട ഏറ്റവും ശക്തനായ ത്രിത്വ വിശകലന വ്യാഖ്യാതാവാകുവാൻ ദൈവം അദ്ദേഹത്തെ ഉയർത്തി. "ത്രിയേക ദൈവം എല്ലാവരുടെയും ദൈവമാണെന്നും" എല്ലാ ജാതിയും സ്നേഹമെന്ന ഏക മതത്തിൽ എത്തണമെന്നും ലളിത ഭാഷയിൽ അദ്ദേഹം പഠിപ്പിച്ചു.

ഒസ്താത്തിയോസ് തിരുമേനിയുടെ രൂപവും ഭാവവും ശബ്ദവും നീതിനിഷേധം നടക്കുന്ന ഓരോ അവസരത്തിലും സമൂഹ മനസാക്ഷിയെ തൊട്ടുണർത്തുന്നു. നീതി പൂർവ്വമല്ലാത്ത എന്തെങ്കിലും പ്രവർത്തിക്കുവാൻ തീരുമാനമെടുക്കുമ്പോൾ മനസാക്ഷിക്കുത്തായി ആ പ്രവാചക ശബ്ദം നമ്മുടെ ചെവികളിൽ പതിക്കണം. മലങ്കരസഭയിൽ മിഷൻ പ്രവർത്തനത്തിന് നൂതന സരണി പകർന്ന കർമ്മയോഗിയാണ് ഗീവർഗീസ് മാർ ഒസ്താത്തിയോസ്.

മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ അദ്ദേഹത്തിന്റെ കബറിടത്തിന്റെ മുന്നിൽ നിൽക്കുമ്പോൾ എന്തൊക്കെയോ അദ്ദേഹം നമ്മോട് ആവശ്യപ്പെടുന്നതായി തോന്നുന്നു. അദ്ദേഹത്തിന്റെ ദർശനങ്ങൾ സാക്ഷാത്കരിക്കുവാൻ സർവ്വശക്തൻ നമ്മെ സഹായിക്കട്ടെ.

**ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്**
*(അഹമ്മദാബാദ് ഭദ്രാസനം)*




കർത്താവിൽ പ്രിയരേ,

വിദ്യാഭ്യാസ സ്ഥാപനങ്ങൾ പരിശുദ്ധ സഭയിൽ ആദ്യം ആരംഭിക്കുന്നത് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന അഭിവന്ദ്യ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് അഞ്ചാമൻ തിരുമേനിയും പരിശുദ്ധ പരുമല തിരുമേനിയും ആയിരുന്നു. ആ കാലത്ത് വിദ്യാഭ്യാസ പ്രവർത്തനം ഒരു സേവനമായിരുന്നു.

വിദ്യാവെളിച്ചം സാധാരണക്കാരുടെ മനസ്സിലേക്ക് എത്തിക്കുവാനുള്ള അദ്ധ്വാനമായിരുന്നു അത്. അന്ന് പള്ളിയോട് ചേർന്ന് പള്ളിക്കൂടം എന്നത് ആപ്തവാക്യമായിരുന്നു. വിദ്യ അഭ്യസിക്കുന്നവരുടെ എണ്ണം അക്കാലത്ത് വളരെ കുറവായിരുന്നു. എന്നാൽ വിദ്യാഭ്യാസം കൂടാതെ ഒരു സംസ്ക്കാരം രൂപീകരിക്കുവാൻ കഴിയുകയില്ലാ എന്ന തിരിച്ചറിവ് നമ്മുടെ പിതാക്കന്മാരിൽ ഉണ്ടായിരുന്നു. അത് മിഷനറി പ്രവർത്തനത്തിന്റെ അനന്തരഫലം കൂടിയാവാം. വിദ്യ അഭ്യസിക്കുമ്പോൾ മനുഷ്യ മനസ്സ് പ്രകാശിതമായിതീരുന്നു. സ്നേഹത്തിൽ നിറയുവാൻ വിദ്യാഭ്യാസം സഹായിച്ചിരുന്നു. വിജ്ഞാന സമ്പാദനം എന്നത് വിദ്യാഭ്യാസത്തിന്റെ ഒരു വശമേ ആകുന്നുള്ളു. വൈദ്യൻ, വൈദികൻ, അദ്ധ്യാപകൻ എന്നീ ശുശ്രൂഷകൾക്ക് സാമ്യമുണ്ട്. മനുഷ്യ ജീവിതത്തെ നന്മയുടെ പാതയിൽ രൂപാന്തരപ്പെടുത്തുവാനുള്ള ഉത്തരവാദിത്വം ഉള്ളവരാണ് ഗുരുക്കൻമാർ. അദ്ധ്യാപകരെ ഈശ്വര തുല്യം സ്നേഹിക്കുകയും ആദരിക്കുകയും ചെയ്യുന്ന പാരമ്പര്യമാണ് നമുക്കുള്ളത്.

വിദ്യാഭ്യാസത്തിൽ സ്വഭാവ രൂപീകരണത്തിന് ഇന്ന് വേണ്ടത്ര പ്രാധാന്യം നൽകുന്നുണ്ടോ എന്നത് സംശയമാണ്. ഭൗതികതയും സുഖലോലുപതയും വിദ്യാഭ്യാസത്തിൽ ലക്ഷ്യമിടുന്നതിനാൽ സൽസ്വഭാവം, പരോപകാരം, സാത്വിക ഭാവം, സത്യസന്ധത തുടങ്ങിയ മൂല്യങ്ങൾ വിദ്യാർത്ഥി മനസ്സുകളിൽ നിന്നും അന്യമാകുന്നു. അക്ഷരാർത്ഥത്തിൽ അദ്ധ്യാപക ശുശ്രൂഷ സുവിശേഷ ദൗത്യമാണ് നിർവ്വഹിക്കുന്നത്. വിദ്യാർത്ഥി സമൂഹത്തെ പാകപ്പെടുത്തി ദിശാബോധം നൽകുന്ന ദൗത്യമാണ് അദ്ധ്യാപക ശുശ്രൂഷ. അദ്ധ്യാപനം തൊഴിലായി സ്വീകരിക്കുമ്പോൾ ദൗത്യനിർവ്വഹണത്തിൽ നിന്നും വ്യതിചലിക്കുന്നു. സ്വഭാവ രൂപീകരണത്തിൽ അനന്ത സാധ്യതകളാണുള്ളത്. അദ്ധ്യാപനശുശ്രൂഷയിലൂടെ വിദ്യാർത്ഥി സമൂഹത്തെ നന്മപ്രവർത്തിക്കുന്ന സ്രോതസ്സാക്കി രൂപാന്തരപ്പെടുത്തുവാൻ സാധിക്കണം.

അനുഗ്രഹകരമായ പുതുവർഷം ഏവർക്കും നാം നേരുന്നു. ദൈവം അനുഗ്രഹിക്കട്ടെ.

**ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

EDITORIAL

# ദലിത് നിലവിളി




## SC Status for Dalit Christians

### ജസ്റ്റീസ് രംഗനാഥ മിശ്ര കമ്മീഷൻ റിപ്പോർട്ട് നടപ്പാക്കണം

'താഴ്ന്ന ജാതിക്കാരെന്നു പറഞ്ഞു വരുന്നവർക്കു രാജപാതയിൽ സഞ്ചാരമോ സമസൃഷ്ടങ്ങളോടുള്ള അടുപ്പമോ സാധ്യമല്ലാതെയാണ് ഇരിക്കുന്നത്. ഇവരുടെ കഷ്ടപ്പാടുകൾ തീർക്കേണ്ടതും... ഇവർക്ക് അറിവുണ്ടാക്കി കൊടുത്ത് രക്ഷിക്കേണ്ടതും നമ്മുടെ മുഖ്യമായ കർത്തവ്യമാണ്.

(പരുമല തിരുമേനി 1895 ലെ പ്രഭാഷണം)

* * *

ദേശീയ തലത്തിൽ ദലിത് പ്രസ്ഥാനങ്ങൾക്ക് നേതൃത്വം നൽകുവാൻ കഴിവുള്ളവർ സഭയിൽ വളർന്നു വരണം. ദലിതരോടുള്ള വേർകൃത്യങ്ങൾ സഭയിൽ നിന്നും സമൂഹത്തിൽ നിന്നും മാറ്റപ്പെടണം.

-ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ്

* * *

ഡൽഹിയിൽ നടന്ന ദലിത് ക്രൈസ്തവ-മുസ്ലീം മാർച്ചിന്റെ നേരെ നടത്തിയ ലാത്തി ചാർജ്ജിൽ പ്രധാന മന്ത്രി മൻമോഹൻ സിങ്ങ് ഖേദം പ്രകടിപ്പിച്ചു.

(പത്രവാർത്ത)'

ദലിത് ജനതയുടെ സമഗ്രമായ വികസനവും വിമോചനവും അനിവാര്യമാണ്. അപമാനവികരും അവകാശരഹിതരും തിരസ്കൃതരുമായ ജനതയായി ദലിത് സമൂഹം.

ജാതി വ്യവസ്ഥയിൽ ഒരു വർണ്ണവും ഇല്ലാത്തവരാണ് ദലിതർ. ഇത് ഒരു ജാതിയുടെ വിളിപ്പേരല്ല. സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്നും തിരസ്ക്കരിക്കപ്പെട്ട ജനതയെ പ്രതിനിധീകരിക്കുന്ന പദമാണ്. മുഖ്യധാരയിൽ നിന്നും 'ദലനം' ചെയ്യപ്പെട്ടത് അഥവാ 'മുറിച്ചു മാറ്റപ്പെട്ടത്' എന്നർത്ഥം. വ്രണിതരായ, ചവിട്ടി അരയ്ക്കപ്പെട്ട, മുറിക്കപ്പെട്ട, ശിഥിലീകരിക്കപ്പെട്ട, തകർക്കപ്പെട്ട, നശിപ്പിക്കപ്പെട്ട, പാർശ്വവൽക്കരിക്കപ്പെട്ട, അന്യവൽക്കരിക്കപ്പെട്ട ജനതയാണിത്. കീഴാളർ, പിന്നോക്കർ, അസ്പൃശ്യർ, അയിത്തർ, അനാമികർ, ദുർബലർ, മർദ്ദിതർ, ചിതറിയവർ എന്നെല്ലാം വിവക്ഷിക്കുന്നു. സാംസ്കാരിക നവോത്ഥാനക്കാർ 'ദലിത് എന്നപ്രയോഗം സാഹിത്യകൃതികളിൽ പുനരാവിഷ്ക്കരിച്ചു. 1960 കളുടെ അന്ത്യത്തോടെ തൊട്ടുകൂടാത്തവർ, തീണ്ടിക്കൂടാത്തവർ, പുറജാതിക്കാർ, അവർണ്ണർ, അധ:സ്ഥിതർ എന്നിവരെ 'ദലിത് ജനത' എന്നറിയപ്പെട്ടു. 'ദലിത്' സ്വയാദരവും, സ്വത്വബോധവും പകരുന്ന കുറിവാക്കാണ്. ആത്മാഭിമാനത്തിനും സത്യാന്വേഷണത്തിനുമുള്ള വിമോചന ധ്വനിയാണ് ദലിത്. ആത്മാഭിമാനം തകർത്ത് അന്യവൽക്കരിക്കപ്പെട്ടവരും നികൃഷ്ടരുമായി തീർത്ത ജനതയുടെ എല്ലാ വിധത്തിലുമുള്ള അടിച്ചമർത്തലിന്റെ പ്രതീകമാണിത്.

ദലിതർ സാമൂഹികമായി അപമാനവരും സാമ്പത്തികമായി അടിമകളും രാഷ്ട്രീയമായി അധികാര രഹിതരുമാണ്. ജാതീയ വേർതിരിവിൽ വ്യക്തിത്വവും സാമൂഹിക നീതിയും, മനുഷ്യത്വവും നിഷേധിച്ച് 'തൊട്ടുകൂടാത്തവർ', 'അടുത്തു കൂടാത്തവർ', 'കണ്ടുകൂടാത്തവർ' എന്നിങ്ങനെ ദലിത് ജനതയുടെ മേൽ സവർണ്ണർ അധീശത്വം ഉറപ്പിച്ചു. ബ്രിട്ടീഷുകാർ 'അധ:കൃതർ' എന്ന് മുദ്രകുത്തിയ ചാതുർവർണ്ണ്യ




## EDITORIAL

ജാതിവ്യവസ്ഥയ്ക്കു പുറത്തുള്ള വിഭാഗങ്ങളെ ഡോ. ബി. ആർ അംബേദ്ക്കർ (1891-1956) 'ദലിത്' എന്ന് വിശേഷിപ്പിച്ചു. ഇത് വിളിച്ചറിയിക്കുന്നത് സാമൂഹികവും രാഷ്ട്രീയവും ജാതീയവുമായ അടിച്ചമർത്തലുകളിൽ നിന്നുള്ള വിമോചനമാണ്. പ്രതിഷേധത്തിന്റെയും പ്രത്യാക്രമണത്തിന്റെയും സംക്രമണത്വവും ഇതിലുണ്ട്.

കഷ്ടതയിലും ദാരിദ്ര്യത്തിലുമുള്ള ദലിത് ജനതയുടെ സാമൂഹികാവസ്ഥയ്ക്കു പിന്നിൽ നൂറ്റാണ്ടിന്റെ ചരിത്രമുണ്ട്. ഉപമാനവരും (sub-human) അവമാനവരും (no-people) ശബ്ദമില്ലാത്ത ജനതയുമായി ദലിതർ. അടിച്ചമർത്തപ്പെട്ട ജനതയുടെ ഉയിർത്തെഴുന്നേല്പിനുള്ള ആഹ്വാനവും പോരാട്ടവുമാണ് ദലിത് പ്രസ്ഥാനങ്ങൾ.

ദലിതരുടെ ശബ്ദവും ചരിത്രവും നിഷേധിക്കപ്പെട്ടു. ദലിത് സാഹിത്യരചനകൾ തിരസ്കൃതമായി. തമസ്ക്കരിക്കപ്പെട്ട ദലിത് സാഹിത്യവും ചരിത്രവും പുനർരചിക്കപ്പെടുകയും വ്യാഖ്യാനിക്കപ്പെടുകയും ചെയ്യുന്നതാണ് ദലിത് സാഹിത്യം. ദലിത് വിമോചന ദർശനത്തിലുള്ള വ്യാഖ്യാനവും ആഖ്യാനവുമാണ് മുഖ്യമായ രീതിശാസ്ത്രം. ദലിതരുടെ ഭാഷയും സാംസ്ക്കാരവും തിരിച്ചറിഞ്ഞുള്ള വ്യാഖ്യാനതന്ത്രങ്ങൾ തന്നെ രൂപപ്പെട്ടിട്ടുണ്ട്. ദലിതരുടെ വിസമ്മതവും പ്രതിഷേധവും പോരാട്ടവും ഇവയിൽ വായിച്ചറിയാം. മതം, സംസ്കാരം, പ്രകൃതി, സ്ത്രീ, മാധ്യമം എന്നിവ എല്ലാം ഇപ്പോൾ ദലിത് വീക്ഷണത്തിൽ പുനർവായന നടത്തുന്നുണ്ട്.

വേദവശാസ്ത്രരംഗത്തും പുതിയ വ്യാഖ്യാനങ്ങൾ വഴി തുറന്നു. ലാറ്റിൻ അമേരിക്കയിലെ വിമോചന വേദശാസ്ത്രവും, സൗത്ത് ആഫ്രിക്കയിൽ ശക്തിപ്പെട്ട കറുത്ത വേദശാസ്ത്രവും കൊറിയയിലെ ജനകീയ വേദശാസ്ത്രവും ഫിലിപ്പിയൻസിൽ രൂപപ്പെട്ട പോരാട്ട വേദശാസ്ത്രവും ഇന്ത്യയിലെ ദലിത് വേദശാസ്ത്രത്തിന്റെ ഘടന ബലപ്പെടുത്തുവാൻ ശക്തി പകർന്നു. എന്നാൽ ദലിതർക്കുവേണ്ടി ദലിതരിൽ നിന്നുള്ള വേദശാസ്ത്രമായും ഇത് വ്യാഖ്യാനിക്കപ്പെടുന്നുണ്ട്. ജാതീയതയ്ക്ക് അതീതമായി എല്ലാ വിഭാഗവും ദലിത് ജനതയുടെ സമഗ്രമായ വിമോചനമാണ് ലക്ഷ്യമാക്കുന്നത്.

ഇന്ത്യയിൽ ദലിത് പ്രസ്ഥാനങ്ങളും രാഷ്ട്രീയ സംഘടനകളും നിരവധി രൂപപ്പെടുന്നുണ്ട്. ദലിത് ദൈവശാസ്ത്ര സംവാദങ്ങളും നിരീക്ഷണങ്ങളും സമ്മേളനങ്ങളും അനവധിയാണ്. നിർഭാഗ്യം, ഇന്നും ദലിത് വിഭാഗങ്ങളുടെ കണ്ണീർ അനന്തമായി തുടരുന്നു. ദലിതരുടെ സുവിശേഷം പീഡനത്തിന്റെയും കണ്ണീരിന്റേയും പോരാട്ടത്തിന്റേതുമാണ്. ഈ നിലവിളി എന്നു തീരും.

* * *

ഇന്ത്യൻ ഭരണഘടന ഉറപ്പു നൽകുന്ന അവകാശങ്ങൾ നേടിയെടുക്കുന്നതിനായിട്ടാണ് ദലിത് ക്രൈസ്തവർ 2013 ഡിസംബർ 11-ന് പാർലമെന്റിലേയ്ക്ക് മാർച്ച് നടത്തിയത്. ഇന്ത്യയുടെ വിവിധ ഭാഗങ്ങളിൽ നിന്ന് എത്തിയ 7000 ത്തോളം പേർ റാലിയിൽ പങ്കെടുത്തു. 2007-ലെ ജസ്റ്റിസ് രംഗനാഥമിശ്ര കമ്മീഷൻ റിപ്പോർട്ട് നടപ്പാക്കി ദലിത് ക്രൈസ്ത വരെയും ദലിത് മുസ്ലീങ്ങളെയും പട്ടിക ജാതി സംവരണത്തിൽ ഉൾപ്പെടുത്തണം എന്നതായിരുന്നു ആവശ്യം.

ദലിതർ മതം മാറിയാലും അവർ ദലിതർ അല്ലാതായി ത്തീരുന്നില്ല. ദലിത് ക്രൈസ്തവർക്കും മുസ്ലീങ്ങൾക്കും പട്ടികജാതി സംവരണം നൽകണമെന്ന ആവശ്യം 1950 കൾ മുതൽ ആരംഭിച്ചതാണ്. എന്നാൽ 1956-ൽ ദലിത് ബുദ്ധന്മാർക്കും 1990-ൽ ദലിത് സിക്കുകാർക്കും സംവരണം നൽകി. ഇത് ദലിത് ക്രൈസ്തവർക്കും ദലിത് മുസ്ലീങ്ങൾക്കും ലഭ്യമാകുന്നില്ല. അതിനാൽ ദലിത് സംവരണത്തിനുള്ള പോരാട്ടം ശക്തിപ്പെടുന്നു.

മലങ്കരസഭയിലെ ദലിത് വിഭാഗങ്ങളെ ഉദ്ധരിക്കുവാനായി പരുമല തിരുമേനിയും (1848-1902), പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയും (1886-1968) വളരെ അദ്ധ്വാനിച്ചു. പിന്നീട് ദലിതരുടെ വിമോചനം ലക്ഷ്യമാക്കിയുള്ള പ്രവർത്തനങ്ങൾക്ക് വേണ്ടത്ര ശക്തി ലഭിക്കാതെ പോയി. ദലിത് ജനതയ്ക്കുവേണ്ടി അർപ്പണത്തോടും ആദ്ധ്യാത്മികതയോടും സാമൂഹ്യ ബോധത്തോടും പ്രവർത്തിക്കുവാൻ സന്നദ്ധമായ ഒരു വിഭാഗം സഭയിൽ ശക്തിപ്പെടണം.

> "ദലിത് ജനതയുടെ പ്രശ്നങ്ങൾ പഠിച്ച ജസ്റ്റീസ് രംഗനാഥ മിശ്ര കമ്മീഷൻ റിപ്പോർട്ട് ദലിത് വിഭാഗങ്ങളിലെ പരിവർത്തിത ക്രിസ്ത്യാനികൾക്കും മുസ്ലീങ്ങൾക്കും സംവരണം നൽകണമെന്ന് ശുപാർശ ചെയ്തു."

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com



## സംഭാഷണം


**ഡോ. യൂഹാനോൻ മാർ തേവോദോറോസ്**
(കൊട്ടാരക്കര-പുനലൂർ ഭദ്രാസനം)


> ക്രിസ്തുവിൽ അവർ സ്വന്തസഹോദരങ്ങളാണെന്ന അടിസ്ഥാനപരമായ തിരിച്ചറിവിലേക്കു നാം വളരണം. ജാതിവൈജാത്യങ്ങൾ സൃഷ്ടിച്ച പുച്ഛത്തിന്റെയും ഒഴിവാക്കലിന്റെയും മനോഭാവങ്ങൾ മാറുന്നില്ലെങ്കിൽ അതിനർത്ഥം അവരോടൊപ്പം ജീവിക്കുകയും, അവരുടെ വിമോചനത്തിനായി പ്രവർത്തിക്കുകയും ചെയ്ത ക്രിസ്തുവിനെ അംഗീകരിക്കുന്നില്ല എന്നു തന്നെയാണ്.

# ദളിതരോടുള്ള സാമൂഹിക പ്രതിബദ്ധത

ദൈവം സൃഷ്ടിച്ചത് ഒരേ ഒരു ജാതിയാണ്, അത് മനുഷ്യജാതിയാണ്. അവർക്ക് ഒരേ ഒരു മതമേ ഉള്ളൂ, സ്രഷ്ടാവിൽ നിലനിന്നുകൊണ്ടുള്ള മാനവികതയുടെ മതം. ആ മതത്തിന്റെ മാനദണ്ഡവും മഹത്വവും മാനവലോകത്ത് പ്രകാശിപ്പിച്ചത് യേശുക്രിസ്തുവിൽ പൂർണ്ണമനുഷ്യനായി ഇറങ്ങിവന്ന ദൈവമാണ്. ഇത്തരത്തിൽ ചിന്തിക്കുമ്പോൾ "ദളിത് ക്രൈസ്തവരെന്നും" "പട്ടികജാതി"യെന്നും മറ്റുമുള്ള പ്രയോഗങ്ങൾ അനുചിതമാണെന്ന് പറയേണ്ടിവരും. യഥാർത്ഥമായ ദൈവവിശ്വാസത്തിൽ നിന്നും ദൈവികാധിപത്യ ജീവിതത്തിൽ നിന്നും അന്യപ്പെട്ട സ്വാർത്ഥനായ മനുഷ്യന്റെ ചപലമനസ്സിന്റെ സൃഷ്ടിയാണ് അവ. "ദൈവത്തെ സ്നേഹിക്കുന്നു എന്ന് പറയുകയും കൂട്ടുകാരനെ പകയ്ക്കുകയും ചെയ്യുന്നവൻ കള്ളനാകുന്നു" എന്നതല്ലേ സത്യം? ഇവിടെ ജാതിയുടെയും വർഗ്ഗത്തിന്റെയും പേരിൽ നടക്കുന്ന നീതിനിഷേധവും ഒറ്റപ്പെടുത്തലും കണ്ടില്ലെന്നു നടിച്ചു ജീവിക്കാൻ ധാർമ്മിക ബോധമുള്ളവർക്കു സാദ്ധ്യമാണോ?

സാമൂഹ്യ, സാംസ്കാരിക, സംഘടനാപരമായ തലങ്ങളിൽ ഉൾക്കൊള്ളാൻ കഴിയാതെ പാർശ്വവൽക്കരിക്കപ്പെട്ട സ്ഥിതിയിൽ ഇന്നും ദളിതർ കഴിയുന്നു. തെറ്റായ മനോഭാവങ്ങളാലും വ്യവസ്ഥിതികളാലും എന്നും സഭയുടെയും സമൂഹത്തിന്റെയും മുഖ്യധാരയിൽ നിന്ന് അകന്ന്, അപകർഷതാബോധത്തിന്റെയും അജ്ഞതയുടെയും പിടിയിൽ ഔദാര്യത്തിന്റെ മുന്നിൽ തലവണക്കി നിൽക്കുന്ന ഇവരുടെ അടിമത്തത്തിന്റെ മതിൽകെട്ടുകൾക്കപ്പുറത്തേക്ക് കടക്കാനുള്ള വഴി നാം ഉണ്ടാക്കിയേ മതിയാവൂ. അതിനായി ചില കാര്യങ്ങൾ താഴെ കുറിക്കുന്നു.

### 1. ദളിതരോടുള്ള മനോഭാവങ്ങളിൽ മാറ്റമുണ്ടാകണം

'ദളിത് ക്രിസ്ത്യാനി'കളെന്നു മുദ്രകുത്തി മാറ്റി നിർത്തിയിരിക്കുന്ന വരേണ്യമനോഭാവത്തിന് മാറ്റമുണ്ടാകണം. ക്രിസ്തുവിൽ അവർ സ്വന്തസഹോദരങ്ങളാണെന്ന അടിസ്ഥാനപരമായ തിരിച്ചറിവിലേക്കു നാം വളരണം. ജാതിവൈജാത്യങ്ങൾ സൃഷ്ടിച്ച പുച്ഛത്തിന്റെയും ഒഴിവാക്കലിന്റെയും മനോഭാവങ്ങൾ മാറുന്നില്ലെങ്കിൽ അതിനർത്ഥം അവരോടൊപ്പം ജീവിക്കുകയും, അവരുടെ വിമോചനത്തിനായി പ്രവർത്തിക്കുകയും ചെയ്ത ക്രിസ്തുവിനെ അംഗീകരിക്കുന്നില്ല എന്നുതന്നെയാണ്. "എളിയവനെ ആദരിക്കുന്നവൻ ഭാഗ്യവാൻ" എന്ന ആദർശവാക്യത്തിനു വിപരീതമാണ് ഈ മനോഭാവം. "ഈ ചെറിയവനു ചെയ്തതെല്ലാം എനിക്കായിരുന്നു ചെയ്തത്" എന്ന് കർത്താവു പറയുമ്പോൾ നമ്മെ സൃഷ്ടിക്കുകയും നമ്മെ വീണ്ടെടുക്കുകയും ചെയ്ത കർത്താവിന് നമ്മുടെ ഔദാര്യത്തിന്റെ പിച്ചക്കാശ് നൽകുന്നു

എന്നാണോ അർത്ഥം? യേശുവിനെ താൻ ആയിരിക്കുന്ന അവസ്ഥയിൽ അംഗീകരിക്കുന്നു, ആദരിക്കുന്നു, ആരാധിക്കുന്നു എന്നുതന്നെയാണ് അർത്ഥം. 'ദളിത് ക്രിസ്ത്യാനികൾ' എന്നും 'പുതുക്രിസ്ത്യാനി' യെന്നുമുള്ള പേരുകൾ നാം മാനസികമായി മാറ്റിനിർത്തി ഈ ദൈവത്തിന്റെ മക്കളെ സ്വന്തസഹോദരനെപ്പോലെ വീക്ഷിക്കാനും, അംഗീകരിക്കാനും, ആദരിക്കാനും കഴിയുന്ന മാനസികാവസ്ഥയിലേക്ക് നാം വളരുമ്പോൾ മാത്രമെ ക്രിസ്തുവിനെ നാം ആദരിക്കുന്നു, ശുശ്രൂഷിക്കുന്നു എന്ന് അർത്ഥപൂർണമായി പറയുവാൻ കഴിയൂ. ഇവരോടുള്ള നമ്മുടെ യജമാന മുതലാളിത്ത മനോഭാവങ്ങൾക്കാണ് ആദ്യം മാറ്റം സംഭവിക്കേണ്ടത്. കാരണം "യേശുക്രിസ്തുവിൽ ദാസനും യജമാനനുമെന്ന വ്യത്യാസമില്ല."




**2. ദളിതർക്ക് ഉന്നത വിദ്യാഭ്യാസം നൽകി മുഖ്യധാരയിലേക്ക് കൊണ്ടുവരണം**

പരിവർത്തിത ക്രിസ്ത്യാനികൾക്കും അവരുടെ മക്കൾക്കും നല്ല വിദ്യാഭ്യാസം നൽകി സാംസ്കാരികവും സാമൂഹ്യവുമായ ജീവിതത്തിൽ ഉയർന്ന നിലവാരം ഉണ്ടാക്കാനും വളരുന്ന തലമുറകൾ സഭയുടെ മുഖ്യധാരയിൽ അപകർഷത കൂടാതെ അന്തസ്സോടും പ്രതിബദ്ധതയോടും കൂടി ജീവിക്കാനും പ്രവർത്തിക്കാനുമുള്ള അവസരം ഉണ്ടാകണം. സണ്ടേസ്കൂൾ തലം മുതൽ പരിവർത്തിത ക്രിസ്ത്യാനികളുടെ കുഞ്ഞുങ്ങളും മറ്റുള്ളവരും ഒരുമിച്ച് ഇരുന്ന് സമഭാവനയോടെ സഹോദരനിർവിശേഷം സ്നേഹിച്ചും സഹകരിച്ചുമുള്ള ഒരു ജീവിതശൈലി ഉറപ്പാക്കാൻ കഴിയണം. അതിന് ഇടവകതലത്തിൽ മുൻകൈ എടുക്കണം. കുട്ടികൾക്കു പഠിക്കാനുള്ള സ്കോളർഷിപ്പുകൾ, വായ്പാ ഫണ്ടുകൾ എന്നിവ ഇടവകതോറുമോ, സഭാകേന്ദ്രത്തിൽ നിന്നോ നടപ്പാക്കാനുള്ള ശ്രമം ഉണ്ടാകണം. സഭയുടെ എല്ലാ തലങ്ങളിലും അവരുടെ പ്രാതിനിധ്യം ഉറപ്പാക്കണം. അവരിൽ കഴിവും യോഗ്യതയുമുള്ളവർക്ക് ജോലിക്കാര്യങ്ങളിൽ മുൻഗണന നൽകണം. അങ്ങനെ അവരുടെ ലൗകികവും ആത്മികവുമായ സമഗ്രപുരോഗതി മുന്നിൽ കണ്ട് പരിപാടികൾ ആസൂത്രണം ചെയ്ത് അവരെ മറ്റുള്ളവരെപ്പോലെതന്നെ സമഭാവനയോടെ ആദരിക്കാൻ കഴിയണം.

**3. സാമ്പത്തിക സഹായത്തേക്കാൾ ദളിതരോട് ഏകീഭവിക്കുവാൻ കഴിയണം**

ദളിത് ക്രിസ്ത്യാനികളായവർക്ക് പലവിധ സഹായങ്ങൾ നൽകുന്നുണ്ട്. ഇത് ശ്ലാഘനീയമാണ്. പക്ഷേ അവർ ആയിരിക്കുന്നതുപോലെ അവരെ അംഗീകരിക്കാൻ, അവരുമായുള്ള ഐക്യവും കൂട്ടായ്മയും അർത്ഥപൂർണ്ണമാക്കാൻ കഴിയുന്നുണ്ടോ എന്നത് ചിന്തിക്കേണ്ട ഒരു ചോദ്യമാണ്. Charity എപ്പോഴും മുകളിൽ നിന്ന് താഴേക്കുള്ള ഔദാര്യത്തിന്റേതായ ഒന്നാണ്. ഉള്ളവരും ഇല്ലാത്തവരും തമ്മിലുള്ള വിടവ് നിലനിർത്തി, ഉള്ളവരുടേതിൽ നിന്ന് തുച്ഛമായ ഒരു ഭാഗം നിർഭാഗ്യവാന്മാരായ ദരിദ്ര വർഗ്ഗത്തിന് നൽകി സ്വയം തൃപ്തി അടയുകയും ആ ദാനം ഒരു ആഘോഷമാക്കി തീർക്കുകയും ചെയ്യുന്ന പ്രവണതയാണിന്നുള്ളത്. അതിലൂടെ താഴെക്കിടയിലുള്ളവർ ഔദാര്യത്തിന്റെ മുമ്പിൽ തൊഴുകൈയുമായി നിൽക്കേണ്ടി വരികയും അന്തസ്സും അഭിമാനവും സ്വാതന്ത്ര്യവും ഉള്ള ഒരു ജീവിതം അവർക്ക് അന്യമാവുകയും ചെയ്യുന്നു. എന്നാൽ Solidarity എന്നത് അവരെ സ്വസഹോദരങ്ങളെപ്പോലെ അംഗീകരിച്ച് അവരുമായുള്ള തികഞ്ഞ ഐക്യത്തിലും കൂട്ടായ്മയിലും ജീവിക്കുകയും ദൈവിക സ്നേഹത്തിൽ കടമയുടെയും കടപ്പാടിന്റെയും ചുമതലാബോധത്തിന്റെയും അടിസ്ഥാനത്തിൽ അവരുമായി ഭൗതിക വസ്തുക്കൾ പങ്കിടുകയും അവർ അത് ഔദാര്യമായിട്ടല്ല അർഹിക്കുന്ന ഒന്നായി സ്നേഹാത്മാവിൽ വാങ്ങുകയും ചെയ്യുന്ന അവസ്ഥയാണ്. അർഹിക്കുന്നവന് അർഹമായത് നൽകുന്ന നീതിപൂർവ്വമായ പങ്കിടൽ മറ്റുള്ളവരെ അടിമത്തസ്ഥിതിയിലേക്കല്ല, സ്വാതന്ത്ര്യത്തിന്റെ സ്ഥിതിയിലേക്കു നയിക്കും. ഇവിടെ സഹോദരത്വം ഊട്ടി ഉറപ്പിക്കുകയാണ് ചെയ്യുന്നത്.

**4. ദളിതരോടുള്ള ഐക്യം സഭയുടെ മൗലികധർമ്മമാകണം**

ദരിദ്രവിഭാഗവുമായുള്ള (പരിവർത്തിത ക്രിസ്ത്യാനിയുൾപ്പെടെ) സ്നേഹപൂർവ്വവും നീതിപൂർവ്വവുമായ ഐക്യം സഭയുടെ മൗലികധർമ്മമാണ്. ത്യാഗാത്മക മനോഭാവത്തിൽ പങ്കുവയ്ക്കുന്നതിലൂടെ മാത്രമേ സഭയ്ക്കും, വ്യക്തികൾക്കും ഈ ധർമ്മം സാദ്ധ്യമാകുകയുള്ളൂ. പിതാവായ ദൈവത്തിന്റെ ആത്മികവും ഭൗതികവും മാനസികവുമായ അനുഗ്രഹം തന്റെ എല്ലാ മക്കൾക്കും ന്യായമായി ലഭിക്കേണ്ടതാണെന്ന ശക്തമായ വിശ്വാസത്താൽ പ്രേരിതമായി വ്യവസ്ഥാപിത ദാരിദ്ര്യത്തിന്റെ വേദന (Structural poverty) ഇല്ലാതാക്കാൻ സുവിശേഷ ദാരിദ്ര്യത്തിന്റെ (Evangelical poverty) സന്തോഷം അനുഭവിക്കുന്നവരുടെ കൂട്ടായ്മ (Koinonia) യും വി. കുർബ്ബാനാനന്തരമുള്ള കുർബ്ബാനയും (Liturgy after liturgy) കൂടിയതാണ് സഭാജീവിതമെന്ന് നമുക്ക് ബോധ്യപ്പെടണം. വെറുമയാക്കൽ ദൈവശാസ്ത്രം (Kenotic theology) ത്രിത്വത്തിൽ അധിഷ്ഠിതമാണ്. ദൈവത്തിലെ ത്രിയേകത്വത്തിൽ വലുപ്പച്ചെറുപ്പമില്ലാത്ത ഏകത്വവും സമത്വവും ഉള്ളതുപോലെ ലോകത്തിലും വരുമ്പോൾ സമ്പന്നർ സമസൃഷ്ടിക്കുവേണ്ടി സ്വയം താഴാൻ തയ്യാറാകും. സ്വയം കൊടുക്കാത്ത സ്നേഹം ദൈവികമല്ല. ആധുനികലോകത്തിൽ സ്വാതന്ത്ര്യമില്ലാത്ത സാമൂഹ്യനീതിയും, സാമൂഹ്യനീതിയില്ലാത്ത സ്വാതന്ത്ര്യവും അല്ലാതെ രണ്ടും കൂടി ഒരിടത്തും കാണുന്നില്ലെന്നു പറയാം. ദൈവിക സ്നേഹത്തിലും നീതിപൂർവ്വമായ പങ്കിടലിലും കൂടി മാത്രമേ ഇത് സാദ്ധ്യമാകുകയുള്ളൂ.

**ഉപസംഹാരം**

ദൈവീകരണം (Theosis) ജീവതത്തിലെ ആത്യന്തികലക്ഷ്യമാണ്. ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിക്കപ്പെട്ടവരാണ് മനുഷ്യർ (ഉല്പ. 1:27). അപ്രകാരം സൃഷ്ടിക്കപ്പെട്ടത് നാം ദൈവസ്വഭാവത്തിൽ പങ്കാളികളായി തീരുവാനാണ് (2 പത്രോ. 1:4), അതാണ് ദൈവീകരണം. ഇത് വ്യക്തിഗതമായ ഒന്നല്ല. ഇതിന് സാമൂഹികമായ ഒരു മാനമുണ്ട്. നിത്യജീവൻ അഥവാ ദൈവിക ജീവിതത്തിലുള്ള പങ്കാളിത്തം ദൈവത്തിന്റെ അനന്തസ്നേഹത്തിലുള്ള വളർച്ചയാണ്.

പ്രഭാഷണം

# മലങ്കര സഭയ്ക്ക് ലഭിച്ച സുധീരമായ നേതൃത്വം

## മുഖ്യമന്ത്രി ഉമ്മൻ ചാണ്ടി

**കുറിച്ചി:** 'കുറിച്ചി ബാവ' എന്നറിയപ്പെട്ട മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രഗൽഭനായ പിതാവായിരുന്നു പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ. ദീർഘ കാലം മലങ്കര സഭയുടെ ഭരണാധികാരിയായി സഭയ്ക്കും സമൂഹത്തിനും നൽകിയ നേതൃത്വം അദ്വിതീയമാണ്. ഒരു കാലഘട്ടത്തിന് പ.ബാവ പകർന്ന നേതൃത്വം ഏവരും ഓർക്കുന്നു. അദ്ദേഹത്തിന്റെ ചരമ സുവർണ്ണ ജൂബിലി സഭ യാകമാനം ആഘോഷിക്കുന്നതിന്റെ പ്രാരംഭം അദ്ദേഹ ത്തിന്റെ മാതൃദേവാലയമായ കുറിച്ചി പള്ളിയിൽ ആരംഭി ക്കുന്നത് ശ്ലാഘനീയമത്രേ.



പ. ബാവ തിരുമേനിയെ കാണുവാനുള്ള അവസരം ലഭിച്ചത് ഇന്നും ഞാൻ ഓർക്കുകയാണ്. ദേവലോകത്തെ പഴയ അരമനയിൽ പ. ബാവായെ ചെന്നു കാണുവാനും സ്നേഹവാത്സല്യങ്ങൾ നേടുവാനും കഴിഞ്ഞത് ഭാഗ്യമായി കരുതുന്നു. അന്നു ഞാൻ പ്രൈമറി ക്ലാസ്സിൽ പഠിക്കുക യാണ്.

അതുപോലെ സ്മരിക്കുന്ന ഒന്നാണ് പ. ബാവായ്ക്ക് അടൂരിൽ നിന്നും കോട്ടയത്തേക്ക് നൽകിയ വരവേൽപ്പ്. ഇന്നത്തെപ്പോലെ അന്ന് കാറുകൾ ഇല്ലാത്തകാലം. ആ കാലത്ത് 600 ലധികം കാറുകളുടെ അകമ്പടിയോടെ നട ത്തിയ ഏറ്റവും വലിയ ഘോഷയാത്രയായിരുന്നു അത്. അടൂരിൽ നിന്നും കോട്ടയം എം.ഡി. സെമിനാരിയി ലേക്കുള്ള ഘോഷയാത്ര നേരിട്ട് കണ്ടത് ഓർക്കുന്നു.

കാതോലിക്കാ ബാവ ആയി സഭയ്ക്ക് ദീർഘകാലം നേതൃത്വം നൽകിയ പ. ബാവ പ്രശ്നങ്ങളേയും പ്രതിസ ന്ധികളേയും അതിധീരമായി അതിജീവിച്ച് മുമ്പോട്ട് പോയി. പ. ബാവ സമൂഹ ത്തിനും സഭയ്ക്കും നൽകിയത് സുധീരമായ നേതൃത്വമായിരു ന്നു. അനേകരിൽ ഇന്നും ആ ഓർമ്മ നിലനിൽക്കുന്നു.

പ. ബാവായുടെ കാല ശേഷം അധികം താമസിക്കാതെ കോട്ടയത്ത് ഒരു കോളജു വന്ന പ്പോൾ അതിന് പ. ബാവായുടെ സ്മരണാർത്ഥമാണ് "ബസ്സേലി യോസ് കോളേജ്" എന്ന് പേരു നൽകിയത്. ഇപ്പോൾ ആ കോള ജിന്റെയും സുവർണ്ണ ജൂബിലി യാണ്.

പ. ബാവായുടെ സ്മരണ എക്കാലവും നിലനിൽക്കുന്ന തിന് ഈ ചരമ സുവർണ്ണ ജൂബിലി ആഘോഷം ഇടയാകട്ടെ.

(കുറിച്ചി വലിയ പള്ളിയിൽ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലി ഉദ്ഘാടനം ചെയ്തു നടത്തിയ പ്രഭാഷണ സംഗ്രഹം 02-01-2013.

(തയ്യാറാക്കിയത് : ജിന്റോ കുറിച്ചി)

# വിശുദ്ധ ജീവിതം നയിച്ച പിതാവ്

**■ പ. കാതോലിക്കാ ബാവാ**

**കുറിച്ചി:** മലങ്കര സഭയുടെ 'വലിയ ബാവ' എന്നറിയപ്പെടുന്ന പ. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവ വിശുദ്ധ ജീവിതം നയിച്ച പിതാവായിരുന്നുവെന്ന് പ. ബസ്സേലി യോസ് പൗലോസ് ദ്വിതീയൻ കാതോ ലിക്കാ ബാവ പ്രസ്താവിച്ചു.

പ. ഗീവർഗീസ് ദ്വിതീയൻ ബാവാ യുടെ മാതൃ ഇടവകയായ കുറിച്ചി വലിയ പള്ളിയിൽ നടത്തിയ ചരമസുവർണ്ണ ജൂബിലി പ്രഖ്യാപന പ്രഭാഷണം നട ത്തുകയുണ്ടായിരുന്നു പ. ബാവ.

വിശുദ്ധ ജീവിതം നയിച്ച പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ പരി ശുദ്ധനായി പ്രഖ്യാപിക്കുവാനുള്ള നട പടികൾ ആരംഭിക്കുവാനുള്ള കാലഘ ട്ടമായിട്ടുണ്ട്. ഇപ്പോൾ ഒരു പരിശുദ്ധന്റെ നാമത്തിൽ തന്നെയാണ് അദ്ദേഹത്തെ വിശ്വാസികൾ സ്വീകരിച്ചിരിക്കുന്നത്.

ജ്വലിക്കുന്ന, ശോഭയുള്ള ഋഷിശ്വര നായ പ. വലിയ ബാവായുടെ ജീവി തവും ദർശനവും സഭാ തലത്തിൽ പഠിക്കുന്നതിനുള്ള അവസരമാണ് ചരമ സുവർണ്ണ ജൂബിലി.

പ. പരുമല തിരുമേനിയുടെയും പ. വട്ടശ്ശേരിൽ തിരുമേനിയുടെയും പിൻഗാമിയാണ് പ. വലിയ ബാവ. അദ്ദേഹത്തിന്റെ ജീവിതവും സാക്ഷ്യവും സഭ മുഴുവൻ പഠിക്കുവാൻ ഒരു വർഷം നീളുന്ന ചരമസുവർണ്ണ ജൂബിലി ആഘോഷം വഴി സാധിക്ക ണമെന്ന് പ. ബാവാ പ്രസ്താവിച്ചു.

ഡോ. ജോഷ്വാ മാർ നിക്കോദിമോ സ്, ഡോ. ഗീവർഗീസ് മാർ യൂലിയോ സ്, ഫാ. ഡോ. റ്റി. ജെ. ജോഷ്വാ, വൈദിക ട്രസ്റ്റി ഫാ. ഡോ. ജോൺസ് എബ്രഹാം കോനാട്ട്, അത്മായ ട്രസ്റ്റി എം.ജി. ജോർജ് മുത്തൂറ്റ്, സി.എഫ്. തോമസ് എം.എൽ.എ., ജോസഫ് റമ്പാൻ, ഫാ. വർഗീസ് മർക്കോസ്, വികാരി ഫാ. ജോൺ ശങ്കരത്തിൽ, എന്നിവർ പ്രസംഗിച്ചു. ■




## ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലി സഭ മുഴുവൻ ആചരിക്കുന്നു

പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ചരമ സുവർണ്ണ ജൂബിലി സഭ മുഴുവൻ ഈ വർഷം ആചരിക്കും. മാവേലിക്കര വഴുവാടി മാർ ബസ്സേലിയോസ് പള്ളി 'വലിയ ബാവായുടെ നാമത്തിൽ' ആദ്യം സ്ഥാപിതമായതാണ്. കൈപ്പട്ടൂർ പള്ളിയിലെ മാർ ബസേലിയോസ് ചാപ്പലും, കുറിച്ചി പള്ളിയിലെ കുരിശിൻ സൗധവും, തുമ്പമൺ കത്തീഡ്രലിലെ വലതുഭാഗത്തെ ത്രോണോസും വലിയ ബാവായുടെ നാമത്തിലുള്ളതാണ്. കുന്നംകുളം മേലേപ്പാറ പള്ളിയിലെ പ്രധാന പെരുന്നാൾ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ നാമത്തിലുള്ളതാണ്...

## കെ.സി. മാമ്മൻ മാപ്പിള അതുല്യ വ്യക്തിത്വം

**കോട്ടയം:** ഉയർച്ച താഴ്ചകളെ സമചിത്തതയോടെ കൈകാര്യം ചെയ്ത വ്യക്തിത്വമാണു കെ. സി. മാമ്മൻ മാപ്പിളയെന്നു പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ. മലങ്കര ഓർത്തഡോക്സ് സഭ അൽമായ നേതൃസ്മൃതി അനുസ്മരണ പരമ്പരയും കെ.സി. മാമ്മൻ മാപ്പിള അനുസ്മരണവും ഉദ്ഘാടനം ചെയ്യുകയായിരുന്നു അദ്ദേഹം.

അഗാധമായ ദൈവവിശ്വാസം കൊണ്ടാണു മാമ്മൻ മാപ്പിള പ്രതിസന്ധിഘട്ടങ്ങളെ നേരിട്ടത്. സഭയുടെ ദിശാബോധം നഷ്ടപ്പെടാതെ കാത്തുസൂക്ഷിക്കുന്നതിലും സഭയെ വളർത്തുന്നതിലും ഏറ്റവും കൂടുതൽ പ്രയത്നിച്ച അദ്ദേഹം ദേശസ്നേഹവും സഭാ സ്നേഹവും മനുഷ്യ സ്നേഹവും എന്നും തീവ്രമായി നിലനിർത്തി. മലങ്കര സഭയുടെ അൽമായ നിരയിൽ ഒന്നാമനായ കെ.സി. മാമ്മൻ മാപ്പിളയെ സഭയ്ക്ക് ഒരു കാലത്തും മറക്കാൻ കഴിയില്ലെന്നും അദ്ദേഹത്തോടുള്ള സഭയുടെ കടപ്പാടു തീർത്താൽ തീരാത്തതാണെന്നും കാതോലിക്കാ ബാവാ പറഞ്ഞു.

വ്യത്യസ്ത മേഖലകളിൽ വൈദഗ്ധ്യത്തോടെ നടത്തിയ പ്രവർത്തനമാണു കെ.സി. മാമ്മൻ മാപ്പിളയെ മറ്റുള്ളവർക്കിടയിൽ കൂടുതൽ തിളക്കമുള്ള വ്യക്തിത്വമാക്കിയതെന്ന് അധ്യക്ഷനായിരുന്ന ഹൈക്കോടതി ജഡ്ജി ജസ്റ്റിസ് കെ. സുരേന്ദ്ര മോഹൻ പറഞ്ഞു.

ഗുരുക്കന്മാരുടെ ഗുരുവും പത്രാധിപരുടെ പത്രാധിപരും നേതാക്കന്മാരുടെ നേതാവുമായിരുന്നു കെ.സി. മാമ്മൻ മാപ്പിളയെന്ന് അനുസ്മരണ പ്രഭാഷണം നടത്തിയ ദേശീയ ന്യൂനപക്ഷ വിദ്യാഭ്യാസ കമ്മിഷൻ അംഗം ഡോ. സിറിയക് തോമസ് പറഞ്ഞു.

പുതിയ തലമുറകൾക്ക് എന്നും പ്രചോദനവും വെളിച്ചവും നൽകുന്ന ദർശനങ്ങളായിരുന്നു കെ.സി. മാമ്മൻ മാപ്പിളയുടേതെന്നു മുഖ്യപ്രഭാഷണം നടത്തിയ സംസ്ഥാന ഉന്നത വിദ്യാഭ്യാസ കൗൺസിൽ വൈസ് ചെയർമാൻ ടി.പി. ശ്രീനിവാസൻ അഭിപ്രായപ്പെട്ടു. *(മനോരമ)*



# മണ്ണിന്റെ മണമുള്ള ദേശീയ സഭ



**വി. മുരളീധരൻ**
(ബി.ജെ.പി. സംസ്ഥാന പ്രസിഡന്റ്)

ഭാരതം വ്യത്യസ്തമായിട്ടുള്ള സഭകളുടെയും മതങ്ങളുടെയും സംഗമഭൂമിയാണ്. മതം എന്നത് ആത്മീയമായ ഔന്നത്യത്തിലേക്ക് മനുഷ്യനെ നയിക്കുന്ന മാർഗ്ഗമാണ്. അത് ഓരോരുത്തരുടേയും വ്യക്തിപരമായ വിശ്വാസത്തിന്റെ ഭാഗമായിട്ടുള്ളതാണ്. വ്യത്യസ്തമായ മാർഗ്ഗത്തിലൂടെ ആത്മീയമായ ഔന്നത്യത്തിലേക്ക് നീങ്ങുമ്പോഴും നമ്മൾ ജനിച്ചിട്ടുള്ള മണ്ണിന്റെ അടയാളമാണ് ഈ നാടിന്റെ ദേശീയത എന്നുള്ളത്.

ഒരു വശത്ത് ആത്മീയമായ ഔന്നത്യത്തിലേക്കു നീങ്ങുവാനുള്ള മതപരമായ വിശ്വാസം മുറുകെ പിടിക്കുമ്പോഴും മറുവശത്ത് ജനിച്ച മണ്ണിന്റെ അടയാളമായിട്ടുള്ള ഈ ദേശീയതയോടുള്ള പ്രതിബദ്ധത കാത്തുസൂക്ഷിക്കുന്ന ഒരു സഭയാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ എന്നുള്ളതിൽ അങ്ങേയറ്റം സന്തോഷം പ്രകടിപ്പിക്കുവാൻ ഞാൻ ഈ അവസരം ഉപയോഗിക്കുകയാണ്.

മണ്ണിന്റെ മണമുള്ള ദേശീയ സഭ എന്ന നിലയിലാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ കണക്കാക്കപ്പെടുന്നത്. ഭാരതത്തിലെ തദ്ദേശീയ സഭയായിട്ട്, ഭാരതത്തിന്റെ ദേശീയ സംസ്ക്കാരങ്ങളോടും, ഈ നാടിന്റെ അടിസ്ഥാന വിശ്വാസങ്ങളോടും എന്നും സഹവർത്തിത്വത്തിൽ പെരുമാറാൻ, പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്ന ഒരു സമുദായം എന്ന നിലയിലാണ് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ കണക്കാക്കിയിട്ടുള്ളത്.

ഈ നാടിന്റെ ഔന്നത്യത്തിനുവേണ്ടിയും പുരോഗതിക്കുവേണ്ടിയും എല്ലാ പരിശ്രമങ്ങളും നടത്തുവാൻ പദ്ധതികൾ ആവിഷ്ക്കരിച്ച മലങ്കര ഓർത്തഡോക്സ് സഭയുടെ എല്ലാ പ്രവർത്തനങ്ങൾക്കും ഭാവിയിലുള്ള പ്രവർത്തനങ്ങൾക്കും എല്ലാവിധ ആശംസകളും അർപ്പിച്ചുകൊള്ളുന്നു.

*(കൊച്ചി മറൈൻ ഡ്രൈവിൽ നടന്ന കാതോലിക്കേറ്റ് ശതാബ്ദി സമ്മേളനത്തിലെ ആശംസാ പ്രസംഗം, 25 നവംബർ 2012.)*

http://www.youtube.com/watch?v=hPQQodOhzpU

-jtk

ജി. ബാലകൃഷ്ണൻ നായർ




# മനസ്സിന്റെ രൗദ്രഭാവം

> "കോപത്തിൽ നിന്നാണ് വ്യാമോഹമുണ്ടാവുന്നത്, വ്യാമോഹത്തിൽ നിന്ന് ഓർമ്മ നഷ്ടമാവും. ഓർമ്മ നശിച്ചാൽ വിവേചന ശക്തി നഷ്ടപ്പെടും. വിവേചനശക്തി ഇല്ലാതാവുന്നതോടെ വ്യക്തി തന്നെ തത്ത്വത്തിൽ നശിക്കുന്നു"

ഇന്നമെത്ത മനുഷ്യർ മിക്കവരും രൗദ്രഭാവം പൂണ്ടു നടക്കുകയും, സംഹാരതാണ്ഡവമാടുകയും ചെയ്യുന്നതിന് പറയത്തക്ക കാരണങ്ങളില്ല. ഈ പ്രവണത നാൾക്കു നാൾ അധികരിച്ചു വരികയും അത് സമൂഹം കണ്ടില്ലെന്നു നടിക്കുകയും ചെയ്യുന്നത് അപകടകരമാണ്.

**എന്തു കൊണ്ടാണീ കോപം....?**

റോഡിൽ കൂടി നടന്നു പോകുന്ന മനുഷ്യരെ, അരമണിക്കൂർ നിരീക്ഷിക്കുക. അവരുടെ മുഖഭാവം ശ്രദ്ധിച്ചാൽ അകാരണമായ കോപത്താൽ അസ്വസ്ഥമായ മനസിന്റെ ബഹിർഗമനമായുള്ള ഒരുതരം അപ്രവാഹ്യമായ രൗദ്ര ഛായയാണ് മിന്നിമറയുന്നത്. അവർ സാവകാശം ഒന്നും ചെയ്യില്ല; ക്ഷമയോടെ നടക്കില്ല, വണ്ടി ഓടിക്കില്ല, സംഭാഷണം നടത്തില്ല, ക്ഷമയോടെ കേൾക്കില്ല. ഒരുതരം ചാവി കൊടുത്തുവിട്ട പാവപോലെയുള്ള ജീവിതശൈലിയിലേക്കു മാറിക്കൊണ്ടിരിക്കുന്നു. എല്ലാവർക്കും എല്ലാവരോടും രോഷമാണ്. മിണ്ടിയാൽ ശുണ്ഠി, ഒരുതരം 'പ്രഷർ കുക്കർ' ജീവിതം. എല്ലാവരും തന്നെ ഉപദേശിക്കുമെന്നോ, പുച്ഛത്തോടെ കാണുമെന്നോ, വിമർശിക്കുമെന്നോ മറ്റോ ഉള്ള മുൻധാരണയാൽ എടുത്തണിയേണ്ടിവന്ന കപട മുഖഭാവം ക്രമേണ സ്ഥായീഭാവമായി പോയതാണ്. ഒട്ടനവധി കാരണങ്ങൾ പറയാമെങ്കിലും പ്രധാനമായി കൂട്ടുകുടുംബ വ്യവസ്ഥിതിയലുണ്ടായിരുന്ന പാരസ്പര്യം ഉപേക്ഷിച്ച് സ്വയം തീർത്ത സ്വാർത്ഥതയുടെ ജയിലിൽ സ്ഥിരതാമസമാക്കിയതാണ് പ്രധാന പ്രശ്നം. അടുത്ത പ്രധാന കാര്യം 'വളർത്തു ദോഷ'മാണ്. മാതൃകയായി കണ്ടു വളരാൻ പാകത്തിൽ ഒരാൾ വീട്ടിലില്ലാത്തതും, പ്രതിസന്ധികളെ നേരിടാനുള്ള മനഃസാന്നിദ്ധ്യമില്ലാത്തതും, അക്ഷമയും, അസാത്വികവും അസാന്മാർഗ്ഗികവുമായ ജീവിത ശൈലിയിലേക്കുള്ള ആകർഷണവും, മനുഷ്യൻ അനുവർത്തിക്കേണ്ട "മിതാഹാരവും", "ഹിതാഹാരവും" ഉപേക്ഷിച്ച് 'വിരുദ്ധാഹാര'ത്തിലേക്കുള്ള ആസക്തി വർദ്ധിച്ചതും മറ്റുമാണ്.

കോപം ജ്വലിക്കുമ്പോൾ "ചൂടാകാതെ" എന്നാണ് നാം പറയാറുള്ളത്, അത് ശരിയുമാണ്. കാരണം കോപിക്കുമ്പോൾ ശരീരത്തിൽ ഉൽപ്പാദിക്കപ്പെടുന്ന "അഡ്രിനാലിൻ" എന്ന ഹോർമോൺ രക്തത്തിലേക്കു കലരുന്നു. അതിന്റെ ഫലമായി ശരീര താപം ക്രമാതീതമായി ഉയരുന്നു, രക്തത്തിൽ പഞ്ചസാരയുടെ അളവ് കൂടുന്നു, രക്തസമ്മർദ്ദം ഉയരുന്നു, കഴുത്തിന് പുറകിലുള്ള പേശികൾ സങ്കോചിച്ച് കഴുത്തു വേദന ഉണ്ടാവുന്നു. ഒരു അടിയന്തിര ഘട്ടത്തിൽ ശരീരം പ്രതികരിക്കുന്നതിനു വേണ്ടി സജ്ജമാക്കുന്ന സംവിധാനത്തിലാണ് ഇതെല്ലാം സംഭവിക്കുന്നത്. മൃഗങ്ങൾ സ്ഥിതി ഗതികൾക്കനുസരിച്ചുള്ള തീരുമാനം എടുക്കുന്നതായിക്കാണാം. അപകടകരമായ ഒരു ഭീഷണി ഉയരുമ്പോൾ മൃഗങ്ങൾ യുദ്ധം ചെയ്യുകയോ (fight) ഓടി രക്ഷപ്പെടുകയോ (flight) ചെയ്യും. എന്നാൽ മനുഷ്യന്റെ സാമാന്യ ബുദ്ധികുറഞ്ഞു വരുന്നതിനാൽ കോപതാപത്തിന്റെ തിക്തഫലം അനുഭവിക്കേണ്ടത് അവരവരും വളരെ അടുപ്പമുള്ള ചിലരുമാണ്. ദേഷ്യം വരുന്ന "ഒരു നിമിഷം" ക്ഷമിച്ചാൽ ദുഃഖത്തിന്റെ "നൂറു നിമിഷ"ങ്ങളിൽ നിന്ന് രക്ഷപ്പെടാമെന്നു പറയുന്നത് ഇതിനാലാണ്. നന്നാക്കുന്നതിനേക്കാൾ എളുപ്പമാണ് നശിപ്പിക്കുവാൻ മനസിന്റെ സാത്വിക ഭാവത്തിൽ നിന്ന് ക്രമേണയുള്ള രൗദ്ര ഭാവത്തിലേക്കുള്ള ഈ ചുവടുമാറ്റത്താൽ ഉണ്ടാക്കുന്ന പല ദോഷങ്ങളുമാണ്




ഇന്ന് നമുക്കു ചുറ്റും കാണുന്നത്.

ഗാന്ധിജിയുടെ മൂർച്ചയേറിയ ആയുധങ്ങളായിരുന്നു അഹിംസയും, സഹന സമരവും ഇന്ന് ഈ മാർഗ്ഗത്തിലൂടെ പോയാൽ രക്ഷയില്ലാതായിരിക്കുന്നു, സമരങ്ങൾ അക്രമാസക്തങ്ങളായിരിക്കുന്നു. സഹനസമരം വിജയിക്കണമെങ്കിൽ ആർക്കെതിരെ അതു നടത്തുന്നുവോ അവർക്ക് മനുഷ്യത്വമുണ്ടായിരിക്കണം.

"ക്രോധാൽ ഭവതി സമ്മോഹഃ
സമ്മോഹാദ് സ്മൃതി വിഭ്രമഃ
സ്മൃതി ഭംശാദ് ബുദ്ധിനാശോ
ബുദ്ധിതാശാത് പ്രാണശ്യതി"

"കോപത്തിൽ നിന്നാണ് വ്യാമോഹമുണ്ടാവുന്നത്, വ്യാമോഹത്തിൽ നിന്ന് ഓർമ്മ നഷ്ടമാവും. ഓർമ്മ നശിച്ചാൽ വിവേചനശക്തി നഷ്ടപ്പെടും. വിവേചനശക്തി ഇല്ലാതാവുന്നതോടെ വ്യക്തി തന്നെ തത്ത്വത്തിൽ നശിക്കുന്നു" എന്നാണ് ഭഗവദ് ഗീതയിൽ കോപത്തിന്റെ സഞ്ചാര രേഖ സൂചിപ്പിക്കുന്നത്.

**കോപത്തിന്റെ പ്രകടന രീതികൾ**

ചിന്താശക്തിക്കും കോപത്തിനും തമ്മിൽ അടുത്ത ബന്ധമുണ്ട്. അവ പ്രധാനമായും രണ്ടു തരമാണ് 1. Impulsive thinking:- തോന്നിയത് തോന്നിയ പോലെ പറയുകയും ചെയ്യുകയും മൂലം ദേഷ്യപ്പെടുന്നവർക്കും അതനുഭവിക്കുന്നവർക്കും ഒരുപോലെ മാനസിക സംഘർഷമുണ്ടാകും. 2) Reflective thinking :- തന്റെ വാക്കിനേയും പ്രവർത്തിയേയും ശ്രദ്ധയോടെ ചിന്തിക്കുകയും അതിന്റെ അനന്തരഫലത്തെ വിലയിരുത്തുകയും ശ്രദ്ധാപൂർവ്വം വാക്കുകൾ പ്രയോഗിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്ന രീതി.

കോപം വിവിധ പ്രായത്തിൽ വ്യത്യസ്തമായ രീതിയിൽ പ്രകടിപ്പിക്കപ്പെടുന്നുണ്ട്, കാരണം ജനനത്തോടെ കോപവും നമ്മോടൊപ്പമുണ്ട്. ശിശുക്കൾ ആദ്യഘട്ടത്തിൽ നിർത്താതെയുള്ള കരച്ചിലിലൂടെയാണ് കോപിക്കുന്നത്. കുറച്ചു മുതിർന്നാൽ വാശിപിടിച്ചുകരയലാവും രീതി. പിന്നെ തറയിൽ കിടന്നുകൊണ്ട് അരോചകമായ രീതിയിലുള്ള കരച്ചിലാവും. ചിലപ്പോൾ ശ്വാസം പോലും കിട്ടാത്ത അവസ്ഥയിലേക്കു പോകാം. ബാല്യ-കൗമാരത്തിൽ കോപത്തിന്റെ അളവുകൂട്ടി സാധനങ്ങൾ നശിപ്പിക്കുക, ചീത്തവിളിക്കുക എന്നീ അവസ്ഥയിലെത്തിയേക്കാം. കൗമാരത്തിൽ തൊട്ടാൽ പൊട്ടുന്ന വിധം ദേഷ്യസ്വഭാവമുണ്ടാവാം. അത് Intermittened Explosive disorder (IED) എന്ന മനോരോഗമായേക്കാം. യൗവ്വനത്തിലും വാർദ്ധക്യത്തിലുമെല്ലാം ശാപവചനങ്ങൾ ചൊരിയുന്നവരും ഉണ്ട്. മൂന്നുതരം കോപമാണ് സാധാരണയായുള്ളത്. **1. പെട്ടെന്നുള്ള ദേഷ്യം** (Spontanious Anger): ഇത് സാഹചര്യങ്ങൾ, വ്യക്തികളുടെ പ്രവൃത്തികളിലെ അതൃപ്തി, സംസാര ശൈലിയിലെ അപാകതകൾ എന്നിവയാൽ മുൻധാരണയില്ലാതെ ഉണ്ടാവുന്നതാണ്. **2. ആലോചിച്ചുറച്ചുള്ള ദേഷ്യം** (Pre-Determined Anger) വ്യക്തി വൈരാഗ്യം, വ്യക്തിത്വ വ്യത്യാസം, തനിക്കു തെറ്റെന്നു തോന്നിയതിനാൽ, മിഥ്യാധാരണ എന്നിവ മൂലം മനസിൽ നല്ലതുപോലെ ചിന്തിച്ചുറച്ച് പ്രകടിപ്പിക്കുന്ന ദേഷ്യം. ഇതിനെ പെട്ടെന്ന് തണുപ്പിക്കാനാവില്ല. **3. സ്വന്തം സ്വഭാവവുമായി ബന്ധപ്പെട്ട ദേഷ്യം** (Behavior Related Anger):- ഇത് കുറെ ജന്മസിദ്ധമാണ്. അതിനാൽ സ്ഥായീഭാവമായി നിലകൊള്ളും. ശാന്തമായ സംസാര രീതി കുറവായിരിക്കും. ഞാൻ തന്നെ ചെയ്ത തെറ്റുകൾക്ക് ദേഷ്യം വരികയും അത് അന്യരിൽ ചൊരിഞ്ഞ് തൃപ്തിപ്പെടുകയും ചെയ്യുന്നതിനാൽ എന്താണ് മനസിൽ കണ്ടിരിക്കുന്നതെന്ന് അന്യർക്കു മനസിലായിരിക്കുവാൻ ബുദ്ധിമുട്ടും.

ഇതിനെല്ലാം പുറമെ കാലാകാലങ്ങളിൽ വന്നെത്തുന്ന ദേഷ്യഭാവങ്ങളുണ്ട്. അവ അപമാനത്താലുണ്ടാവുന്നു. സ്വയരക്ഷയ്ക്കു വേണ്ടിയുള്ളത്, അവരവരുടെ കഴിവുകേടിൽ നിന്നുണ്ടാവുന്നത്, നിരാശയിൽ നിന്നുള്ളത് തുടങ്ങി സാന്ദർഭികമായി എന്തുമാകാം. കോപം പ്രകടിപ്പിക്കുന്ന രീതി ഓരോരുത്തരിലും വ്യത്യസ്തമെങ്കിലും പുരുഷനും സ്ത്രീയും തമ്മിൽ ചില അന്തരങ്ങളുണ്ട്. ആക്രമണ സ്വഭാവം, അലറി വിളിക്കൽ, വസ്തുക്കൾ നശിപ്പിക്കൽ, വീടുപേക്ഷിക്കൽ ഇവ പുരുഷന്റെ പ്രകടന രീതിയെങ്കിൽ സ്ത്രീകൾക്കു പൊതുവായി കരച്ചിലോടെയുള്ള അലറിവിളിക്കൽ, നിസ്റ്റീരിയ ബാധിച്ചതുപോലെയുള്ള പ്രകടനം, ഭക്ഷണം ഉപേക്ഷിക്കൽ, വിഷാദം, അവഗണന എന്നീ രീതികളാണ് പ്രകടമാക്കാറുള്ളത്.

**നിയന്ത്രണം അനിവാര്യമാണ്...?**

കോപിക്കാൻ ആർക്കും കഴിയും, എളുപ്പവുമാണ്. എന്നാൽ വേണ്ട അളവിൽ, വേണ്ട ഘട്ടത്തിൽ, നല്ല ഉദ്ദേശത്തോടെ കോപിക്കാൻ എല്ലാവർക്കും കഴിഞ്ഞു എന്നു വരില്ല. ദേഷ്യം പൂർണ്ണമായി ഒഴിവാക്കാനാവില്ല, അതിന്റെ ആവശ്യകതയുമില്ല. പക്ഷെ നിയന്ത്രിക്കണം. ദേഷ്യം അടക്കി വയ്ക്കുന്നത് ദോഷം ചെയ്യും. എന്നാൽ പ്രകടിപ്പിക്കുന്ന രീതി സമൂഹത്തിന് സ്വീകാര്യവും വ്യക്തിഹത്യാപരമാകാതെയും വേണം. ശാരീരികമോ, വൈകാരികമോ, ബൗദ്ധികമോ ആയ അസന്തുലിതാവസ്ഥയിൽ നിന്നാണ് കോപം ഉത്ഭവിക്കുന്നത്. കോപം ഒരു ഊർജ്ജമാണ്. ഏതു ഊർജ്ജവും അതിന്റെ ഉപയോഗരീതിയിൽ നിയന്ത്രണം വേണം-അത് കോപോർജ്ജമായാലും ആണവോർജ്ജമായാലും. കേൾക്കാനുള്ള മനസുണ്ടാക്കുകയാണ് പ്രധാനം. കേൾക്കുന്നതിന്റെ പകുതിയേ പറയാവൂ. അതിനാണ് 'രണ്ട് ചെവിക്കു ഒരു നാവ്' എന്ന സിദ്ധാന്തം. അതിനാൽ നാവിനെ പിടിച്ചു കെട്ടുകയാണ് കോപം തോന്നുമ്പോൾ ആദ്യം ചെയ്യേണ്ടത്. നാവടക്കണമെങ്കിൽ മനസടക്കണം. അതിന് കോപം ജ്വലിച്ചു വരുന്നു എന്ന തിരിച്ചറിവു വേണം. ആദ്യമായി ഒരു സ്ഥലത്തു നിന്ന് കണ്ണുകളടച്ച് 100 മുതൽ താഴേക്ക് എണ്ണുക. അല്പനേരം കൊണ്ട് കോപം ശമിക്കും. അപ്പോൾ ദീർഘമായി ശ്വാസോച്ഛ്വാസം ചെയ്യുക. സാവകാശം ശ്വാസമെടുക്കുക, കുറച്ചു സമയം അകത്തുനിർത്തുക, സാവകാശം ഉച്ഛ്വസിക്കുക. ഇത് ചൂടായ ശരീരത്തിൽ ഓക്സിജൻ നിറഞ്ഞതിനാൽ തണുപ്പിക്കും. രക്തസമ്മർദ്ദവും നാടിമിഡിപ്പും സാധാരണ നിലിയിലാവും.

ദേഷ്യനിയന്ത്രണത്തിനുള്ള 5 മാർഗ്ഗങ്ങളാണ് 5Ds എന്ന് പറയപ്പെടുന്നത്. 1. Distance- സാഹചര്യത്തിൽ നിന്ന കന്നു നിൽക്കുക. 2. District:- ശ്രദ്ധ തിരിച്ചു വിടുക. 3. Deep Breath:- ദീർഘമായുള്ള ശ്വസന ക്രിയ 4. Drink:- ഒന്നോ രണ്ടോ ഗ്ലാസ്സ് വെള്ളം കുടിക്കുക. 5. Discuss: സുഹൃത്തുക്കളോട് ചർച്ച ചെയ്യുക (ഫോണിലൂടെയായലും മതി). കോപം താണുത്തു കഴിഞ്ഞാൽ അതിന്റെ കണക്കെടുക്കുക. അതിൽ നിന്ന് സ്വയം മനസിലാവും കോപം വേണ്ടിയിരുന്നോ എന്ന്.

നമ്മിൽ കോപം ജനിപ്പിക്കാൻ പ്രേരിപ്പിക്കുന്നവർ വിജയിക്കുന്നത് നാം കോപിക്കുമ്പോഴാണ്. എന്നാൽ അത് അവരുടെ മാത്രം പ്രശ്നമാണ് എന്ന് ചിന്തിച്ചാൽ സ്വയ ബോധമുണ്ടാവും.

ശേഷം 20-ാം പേജിൽ



**കേ**രള ചരിത്ര നിർമ്മിതിയിലെ സുപ്രധാനമായ ഒരു രേഖയാണ് തരിസാപ്പള്ളിപ്പട്ടയങ്ങൾ. ക്രിസ്തുവർഷം ഒൻപതാം നൂറ്റാണ്ടിൽ കൊല്ലത്തു സ്ഥാപിച്ച തരിസാപ്പള്ളിക്കും *പള്ളിയാർക്കും* ഭൂമിയും പ്രത്യക അവകാശങ്ങളും വിടുപേറു കൊടുക്കുന്ന ദാനരേഖയാണിത്...

# തരിസാപ്പള്ളി പട്ടയം
## വീണ്ടും വായിച്ചപ്പോൾ

■ **ഡോ. എം. കുര്യൻ തോമസ്**

•••*അയ്യനടികൾ തിരുവടികൾ മരുവാൻസപ്പീറിശോയ്ക്ക് തെരിസാപ്പള്ളി ചെപ്പേട് നല്കി* എന്ന് ഹൈസ്കൂൾ ക്ലാസുകളിൽ പഠിക്കുന്നതിനപ്പുറം കുറഞ്ഞത് കഴിഞ്ഞ അരനൂറ്റാണ്ടിനിടെ യാതൊരു പഠനവും ഈ രേഖയെക്കുറിച്ച് നടത്തിയിട്ടില്ല.

സമീപകാലത്ത് ഇംഗ്ലണ്ടിലെ ഡി മോണ്ട്ഫോർട്ട് സർവകലാശാലയുടെ ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശ്രംഖലയും എന്ന ബ്രഹത് പഠനപദ്ധതിയുടെ ഭാഗമായി ഡോ. എം. ആർ. രാഘവ വാര്യരും ഡോ. കേശവൻ വെളുത്താട്ടും തരിസാപ്പള്ളിപ്പട്ടയങ്ങൾ വീണ്ടും പഠനവിധേയമാക്കി. സുപ്രധാനമായ രണ്ടു കണ്ടെത്തലുകളാണ് ഈ പഠനത്തിലൂടെ വെളിവായത്. അവ,

1. ഗോപിനാഥ റാവു മുതലുള്ള ചരിത്രകാരന്മാർ കരുതിയിരുന്നതുപോലെ രണ്ടു വ്യത്യസ്ത തരിസാപ്പള്ളിപ്പട്ടയങ്ങളുടെ ഭാഗങ്ങളല്ല ഇന്നു ശേഷിച്ചിരിക്കുന്നത്. ഒരു പൂർണ്ണ പട്ടയമാണ്.

2. പട്ടയത്തിന്റെ കാലം ക്രിസ്തുവർഷം 849 ആണെന്ന് സ്ഥിതീകരിച്ചു.

ഇതുകൂടാതെ ഉപ്പുകുറുക്കുന്ന *എരുവിയരുടെ* സാന്നിദ്ധ്യം പട്ടയത്തിൽ കണ്ടെത്തുകയും ചില വാക്കുകളുടെ സംശയങ്ങൾ ദൂരികരിക്കുകയും ചെയ്തു.

സുപ്രധാനമായ ഈ കണ്ടെത്തലുകളുടെ അടിസ്ഥാനത്തിൽ ഇവർ ഇരുവരുംചേർന്ന് രചിച്ച *തരിസാപ്പള്ളിപ്പട്ടയം* എന്ന ഗവേഷണ ഗ്രന്ഥം സാഹിത്യ പ്രവർത്തക സഹകരണ സംഘം 2013 ജൂലൈയിൽ പ്രസിദ്ധീകരിച്ചു. ഡോ. ഹെർമ്മൻ ഗുണ്ടർട്ട്, റ്റി. ഗോപിനാഥ റാവു, എ. സി. ബർണൽ മുതലായവർ മദ്രാസ് ജേർണൽ ഓഫ് സയൻസ് ആന്റ് ലിറ്ററേച്ചർ, കേരളാ സൊസൈറ്റി പേപ്പേഴ്സ്, ട്രാവൻകോർ ആർക്കിയോളജിക്കൽ സീരീസ് മുതലായവയിൽ ഈ വിഷയത്തെപ്പറ്റി എഴുതിയ ലേഖനങ്ങളാണ് ഈ കൃതിയുടെ ആദ്യഭാഗം. രണ്ടാം ഭാഗത്ത് ഗ്രന്ഥകർത്താക്കളുടെ *മുൻപഠനങ്ങൾ, കൊല്ലവിഭൂതി, കൊല്ലം: ആവാസ വ്യവസ്ഥ, തരിസാപ്പള്ളിപ്പട്ടയം: പാഠം, തരിസാപ്പള്ളിപ്പട്ടയം: വിവർത്തനം* എന്നീ ലേഖനങ്ങളാണ്. ഇവയോടൊപ്പം പട്ടയത്തിന്റെ എല്ലാ പുറങ്ങളുടേയും മനോഹരമായ കളർ ചിത്രങ്ങളുമുണ്ട്. *തരിസാപ്പള്ളിപ്പട്ടയം* എന്ന കൃതിയെ ആസ്പദമാക്കി അതിനു കേരള ചരിത്രനിർമ്മിതിയിലുള്ള സാദ്ധ്യതകളും പരിമിതികളും ചർച്ചചെയ്യുകയാണിവിടെ. അതോടൊപ്പം ഗ്രന്ഥകർത്താക്കൾക്ക് അപരിചിതമായ ചില ചെപ്പേട് വിവരങ്ങൾ വിശദീകരിക്കുകയും ചെയ്യുന്നു.

കേരളചരിത്രത്തിന്റെ പുറവരമ്പത്ത് ഇരുത്തിയിരുന്ന നസ്രാണികളെ മടിച്ചുമടിച്ചാണെങ്കിലും മുഖ്യധാരയുടെ ഭാഗമായി അംഗീകരിക്കാൻ തയാറായി അഥവാ നിർബന്ധിതരായി എന്നതാണ് ഈ കൃതിയെ സംബന്ധിച്ച് ഈ ലേഖകൻ കാണുന്ന ഏറ്റവും വലിയ പ്രാധാന്യം. പക്ഷേ അവിടെയും *മുന്നം പള്ളിയാർ* യഹൂദരേയും പാഴ്സികളേയും പോല ഇവിടെ കുടിയേറിയ ഒരു വിദേശ ജനവർഗ്ഗമാണ് എന്ന മുൻവിധിയിൽനിന്നും ഗ്രന്ഥകർത്താക്കൾ പൂർണ്ണമായും വിമുക്തരായതായി തോന്നുന്നില്ല.

അടിസ്ഥാനപരമായി നസ്രാണികൾ അഥവാ സുറിയാനി ക്രിസ്ത്യാനികൾക്ക് ലഭിച്ചതാണ് തരിസാപ്പള്ളിപ്പട്ടയം. *തരിസാപ്പള്ളി ചെപ്പേടുകൾ* എന്ന പേരിലാണ് ഇത് അറിയപ്പെട്ടിരുന്നത്. ഇവ Syrian Christian copper plates എന്ന് പാശ്ചാത്യ രേഖകളിൽ അറിയപ്പെട്ടതുതന്നെ ഇതിൽനിന്നാണ്. നസ്രാണികളുടെ ആദ്യത്തെ ലത്തീൻ മെത്രാനായ ഫ്രാൻസിസ് റോസിന്റെ വിവരണപ്രകാരം പതിനാറാം നൂറ്റാണ്ടിൽ നസ്രാണികളുടെ പേർഷ്യൻ മെത്രാനായ മാർ യാക്കോബ് ഇത് കൊച്ചീക്കോട്ടയിൽ പോർട്ടുഗീസുകാർക്ക് പണയംവെച്ചു. അത് കൈമറിഞ്ഞ് ബ്രിട്ടീഷുകാരുടെ കൈവശമെത്തി. പത്തൊമ്പതാം നൂറ്റാണ്ടിന്റെ പ്രാരംഭത്തിൽ തിരുവിതാംകൂറിലെ ബ്രിട്ടീഷ് റെസിഡന്റായിരുന്ന കേണൽ മക്കാളി

കൊച്ചീക്കോട്ടയിൽനിന്നും ഇതു കണ്ടെടുത്ത് അന്നത്തെ മലങ്കര മെത്രാനെ തിരിച്ചേൽപ്പിച്ചു. പക്ഷേ ക്നായിത്തൊമ്മൻ ചെപ്പേട് അപ്പോഴേയ്ക്കും നഷ്ടപ്പെട്ടിരുന്നു. 1877-ൽ മലങ്കര മെത്രപ്പോലീത്താ മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്യുന്നതുവരെ ഇത് മലങ്കര മെത്രാന്മാരുടെ കൈവശത്തിൽ അവരുടെ ആസ്ഥാനമായ കോട്ടയം പഴയ സെമിനാരിയിലാണ് ഇവ സൂക്ഷിച്ചിരുന്നത്. ഡോ. ഹെർമ്മൻ ഗുണ്ടർട്ട് *തരിസാപ്പള്ളിപ്പട്ടയം* പൂർണ്ണരൂപത്തിൽ പരിശോധിക്കുന്നത് ഇക്കാലത്താണ്.

1836-ൽ *മാവേലിക്കര പടിയോല* വഴി ബ്രിട്ടീഷ് മിഷിനറിമാരെ പഴയ സെമിനാരിയിൽനിന്നും പുറത്താക്കിയതിനെ തുടർന്ന് മലങ്കര നസ്രാണികളുടെ ഇതര സ്വത്തുക്കളോടൊപ്പം ചെപ്പേടുകളിന്മേലും മിഷിനറിമാർ അവകാശവാദം ഉന്നയിച്ചു. ഈ തർക്കപരിഹാരത്തിനായി തിരുവിതാംകൂർ സർക്കാർ നിയോഗിച്ച കൊച്ചി പഞ്ചായത്തു കോടതി 1840-ൽ ചെപ്പേടുകൾ മലങ്കര മെത്രാന്റെ കൈവശം ഇരിക്കേണ്ടതാകുന്നുവെന്നു വിധിച്ചു. 1877 വരെ ഈ നില തുടർന്നങ്കിലും മാർ മാത്യൂസ് അത്താനാസ്യോസ് കാലം ചെയ്തതിനേത്തുടർന്ന് വീരരാഘവപ്പട്ടയം എന്ന ഇരവികോർത്തൻ ചെപ്പേടും തരിസാപ്പള്ളിപ്പട്ടയവും അന്യകൈവശത്തിലായി. ഇതിനെത്തുടർന്ന് മലങ്കര മെത്രപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് അഞ്ചാമൻ കോടതിയെ സമീപിച്ചു. 1889-ൽ തിരുവിതാംകൂർ റോയൽ കോടതി ചെപ്പേടുകൾ മലങ്കര മെത്രപ്പോലീത്തായ്ക്ക് മടക്കി നൽകാൻ വിധിച്ചു. പക്ഷേ മാർ ദീവന്നാസ്യോസിന് വീരരാഘവപ്പട്ടയവും തരിസാപ്പള്ളിപ്പട്ടയത്തിന്റെ മൂന്നു തകിടുകളും മാത്രമാണ് കോടതിവഴി തിരികെ ലഭിച്ചത്. ഈ അവസ്ഥയിലാണ് ഗോപിനാഥ റാവു പട്ടയം പരിശോധിച്ചതും, അതിന്റെ വ്യാഖ്യാനത്തിൽ തെറ്റുപറ്റാനിടയായതും. 2013 ഡിസംബർ 2-ന് ഡോ. എം. ആർ. രാഘവ വാര്യർ ദേവലോകം അരമനയിലെത്തി മലങ്കര മെത്രപ്പോലീത്തായുടെ സൂക്ഷിപ്പിലുള്ള ഏടുകൾ പരിശോധിച്ചാണ് ഗോപിനാഥ റാവുവിന് പറ്റിയ പ്രമാദത്തിന്റെ കാരണം കണ്ടെത്തിയത്.

എങ്കിൽപ്പോലും ഡോ. എം. ആർ. രാഘവ വാര്യരും ഡോ. കേശവൻ വെളുത്താട്ടും *തരിസാപ്പള്ളിപ്പട്ടയം* എന്ന കൃതിയുടെ രചനയിൽ ഗുരുതരമായ ഒരു വീഴ്ച വരുത്തിയിട്ടുണ്ട്. അത് കെ. എൻ. ഡാനിയേൽ (*The Copper Plates of St. Thomas Christians*, 1925) ഇസഡ്. എം. പാറേട്ട് (*മലങ്കര നസ്രാണികൾ വാല്യം ഒന്ന്*, 1964, *മലങ്കര നസ്രാണികൾ - പദവിയും ജാത്യാചാരങ്ങളും*, 1965) ഇവ പരിഗണിച്ചില്ല എന്നതാണ്. ഈ മലയാളി രചനകൾ പരിഗണിക്കാതിരുന്നതും നസ്രാണി പാരമ്പര്യം പരിശോധിക്കാതിരുന്നതും പല മേഖലകളും ഈ കൃതിയിൽ ഇരുളടഞ്ഞതായി നിലനിൽക്കുവാൻ കാരണമായി.

ഉദാഹരണത്തിന് ഉപ്പുകുറുക്കുന്ന *എരുവിയരുടെ* സാന്നിദ്ധ്യം തെരിസാപ്പള്ളിയുമായി ബന്ധപ്പെടുത്തി ഗ്രന്ഥകാരന്മാർ കാണുമ്പോൾ നസ്രണികളുടെ ആശ്രിത ജാതികളായി രേഖപ്പെടുത്തപ്പെട്ടിട്ടുളള *പതിനേഴിമ്പരിഷ*യിൽപ്പെട്ട *ഉരവാരൻ* ഇവർക്ക് അജ്ഞാതനാണ്. *മുന്നം പള്ളിയാർക്കു* എന്നിത്യാദി തരിസാപ്പള്ളിപ്പട്ടയത്തിനു മുമ്പ് ലഭിച്ച അവകാശങ്ങൾ സൂചിപ്പിക്കുമ്പോൾ അത് ക്നായിത്തൊമ്മൻ ചെപ്പേടാണോ എന്ന് സന്ദേഹം പ്രകടിപ്പിച്ച് അന്വേഷണം അവസാനിപ്പിക്കുന്നു. നസ്രാണികൾക്ക് മറ്റേതെങ്കിലും ശാസനം ലഭിച്ചോ എന്ന് അന്വേഷിക്കുന്നില്ല. അത് വീരരാഘവപ്പട്ടയം ആണോ എന്നു സംശയിക്കുന്നുപോലുമില്ല. ആയ് രാജ്യത്തിന്റെയും വേണാടിന്റെയും തലസ്ഥാനമായിരുന്ന തിരുവിതാംകോട്ടെ നസ്രാണികളും തങ്ങൾക്ക് സമാനമായ ഒരു പട്ടയം ലഭിച്ചതായി അവകാശപ്പെടുന്നുണ്ട്. ഒരു പക്ഷേ വീരരാഘവപ്പട്ടയം ക്രിസ്തുവർഷം പതിമൂന്നോ പതിനാലോ നൂറ്റാണ്ടിലേതു മാത്രമാണെന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെ നിഗമനംമൂലമാകാം ആ സാദ്ധ്യത ഗ്രന്ഥകർത്താക്കൾ ഒഴിവാക്കിയത്.

എന്നാൽ വീരരാഘവപ്പട്ടയം നസ്രാണിക്കു ലഭിച്ചതാണന്നുപോലും അംഗീകരിക്കാൻ വിമുഖത കാട്ടുന്ന ഇളംകുളം കുഞ്ഞൻപിള്ളയുടെ വാദങ്ങൾക്കു വിരുദ്ധമായി രേഖപ്പെടുത്തിയ പി. ശങ്കുണ്ണി മേനോൻ, വി. നാഗമയ്യ മുതലുള്ള ചരിത്രകാരന്മാരെ കണ്ണുമടച്ച് ഒഴിവാക്കുന്നത് ശരിയായ നടപടിയായി തോന്നുന്നില്ല. തകിടിന്റെ പഴക്കമോ ലിപികളുടെ ആധുനീകതയോ കൊണ്ടുമാത്രം വീരരാഘവപ്പട്ടയത്തെ തമസ്ക്കരിക്കാനാവില്ല. കേരളത്തിലെ പതിവനുസരിച്ച് കാലപ്പഴക്കത്തിൽ ചെപ്പേടുകളും ഓലക്കരണങ്ങളും മാറി എഴുതുക പതിവാണ്. അത്തരം സാഹചര്യങ്ങളിൽ ലിപിയിലും ഭാഷയിൽപ്പോലും മാറ്റംവരാം. തരിസാപ്പള്ളിപ്പട്ടയത്തിലേയും ചില തകിടുകൾ മാറി എഴുതിയതായി സൂചനയുണ്ട്. ഈ ചെപ്പേടുകൾ പലതവണ പരിശോധിച്ച, വട്ടെഴുത്തും കോലെഴുത്തും നിശ്ചയമുണ്ടായിരുന്ന സഭാകവി സി. പി. ചാണ്ടി ഇത്തരമൊരു സാദ്ധ്യത കാൽ നൂറ്റാണ്ടുമുമ്പ് ഈ ലേഖകനോട് സൂചിപ്പിച്ചിട്ടുണ്ട്.

തരിസാപ്പള്ളിപ്പട്ടയത്തിലെ ...*വാരക്കോലും കപ്പാനും പൈഞ്ചകണ്ടിയും മുന്നം പെറ്റുടൈയന നാനും വിടുപെറാക* ... എന്ന് *പള്ളിയാർക്ക്* മുമ്പു ലഭിച്ചിരുന്ന അവകാശങ്ങൾ താനും വിട്ടുകൊടുക്കുന്നു എന്ന പരാമർശനം ഇവിടെ പരിഗണിക്കണം. *വാ(പാ)രക്കോൽ*, വെള്ളിക്കോൽ (Steelyard) എന്ന ഭാരം അറിയാനുള്ള ഉപകരണമാണന്ന് ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്നുണ്ട്. സമീപകാലംവരെ കേരളത്തിൽ ഉപയോഗിച്ചിരുന്ന, 250 -300 കിലോഗ്രാം തൂക്കം വരുന്ന, ഭാരത്തിന്റ ഒരു മാപകമായിരുന്നു *കണ്ടി*. (കണ്ടിക്ക് മറ്റു പല അർത്ഥങ്ങളുമുണ്ട്) കൊല്ലത്തെ ചുങ്കസ്ഥലത്ത് അളവിന്റേയും തൂക്കത്തിന്റേയും അധികാരം നസ്രാണികൾക്കായിരുന്നുയെന്ന് 1348-ൽ ജോൺ ദ മരിഞ്ഞോളി രേഖപ്പെടുത്തുന്നുണ്ട്. 1504-ൽ കൊല്ലം സന്ദർശിച്ച പോർട്ടുഗീസ് വൈസ്രോയി അൽഫോൺസ് ദ ആൽബുക്കർക്കിനോട് കൊല്ലത്തെ അളവിന്റേയും തൂക്കത്തിന്റേയും അധികാരം തങ്ങൾക്കായിരുന്നു എന്നും, സമീപകാലത്ത് തങ്ങളിൽ ഒരാൾ ചെയ്ത തെറ്റിന് രാജാവ് അത് തിരിച്ചെടുത്തു എന്നും നസ്രാണികൾ അറിയിക്കുന്നുണ്ട്. ഈ സാഹചര്യത്തിൽ *വാരക്കോലും കപ്പാനും പൈഞ്ചകണ്ടിയും* അളവുതൂക്കങ്ങളുടെ അടിസ്ഥാന പ്രമാണങ്ങൾ (Standard measures) ആണന്നു കരുതുകയാകും യുക്തി.

ഇരവികോർത്തൻ ചെപ്പേട് അഥവാ വീരരാഘവപ്പട്ടയം അനുസരിച്ച് ... *പറകൊണ്ടളന്നു നിറകൊണ്ടു തൂക്കി നൂൽകൊണ്ടുപാകി എണ്ണിന്റെതിലും എടുക്കുന്നതിലും ഉപ്പിനൊടു ശർക്കരയൊടു കസ്തൂരിയൊടു വിളക്കെണ്ണയൊടു ഇടയിൽ ഉള്ളതു എപ്പേർപ്പെട്ടതിനും തരകും അതിനടുത്ത ചുങ്കമും കൂടെ ... കുടുത്താം* ... എന്നാണ് ദത്തവാനു കിട്ടുന്ന അവകാശം. ഈ പശ്ചാത്തലത്തിൽ പരിഗണിക്കുമ്പോൾ കൊല്ലത്തെ തരിസാപ്പള്ളിക്കും *പള്ളിയാർക്കും* കൊല്ലം നഗരത്തിലെ അഥവാ തുറമുഖത്തെ ഔദ്യോഗിക അളവുതുക്കങ്ങളുടെ

അധികാരമാണ് (Protector of standard weights and measures) തരിസാപ്പള്ളിപ്പട്ടയപ്രകാരം വീണ്ടും കൊടുക്കുന്നത് എന്ന് കാണാം. പിൽക്കാല രേഖകൾ ഇതു ശരിവയ്ക്കുന്നുണ്ട്.

ഇന്ന് ക്രൈസ്തവ-മുസ്ലിം ദേവാലയങ്ങളെ സൂചിപ്പിക്കാനാണ് *പള്ളി* എന്ന പദം മലയാളഭാഷയിൽ ഉപയോഗിക്കുന്നത്. എന്നാൽ പത്തൊമ്പതാം നൂറ്റാണ്ടുവരെ ആരാധനാലയം കൂടാതെ പൊതു സഭയെ - സമൂഹം (Community)- കുറിക്കാനും നസ്രാണികൾ *പള്ളി* എന്നുപയോഗിച്ചിരുന്നു. അതിനാൽ *പള്ളിയാർ* എന്ന പ്രയോഗത്തെ കൊല്ലത്തെ നസ്രാണി സമൂഹം എന്നു കരുതുന്നതാണ് കൂടുതൽ അർത്ഥപൂർണ്ണം. ഈ സമൂഹം പേർഷ്യൻ കുടിയേറ്റക്കാർമാത്രം അടങ്ങുന്നതല്ല. ഇവരിൽ തദ്ദേശീയ നസ്രാണികളുമുണ്ട്.

മരുവാൻ സപ്പറീശോ സ്ഥാപിച്ച കൊല്ലത്തെ പുതിയ അങ്ങാടി കേന്ദ്രീകരിച്ചുള്ള വ്യാപരത്തെപ്പറ്റി ഗ്രന്ഥകർത്താക്കൾ സൂചനമാത്രമാണ് നൽകുന്നത്. നാടെങ്ങും ആവശ്യമുള്ള ഉപ്പ് കേരള കടൽത്തീരത്ത് ഉൽപ്പാദിപ്പിക്കുന്നത് തീർച്ചയായയും വിപണനം ചെയ്യപ്പെടുന്നത് ഉൾനാടുകളിലാണ്. അതേപോലെ അവിടെ ഉൽപ്പാദിപ്പിക്കുന്ന ഉണക്കമൽസ്യവും കയറും. ഇവയെല്ലാം വ്യാവസായിക ഉൽപ്പന്നങ്ങളാണ്. കുന്നംകുളം മുതൽ ചാത്തന്നൂർ വരെയുള്ള നസ്രാണി ഹൃദയഭൂമിയിലെ വ്യാവസായിക ഉൽപ്പന്നങ്ങളുടെ വ്യാപാരക്കുത്തക നസ്രാണികൾക്കായിരുന്നുയെന്ന് ഈ ലേഖകൻ തെളിയിച്ചിട്ടുണ്ട്. (*നസ്രാണി സംസ്കാരം ദേശീയത*. 2013) തെക്ക് തിരുവിതാംകോട്ട് ഈ അവകാശം നസ്രാണികൾക്കയിരുന്നു എന്ന് ഇതര രേഖകളുണ്ട്. *തരിസാപ്പള്ളിപ്പട്ടയം* എന്ന കൃതിയിൽ സൂചിപ്പിക്കുന്ന കള്ളിന്റെ മിച്ചോല്പാദനം ശർക്കര, ചാരായം എന്നീ വ്യാവസായിക ഉൽപ്പന്നങ്ങളായി സംസ്ക്കരിക്കപ്പെട്ടാൽ അതു നസ്രാണി വ്യാപാരത്തിന് അനുരൂപമാകും. നസ്രാണി അങ്ങാടികളിൽ *ഹമാറാ* (മദ്യ) വ്യാപാരം ഉണ്ടായിരുന്നതായി *ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ*കളും ആർച്ച്ബിഷപ്പ് മെനസീസിന്റെ ചരിത്രകാരനായ അന്റോണിയോ ഗുവായോയും സാക്ഷിക്കുന്നുണ്ട്.

കേരളത്തിൽനിന്നുള്ള വിഭവങ്ങൾ - പ്രധാനമായും കുരുമുളക് - വാങ്ങിക്കൊണ്ടുപോകാനാണ് പടിഞ്ഞാറുനിന്നുള്ള കപ്പലുകൾ കേരളതീരത്ത് എത്തിയത് എന്നതു ശരിതന്നെ. പക്ഷേ അതിനു സമാന്തരമായി ഒരു ഇറക്കുമതിയും (Reciprocal trade) ഇതേ തുറമുഖങ്ങളിൽ നടന്നിരുന്നു. ... *ഉപ്പിനൊടു ശർക്കരയൊടു കസ്തൂരിയൊടു വിളക്കെണ്ണയൊടു* ... എന്ന വീരരാഘവപ്പട്ടയ വിവരണത്തിൽ ഇറക്കുമതി വിഭവമായ കസ്തൂരിയും ഉൾപ്പെടുന്നുണ്ട്. ചെമ്പ് മുതലായ ലോഹങ്ങൾ, കർപ്പൂരം, കുങ്കുമം, പട്ട് തുടങ്ങിയവയും ഈ പട്ടികയിൽ ഉൾപ്പെടും. ഇവ ഉൾനാടുകളിലെത്തണം. അതേപോലെ തന്നെ കേരളത്തിന്റെ ഉൾനടുകളിൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന കുരുമുളക് അടക്കമുള്ള കയറ്റുമതി വിഭവങ്ങൾ തുറമുഖങ്ങളിലുമെത്തണം. ഇതിനുണ്ടായിരുന്ന സംവിധാനം ഇവിടെ ചർച്ചചെയ്തിട്ടില്ല.

കേരള തുറമുഖങ്ങളിൽ രൂപമെടുത്ത ക്രിസ്തുമാർഗ്ഗം ഉൾനാടുകളിലേയ്ക്കു വ്യാപിച്ചത് കരമാർഗ്ഗവും ജലമാർഗ്ഗവുമുള്ള വ്യാപാരപാതകളുടെ ഓരങ്ങളിൽ പുതിയ വാണിജ്യകേന്ദ്രങ്ങൾ സ്ഥാപിച്ചാണ്. അവയാണ് പിന്നീട് അങ്ങാടികളും പള്ളികളും ആയി വികസിച്ചത്. ഓരോ തുറമുഖത്തിന്റെയും വ്യാപാരാഭിവൃദ്ധിയനുസരിച്ച് അവിടെനിന്നാരംഭിക്കുന്ന വ്യാപാരപാതകളിലെ നസ്രാണി സങ്കേതങ്ങളുടെ വികസനത്തിന്റെ തീവ്രതയും വർദ്ധിക്കും. കയറ്റുമതിച്ചരക്കുകളുടെ ശേഖരണത്തിനും ഇറക്കുമതിച്ചരക്കുകളുടെ വിതരണത്തിനും വേറേ മാർഗ്ഗം ആരായേണ്ടതില്ല. തീരദേശ ഉൽപ്പന്നങ്ങൾ ഉൾനാടുകളിലെത്തുന്നതും ഇതേ മാർഗ്ഗത്തിലാണ്. ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശൃംഖലയും സംബന്ധിച്ചുള്ള പഠനത്തിൽ ഈ ഭാഗം പരിഗണിച്ചതായി കാണുന്നില്ല.

എന്നാൽ പരമാർശിത കൃതിയിലെ കൊല്ലം നഗരവും തുറമുഖവും തരിസാപ്പള്ളി ശാസനകാലത്താണ് രൂപമെടുത്തതെന്നുള്ള പരാമർശനം പുനഃപരിശോധിക്കണമെന്നാണ് ഈ ലേഖകന്റെ പക്ഷം. കാരണം ഒൻപതാം നൂറ്റാണ്ടിൽ ഒരു തുറമുഖമാകാൻ കൊല്ലത്തിനുണ്ടായിരുന്ന ഭൂമിശാസ്ത്രപരമായ അനുകൂല ഘടകങ്ങൾ അതിനു നൂറ്റാണ്ടുകൾക്കു മുമ്പുമുതലേ അവിടെ ഉണ്ടായിരുന്നു. അതിനേക്കാളുപരി, കല്ലടയാറുവഴി കുളത്തൂപ്പുഴമുതലുള്ള ജലവ്യാപാരപാതയും, പാണ്ടിനാട്ടിൽനിന്നും ആര്യങ്കാവ്, തുമ്പമൺ, കടമ്പനാട് വഴിയും കൊട്ടാരക്കര കുണ്ടറ വഴിയുമുള്ള വ്യാപാര പാതകളും അവസാനിക്കുന്ന കൊല്ലത്ത് ഒൻപതാം നൂറ്റാണ്ടുവരെ ഒരു തുറമുഖം ഇല്ലായിരുന്നു എന്ന പരാമർശനം അവിശ്വസനീയമാണ്. കൊല്ലത്തിന്റെ മാർത്തോമ്മാ പൈതൃകവും മുകളിൽ പറഞ്ഞ പാതകളിലെ പുരാതന നസ്രാണി കേന്ദ്രങ്ങളും ആര്യങ്കാവിലേയും കുളത്തൂപ്പുഴയിലേയും അയ്യപ്പക്ഷേത്രങ്ങളുടെ സാന്നിദ്ധ്യവും അവഗണിച്ചാൽപ്പോലും കൊല്ലം അന്ന് മുസിരിസിനു സമാനമായ ഒരു തുറമുഖമല്ലായിരുന്നു എന്നു കരുതാനാവില്ല.

അതേപോലെ ഇന്നത്തെ കന്യാകുമാരി ജില്ലയിലുള്ള ആരുവാമൊഴിച്ചുരംവഴി പാണ്ടിനാട്ടിൽനിന്നുമെത്തുന്ന വിഭവങ്ങൾ വിഴിഞ്ഞം തുറമുഖം വഴിയാണ് കയറ്റുമതി ചെയ്തിരുന്നതെന്ന പ്രസ്ഥാവനയും മുഖവിലയ്ക്കെടുക്കാനാവില്ല. ആരുവാമൊഴിച്ചുരത്തിൽനിന്നും പടിഞ്ഞാറോട്ടുള്ള നേർപാതയിൽ പുരാതന രാജ്യതലസ്ഥാനവും വാണിജ്യകേന്ദ്രവുമായ തിരുവിതാംകോടും, അതിനു സമീപം മുട്ടം, മണവാളക്കുറിച്ചി, കുളച്ചൽ എന്നീ തുറമുഖങ്ങളും ഉള്ളപ്പോൾ വീണ്ടും എഴുപതിലധികം കിലോമീറ്റർ കരമാർഗ്ഗം ചരക്കുകടത്തി വിഴിഞ്ഞത്തെത്തിച്ച് അവിടെനിന്നും കയറ്റുമതി ചെയ്തു എന്നത് വിശ്വസയോഗ്യമല്ല. അത്തരം രാഷ്ട്രീയ സാഹചര്യങ്ങളും അന്നില്ലായിരുന്നു. നസ്രാണി പാരമ്പര്യങ്ങൾ കേരളചരിത്രപഠനത്തിൽ പരിഗണിച്ചിരുന്നങ്കിൽ ഇത്തരം പൊരുത്തക്കേടുകൾ ഒഴിവാക്കാമായിരുന്നു.

യുക്തിസഹജമായി ചിന്തിച്ചാൽ പുതുതായി വന്ന പേർഷ്യൻ വർത്തക കുടിയേറ്റക്കാരുടെ സഹായത്തോടെ കൊല്ലത്തെ ഭരണാധികാരി അവിടുത്തെ തുറമുഖം പുനർനിർമ്മിക്കുകയോ ആധുനികവൽക്കരിക്കുകയോ ചെയ്തു എന്നും, അവിടെ അന്തർദേശീയ നിലവാരമുള്ള ഒരു വ്യാപാരമേഖലയ്ക്ക് (Trade zone)രുപം കൊടുക്കുകയും ചെയ്തു എന്നും കരുതുന്നതാണ് യാഥാർത്ഥ്യ ത്തോട് അടുത്തു നിൽക്കുന്നത്. കുടിയേറ്റക്കാരുടെ അന്തർദേശീയ ബന്ധങ്ങളും നസ്രാണികളുടെ ആഭ്യന്തര വ്യാപാര ശൃംഖലയും സ്വരുമിപ്പിച്ചാൽ തന്റെ ഖജനാവിലെത്തുന്ന അധിക നികുതി *കൊല്ലം വാഴുന്നവർക്ക്* തീർച്ചയായും ഒരു പ്രചോദനമാകണം. ശാസ്ത്രീയവും ക്രമബന്ധവുമായ ഒരു വ്യാപാരമേഖല യഹൂദർ അറബികൾ പേർഷ്യക്കാർ തുടങ്ങിയ വർത്തകരേയും

*ശേഷം 22-ാം പേജിൽ*

വചനപരിമളം

റവ. ഡോ. കെ. എൽ. മാത്യു
വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ

# കണ്ണുനീർ ഓർത്ത്...

"എന്റെ പ്രാർത്ഥനയിൽ രാവും പകലും ഇട വിടാതെ നിന്നെ സ്മരിച്ച് നിന്റെ കണ്ണുനീർ ഓർത്തും നിന്നെക്കണ്ടു....." *2 തിമോ. 1:3-5*

സന്താപത്തെ സന്തോഷമാക്കുവാൻ ദൈവത്തിനുകഴിയും. വേദനയും കണ്ണുനീരും വിജയത്തിനുള്ള ചവിട്ടുപടിയാണ്. കണ്ണുനീർ ഒഴുക്കുന്നവർക്കും പ്രാർത്ഥനയ്ക്കായി തലകുനിക്കുന്നവർക്കും ആരുടെ മുമ്പിലും നിവർന്നു നിൽക്കാം. തിമോത്തിയോസിന്റെ കണ്ണുനീർ ഓർത്ത് പൗലോസ് ദൈവത്തെ സ്തുതിക്കുന്നു.

**1. വാത്സല്യത്തിന്റെ ബന്ധം:** പിതൃസ്നേഹവും വാത്സല്യവും നിറഞ്ഞ ബന്ധമാണ് പൗലോസും തീമോത്തിയോസും തമ്മിൽ പുലർത്തിയത്. വിശ്വാസത്തിൽ നിജപുത്രൻ (1തിമോ. 1:2) എന്നു വിളിക്കുന്നു. മകനേ, എന്നാണ് അഭിസംബോധന, (1തിമോ. 1:18) പ്രിയമകൻ, എന്നും വിളിക്കുന്നു (2 തിമോ. 1:12). തിമോത്തിയോസിന്റെ ജന്മസ്ഥലമായ ലുസ്ത്ര ഒരു റോമൻ കോളനിയായ ഗലാത്യയിലെ പ്രവിശ്യയായിരുന്നു. ഒന്നാം മിഷനറി യാത്രയിലാണ് പൗലോസും ബർണബാസും ലുസ്ത്രയിലെത്തിയത്. അവർ അവിടെ തിമോത്തിയോസിന്റെ അമ്മ യുനീക്കയുടെയും വലിയമ്മ ലോവീസിന്റേയും ആതിഥ്യം സ്വീകരിച്ചിരുന്നു (2തിമോ. 1:5, അ.പ്ര. 14:8-21). രണ്ടാം മിഷനറി യാത്രയിൽ പൗലോസ് ലുസ്ത്രയിലെത്തിയപ്പോൾ മുതൽ തിമോത്തിയോസ് കൂടുതൽ സഹകരിച്ചു തുടങ്ങി. (അ.പ്ര.16:1-3) നല്ല സാക്ഷ്യമുള്ള വ്യക്തിയായിരുന്നു തിമോത്തിയോസ്. അമ്മ യഹൂദസ്ത്രീയും അപ്പൻ യവനനുമായിരുന്നു. (അ.പ്ര.16:1)

**2. ഉത്തമ സഹായിയും വിശ്വസ്തനും.** പൗലോസിന്റെ രണ്ടും മൂന്നും മിഷനറി യാത്രകളിൽ തിമോത്തിയോസ് കൂടെ പ്രവർത്തിച്ചു. ആതൻസിൽ എത്തി, (അ.പ്ര.17: 14,15, അ.പ്ര.18:5) മാസിഡോണിയയിലേക്ക് പൗലോസ് അയച്ചു, (അ.പ്ര..19:22). പൗലോസ് കൊരിന്തിൽ വച്ച് റോമാലേഖനം എഴുതിയപ്പോൾ കൂടെയുണ്ടായിരുന്നു (റോമ.16:21). കൊരിന്ത് സഭയിൽ ചില പ്രശ്നങ്ങൾ ഉണ്ടായപ്പോൾ പൗലോസ് തിമോത്തിയോസിനെ അവിടേയ്ക്ക് അയയ്ക്കുന്നു (1 കൊരി. 4:17, 16:10). രണ്ടാം കൊരിന്ത്യ ലേഖനമെഴുതുമ്പോഴും പൗലോസിന്റെ കൂടെയുണ്ടായിരുന്നു (2കൊരി.1:1, 19) തെസലോനിക്യയിലേക്കും അയച്ചു. ആ സഭയ്ക്ക് ലേഖനം എഴുതുമ്പോഴും കൂടെയുണ്ടായിരുന്നു (1 തെസ്സ. 1:1,3:26). ഫിലിപ്യ ലേഖനമെഴുതിയപ്പോൾ ജയിലിൽ പൗലോസിനൊപ്പം ഉണ്ടായിരുന്നു (ഫിലി.1:1,2:19). കൊലോസ്യ സഭയ്ക്കും ഫിലേമോനും എഴുത്തെഴുതുമ്പോഴും തിമോത്തിയോസ് കൂടെയുണ്ടായിരുന്നു (കൊലോ.1:1, ഫിലേ. 1:1).

**3. ശ്രേഷ്ഠ വ്യക്തിത്വം** - സുവിശേഷത്തിനു വേണ്ടി തിമോത്തിയോസ് കഷ്ടം സഹിച്ചു. നല്ല സംഘാടകനായിരുന്നു. നിർവ്യാജ വിശ്വാസമുള്ളവനും കണ്ണുനീർ ഒഴുക്കുന്നവനുമായിരുന്നു. ധൈര്യവാനായിരുന്നു. പൗലോസ് ബെരോവയിൽ നിന്ന് രക്ഷപെട്ടോടിയപ്പോൾ തിമോത്തിയോസും ശീലാസും അവിടെത്തന്നെ താമസിച്ചു. യരുശലേം സഭയ്ക്കുവേണ്ടി ധനശേഖരണം നടത്തുവാൻ നിയോഗിക്കപ്പെട്ടു (അ.പ്ര.20:4). വിശ്വസിച്ച് അയയ്ക്കാമെന്ന് സാക്ഷ്യം ലഭിച്ചവനാണ്.

**4. അനുഷ്ഠാനങ്ങളുടെ മാതൃക** - 1 തിമോ. 3:15. "സത്യത്തിന്റെ തൂണും അടിസ്ഥാനവുമായി ജീവനുള്ള ദൈവത്തിന്റെ സഭയാകുന്ന ദൈവാലയത്തിൽ നടക്കേണ്ടത് എങ്ങനെയെന്ന് നീ അറിയേണ്ടതിന് ഇത് എഴുതുന്നു". സത്യത്തിന്റെ തൂണും അടിസ്ഥാനവും സഭയാണ് എന്ന ദർശനം ഗുരുവായ പൗലോസിൽ നിന്ന് ലഭിച്ചു. ദൈവാലയത്തിൽ നിർവ്വഹിക്കേണ്ട ശുശ്രൂഷകളെപ്പറ്റിയും അനുഷ്ഠാനങ്ങളെപ്പറ്റിയും നിശ്ചയമുണ്ടായിരുന്നു. വചനങ്ങൾ മാത്രമല്ല, അനുഷ്ഠാനങ്ങളുടെ മാതൃകയും കാത്തു സൂക്ഷിച്ചു.

**5. വിശ്വാസച്ചങ്ങലയുടെ ബലം** - വലിയമ്മ ലോവീസിലും അമ്മ യുനീക്കയിലും ഉണ്ടായിരുന്ന വിശ്വാസം തന്നെ തിമോത്തിയോസും കാത്തു സൂക്ഷിച്ചു. (2 തിമോ. 1:5). "ആ വിശ്വാസം ആദ്യം നിന്റെ വലിയമ്മ ലോവീസിലും അമ്മ യുനീക്കയിലും ഉണ്ടായിരുന്നു. നിന്നിലും ഉണ്ടെന്ന് ഞാൻ ഉറച്ചിരിക്കുന്നു". ക്രൈസ്തവ വെളിച്ചം ഉൾക്കൊണ്ട പൂർവ്വിക തലമുറയിൽ നിന്ന് വിശ്വാസത്തിൽ വ്യതിയാനം വരുത്തുന്നത് ശരിയല്ല. "എന്നോട് പഠിച്ചും ഗ്രഹിച്ചും കണ്ടും കേട്ടുമുള്ളത് പ്രവർത്തിപ്പീൻ" എന്നാണ് പൗലോസ് ഫിലിപ്യർക്ക് എഴുതുന്നത് (ഫിലി.4:9). എഴുതിത്തരുന്നത് മാത്രമല്ല, വാക്കാൽ പറഞ്ഞതും സഭയിലൂടെ അനുഷ്ഠാനങ്ങളാൽ പുലർത്തിവന്നതുമായ പാരമ്പര്യങ്ങളും പിന്തുടരുവാൻ നാം ബാദ്ധ്യസ്ഥരാണ്. നമ്മുടെ മാതാപിതാക്കൾ എഴുതിത്തരുന്നതുമാത്രമല്ലല്ലോ നാം അനുസരിക്കുന്നത്. ■

# ഹോളി ഇന്നസെന്റ്സ് ഓർത്തഡോക്സ് വലിയ പള്ളി, മെഴുവേലി

## വി. ശിശു സഹദേന്മാരുടെ നാമത്തിലുള്ള തീർത്ഥാടന കേന്ദ്രം

നമ്മുടെ കർത്താവിനു വേണ്ടി ഹേറോദേസിനാൽ വധിക്കപ്പെട്ട് രക്തസാക്ഷികളായി തീർന്ന ശിശുസഹദേന്മാരുടെ (Holy Innocents) അനുഗ്രഹീത നാമധേയത്തിൽ മലങ്കരയിൽ സ്ഥാപിതമായിട്ടുള്ള ഏക ദേവാലയമാണ് മെഴുവേലി ഹോളി ഇന്നസെന്റ് ഓർത്തഡോക്സ് വലിയ പള്ളി.

1861-ൽ സ്ഥാപിതമായ മെഴുവേലി ഇടവക ദൈവസംസർഗ്ഗത്തിന്റെയും ക്രൈസ്തവ സാക്ഷ്യത്തിന്റെയും പ്രതീകമായി നിലകൊള്ളുന്നു. മക്കളില്ലാത്ത ദമ്പതിമാർ, മക്കളുടെ വഴിപിഴച്ച പോക്കിനെയോർത്ത് ദുഃഖിക്കുന്ന മാതാപിതാക്കൾ, ജോലിക്കുവേണ്ടി അലയുന്ന യുവതി-യുവാക്കൾ തുടങ്ങി നാനാജാതി മതസ്ഥരായ ആളുകൾ ശിശുസഹദേന്മാരുടെ മദ്ധ്യസ്ഥം മൂലം അനുഗ്രഹം പ്രാപിച്ച അനുഭവ സാക്ഷ്യവുമായി ഈ ദേവാലയത്തിൽ എത്തി പ്രാർത്ഥിച്ചുകൊണ്ടിരിക്കുന്നു. ഈ അനുഗ്രഹീത അനുഭവത്തിന് അംഗീകാരമായി 2010 ഡിസംബറിൽ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കാ ബാവാ ഈ ദേവാലയത്തെ തീർത്ഥാടന കേന്ദ്രമായി പ്രഖ്യാപിക്കുകയുണ്ടായി.

ഈ ദേവാലയം ഇപ്പോൾ ഹോളി ഇന്നസെന്റ് തീർത്ഥാടന കേന്ദ്രം എന്ന് അറിയപ്പെടുന്നു. ബേത്‌ലഹേമിൽ നിന്നുകൊണ്ടുവന്ന വി. ശിശുസഹദേന്മാരുടെ തിരുശേഷിപ്പ് 1997 ഏപ്രിൽ 14-ാം തീയതി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവ ഈ ദേവാലയത്തിൽ പ്രതിഷ്ഠിച്ചു.

എല്ലാ വർഷവും ഡിസം. 27 ന് ശിശുവധ പെരുന്നാൾ ദിവസം ഈ ദേവാലയത്തിന്റെയും പെരുന്നാൾ ആഘോഷിക്കുന്നു. പെരുന്നാളിനോടനുബന്ധിച്ച് വിവിധ ദേവാലയങ്ങളിൽ നിന്ന് തീർത്ഥാടകർ എത്തിച്ചേരുന്നു. പ. പരുമല തിരുമേനിയുടെയും പ. വട്ടശ്ശേരിൽ തിരുമേനിയുടെയും പാദസ്പർശത്താൽ അനുഗ്രഹിക്കപ്പെട്ട ഈ ദേവാലയത്തിൽ എല്ലാ വെള്ളിയാഴ്ചയും വൈകിട്ട് 5 മണിക്ക് ശിശുസഹദേന്മാരോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന നടന്നു വരുന്നു. വിവിധ പ്രയാസങ്ങളാൽ ക്ലേശിക്കുന്ന വിശ്വാസ സമൂഹത്തെ ഈ ദേവാലയത്തിൽ വന്ന് ശിശു സഹദേന്മാരുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിക്കുവാൻ ഞങ്ങൾ സ്വാഗതം ചെയ്യുന്നു.

* എല്ലാ ബുധനാഴ്ചയും രാവിലെ 10.30 മുതൽ 12.30 വരെ രോഗികൾക്കായും വിവിധ ആവശ്യങ്ങൾക്കായും പ്രാർത്ഥനകളും ധ്യാനവും നടത്തപ്പെടുന്നു.
* സന്താനഭാഗ്യം ഇല്ലാത്ത ദമ്പതികൾക്കായി പ്രത്യേകം നടത്തപ്പെടുന്ന പ്രാർത്ഥനകളിലൂടെ അനേകർക്ക് മക്കളെ ലഭിച്ചു വരുന്നു.

**വികാരി ഫാ. ജോൺ പോൾ-9447129714**

**ഹോളി ഇന്നസെന്റ് സ് ഓർത്തഡോക്സ് വലിയ പള്ളി**

(വി. ശിശുസഹദേന്മാരുടെ നാമത്തിലുള്ള തീർത്ഥാടനകേന്ദ്രം)

**മെഴുവേലി, പത്തനംതിട്ട ജില്ല, ചെങ്ങന്നൂർ ഭദ്രാസനം**

**ഫോൺ-0468-2287502**

Email: holyinnocentsmezhuveli@yahoo.com, web: www.hiovp.com

## മലങ്കരസഭ മാസിക

**ഇന്ത്യയിൽ**

| | | |
|---|---|---|
| ഒറ്റപ്രതി | : | ₹ 15 |
| ഒരുവർഷം | : | ₹ 180 |
| രണ്ട് വർഷം | : | ₹ 360 |
| 4 വർഷം | : | ₹ 700 |

**വിദേശത്തേക്ക്**

| | | |
|---|---|---|
| ഒരു വർഷം | : | ₹ 2000 |

## പരസ്യ നിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full ,, | : | 15,000 |
| Half ,, | : | 8,000 |
| Quarter ,, | : | 5,000 |
| Minimum (Col.) 9x4 c.m. | : | 2,500 |
| Favours Block (Stamp) | : | 1500 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) 9x4 c.m. | : | 1250 |
| Favours Block (B&W) (Stamp) | : | 750 |

# അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ്

**റാന്നി :** അഖില മലങ്കര ബാലസമാജം വാർഷിക ക്യാമ്പ് 2014 ഫെബ്രുവരി 7,8,9 തീയതികളിൽ പരുമല സെമിനാരിയിൽ വച്ച് നടത്തും. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ മുഖ്യ നേതൃത്വം നൽകും. തോമസ് മാർ അത്താനാസ്യോസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ബാലസമാജം പ്രസിഡന്റ്. ഡോ.ജോഷ്വാ മാർ നിക്കോദീമോസ്, ഡോ.ഗീവർഗീസ് മാർ യൂലിയോസ്, ഡോ.സഖറിയാസ് മാർ അപ്രേം എന്നീ മെത്രാപ്പോലീത്തന്മാരും വൈദീകരും മറ്റ് അത്മായ നേതാക്കളും ക്യാമ്പിന് നേതൃത്വം നൽകുന്നു.

കുട്ടികളുടെ കഴിവുകളെ പ്രദർശിപ്പിക്കുവാനായി പ്രത്യേകം ആർട്ട് ഗാലറി ക്രമീകരിക്കുന്നതാണ്.

ഒരു ദേവാലയത്തിൽ നിന്ന് കുറഞ്ഞത് 2 കുട്ടികളെ പള്ളിച്ചെലവിൽ അയയ്ക്കേണ്ടതാണ്. ആദ്യം രജിസ്റ്റർ ചെയ്യുന്ന 500 പേർക്ക് മാത്രമേ ക്യാമ്പിൽ പങ്കെടുക്കുവാൻ അവസരം ഉണ്ടായിരിക്കുകയുള്ളു. പങ്കെടുക്കുവാൻ ആഗ്രഹിക്കുന്നവർ ജനുവരി 15-ന് മുമ്പായി അതാതു ഭദ്രാസന ചുമതലക്കാരുടെ പക്കൽ പേര് രജിസ്റ്റർ ചെയ്യേണ്ടതാണ്. വിപുലമായ താമസ സൗകര്യത്തോടൊപ്പം മെഡിക്കൽ വിഭാഗവും പ്രത്യേക കൗൺസിലിങ് വിഭാഗവും ക്യാമ്പിൽ ക്രമീകരിച്ചിട്ടുണ്ട്. പ്രത്യേകം നേട്ടങ്ങൾ കൈവരിച്ച ബാലസമാജം പ്രവർത്തകരെയും അംഗങ്ങളെയും ആദരിക്കുവാനായി വിശദവിവരങ്ങൾ ജനുവരി 15-ന് മുമ്പ് കേന്ദ്രത്തിൽ അറിയിക്കേണ്ടതാണ്. വിശദവിവരങ്ങൾ അടങ്ങിയ നോട്ടീസും രജിസ്ട്രേഷൻ ഫോമും ദേവാലയങ്ങളിൽ എത്തിക്കുന്നതാണെന്ന് കേന്ദ്ര ജനറൽ സെക്രട്ടറി റവ.ഫാ.റിഞ്ചു പി.കോശി അറിയിച്ചു.



## മനസ്സിന്റെ രൗദ്ര ഭാവം

13-ാം പേജിൽ നിന്നു തുടർച്ച...

കോപത്തെ കോപം കൊണ്ട് നിയന്ത്രിക്കാൻ ശ്രമിക്കുന്നതാണ് പ്രശ്നം, കോപിക്കുന്നതിന്റെ കാഠിന്യമനുസരിച്ചാണ് വിജയമെന്ന മിഥ്യാധാരണയും. ഈ ക്രയവിക്രയത്തിൽ നഷ്ടം രണ്ടു പേർക്കുമാണ്. മിണ്ടാതെനിൽക്കുന്നതു കൊണ്ടു മാത്രമായില്ല, ശരീര ഭാഷയും നിയന്ത്രണാധീനമായിരിക്കണം. മനസിനെയും ശരീരത്തെയും കോപ ചൂടിൽ നിയന്ത്രിക്കുവാൻ ഒരിക്കലും സാധിക്കുന്നില്ല എങ്കിൽ അതൊരു രോഗമായി മാറിയോ എന്ന പരിശോധന ആവശ്യമാണ്-ഒപ്പം ചികിത്സയും. മാനസിക രോഗാവസ്ഥയാലോ, മദ്യം ലഹരി വസ്തുക്കളുടെ പ്രേരണയാലോ ഉള്ള കോപത്തെ പെട്ടെന്ന് ചികിത്സിക്കണം .

അകാരണമായോ അനാവശ്യമായോ ഉള്ള കോപ പ്രകടനം ഒരു നിഷിദ്ധ വികാരമായാണ് കണക്കാക്കപ്പെടുന്നത്. അത് അവരവരുടെ വ്യക്തിത്വത്തിന്റെ വിശിഷ്ട സ്വഭാവത്തെയാണ് കേടുവരുത്തുന്നത്. കോപം മൂർച്ഛിച്ചുള്ള ഭാവമാണ് രൗദ്രഭാവം. ഈ ഭാവ പ്രകടനത്താൽ ശാന്തതയും സമൂഹത്തിൽ തനിക്കുള്ള മാന്യതയുമാണ് അപ്രാപ്യമാവുന്നത്. നവരസങ്ങളിലെ നെഗറ്റീവ് രസങ്ങളാണ് രൗദ്രവും ബീഭത്സവും. ആന്തരിക ഭാവങ്ങളുടെ ബാഹ്യപ്രകടനമാണ് രസങ്ങളായി പുറത്തു പ്രത്യക്ഷപ്പെടുന്നത്. അത് അരോചകമാക്കാതെ മറ്റുള്ളവരെ വേദനപ്പെടുത്താതെ അവരവർക്കു അനുഭൂതി ഉളവാക്കുമ്പോഴാണ്, ഒരാൾ ഉൽകൃഷ്ട വ്യക്തിത്വത്തിന് ഉടമയെന്ന് പറയാവുന്നത്.

(സൈക്കോളജിസ്റ്റ്, കൊട്ടാരക്കര, ഫോൺ: 9447053462)





## 3-ാം ചരമ വാർഷികം
(11-01-2014)



**മറിയാമ്മ വർഗീസ്**
**അഞ്ചേരിൽ**

*അകാലത്തിൽ പൊലിഞ്ഞുപോയ സ്നേഹദീപമേ, നിറകണ്ണുകളോടെ,*

എ. വി. വർഗ്ഗീസ്, അഞ്ചേരിൽ
മനോജ് വി. അഞ്ചേരിൽ
ഡോ. ബിന്ദു റ്റി, അഞ്ചേരിൽ

## ഓർമ്മയുടെ എട്ടാം വർഷം
2014 ജനുവരി 4



**ശ്രീ. സി. ഇ. കുരുവിള**
ചുങ്കത്തിൽപറമ്പിൽ (ഗ്രേസ് ഹൗസ്)
വാഴൂർ

ജനുവരി നാലിന് നെടുമാവ് സെന്റ് പോൾസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ വി. കുർബ്ബാനയും ഓർമ്മ പ്രാർത്ഥനയും നടത്തി.

Inserted by:-
സന്തപ്ത കുടുംബാംഗങ്ങൾ

പുനർവായന

# മാലാഖമാരുടെ ഗാനം

## സുറിയാനിയുടെ ഭിന്ന സ്വരം

■ ഫാ. ഡോ. റ്റി. ജെ. ജോഷ്വാ

യേശുക്രിസ്തുവിന്റെ ജനനത്തിന്റെ സദ്വാർത്ത ആദ്യം കേൾക്കുവാൻ ഭാഗ്യം ലഭിച്ചത് നിരക്ഷരരും പാർശ്വവൽക്കരിക്കപ്പെട്ടിരുന്നവരുമായ ആട്ടിടയന്മാർക്കാണ്. മാലാഖ വാർത്ത നൽകിക്കഴിഞ്ഞപ്പോൾ ഒരു വൃന്ദം മാലാഖമാർ ആകാശ മണ്ഡലത്തിൽ അണിനിരന്നു ഒരു ഗാനം ആലപിച്ചു. ആട്ടിടയന്മാർക്കു മനസ്സിലാകുന്ന ഭാഷയിലായിരുന്നു അത്. അവരിൽ നിന്നു മാത്രമാണല്ലോ മറ്റുള്ളവർക്ക് ആ ഗാനത്തെപ്പറ്റി അറിയുവാനും, അതു സ്വീകരിക്കുവാനും ഇടയായത്. വിശുദ്ധനായ ലൂക്കോസ് തന്റെ സുവിശേഷത്തിൽ അതു രേഖപ്പെടുത്തി. (ലൂക്കോ. 2:14). അതുവഴി അതു വിശ്വാസികൾക്കു പരിചിതമായിത്തീർന്നു. ഇതിന്റെ ഗ്രീക്കു മൂലത്തിൽ നിന്നാണ് ലത്തീൻ, സുറിയാനി തുടങ്ങിയ പുരാതന പരിഭാഷകൾ ഉണ്ടായത്. സുറിയാനിക്ക് ആധാരമായിട്ടുള്ളത് ഗ്രീക്കു മൂലമാണെന്നോർക്കണം. ഗ്രീക്കിന്റെ പല കയ്യെഴുത്തുപ്രതികൾ നമുക്കു ലഭ്യമാണ്. അവയിൽ ആധികാരികമായിട്ടുള്ളതും, പിതാക്കന്മാരുടെ സാക്ഷ്യം അവകാശപ്പെടുന്നതുമായ 'ഭാക്ഷ്യം' നാം സ്വീകരിക്കുകയാണു വേണ്ടത്. അതിൻ പ്രകാരം ആ പാട്ട് ഈ വിധത്തിൽ പരിഭാഷപ്പെടുത്താം. "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം, ഭൂമിയിൽ ദൈവപ്രസാദമുള്ളവർക്കു സമാധാനം".

ഈ പാട്ടിൽ രണ്ടു കാര്യങ്ങളാണ് ആശംസിക്കുന്നത് 1. അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. 2. ഭൂമിയിൽ മനുഷ്യർക്കു സമാധാനം (ശാന്തി). എല്ലാ മനുഷ്യർക്കുമെന്നല്ല, ദൈവപ്രസാദമുള്ളവർക്ക് അഥവാ ദൈവത്തിൽ ശരണപ്പെടുന്നവർക്ക്; ദൈവത്തിൽ പ്രത്യാശയുള്ളവർക്ക് എന്ന വിശേഷണവുമുണ്ട്. രണ്ടാം ഭാഗത്തിന് മറ്റൊരു ഭാഷ്യവുമുണ്ട്. "ഭൂമിയിൽ മനുഷ്യർക്ക് ശാന്തിയും ദൈവപ്രസാദമുണ്ടാകട്ടെ" എന്ന്. ഇത് എല്ലാ മനുഷ്യരാശിക്കും വേണ്ടിയുള്ള ആശംസയാണ്. എന്നാൽ സുറിയാനി പരിഭാഷയിൽ മാത്രം മൂന്ന് ആശംസകൾ നൽകുന്ന വിധത്തിലാണ്. 1. അത്യുന്നതങ്ങളിൽ ദൈവത്തിന് മഹത്ത്വം (സ്തുതി) 2. ഭൂമിയിൽ സമാധാനം. 3. മനുഷ്യമക്കൾക്കു നല്ല ശരണം. ആണ്ടു തക്സായിൽ സുറിയാനിയെ അനുകരിച്ച് അതു ഗാനമാക്കി ചൊല്ലുവാൻ തക്കവണ്ണം പരിഭാഷപ്പെടുത്തിയിരിക്കുന്നത് ഇങ്ങനെ;

1. ഉളവാക സ്തുതി ദൈവത്തിനു വാനിൽ
2. ധരണിയിൽ ശാന്തി
3. നല്ലൊരു ശരണം നരലോകർക്ക്.

സുറിയാനിയിൽ ഓരോ ആശംസയും കഴിഞ്ഞ് പൂർണ്ണ വിരാമം കാണാം. അപ്പോൾ മൂന്നു കാര്യങ്ങൾ എന്നു വ്യക്തമാക്കുന്നു. സുറിയാനിയുടെ ഏറ്റവും പുരാതനമായ "ഡയാറ്റെസറോൺ" എന്ന കൃതിയിലും അതിന്റെ പിൻബലത്തിൽ സുറിയാനി സഭാ പിതാക്കന്മാരും ഈ പരിഭാഷ പിന്തുടരുന്നു.

എന്നാൽ ഈ പരിഭാഷയോടു യോജിക്കുവാൻ നിവൃത്തിയില്ല. കാരണങ്ങൾ 1. മൂലഭാഷയായ ഗ്രീക്കിലെ ആധികാരിക കയ്യെഴുത്തു പ്രതികളിൽ രണ്ടു കാര്യങ്ങൾ മാത്രമേയുള്ളു. അതു സ്വീകരിച്ചിട്ടുള്ളവരാണ് മാർ ബസേലിയോസ്, മാർ ഈവാനിയോസ് തുടങ്ങിയ സഭാ പിതാക്കന്മാർ.



2) ആശയപരമായി നോക്കുമ്പോൾ ഉയരത്തിൽ ദൈവത്തിനും, ഭൂമിയിൽ മനുഷ്യർക്കും ആശംസകൾ എന്നതാണ് യുക്തം. അല്ലാതെ "ഭൂമിയിൽ സമാധാനം" എന്ന ആശംസയ്ക്ക് പ്രസക്തി കാണുന്നില്ല. മനുഷ്യർക്കാണ് ശാന്തിയും സമാധാനവും അനുഭവമാകേണ്ടത്. ആ മനുഷ്യർ ഭൂമിയിലുള്ളവരാണ് മാത്രമല്ല, അവർ ദൈവത്തിൽ ശരണപ്പെടുന്നവരും, ദൈവ പ്രസാദം ഉള്ളവരും ആണ്. മനുഷ്യരുടെ വിശേഷണമാണ് "യൂദോക്കിയാസ്" (ദൈവ പ്രസാദം) എന്നു ഗ്രീക്കിൽ നൽകിയിട്ടുള്ളത്.

സുറിയാനിയിൽ മാത്രമാണ് മേൽപ്പറഞ്ഞ തരത്തിലുള്ള പരിഭാഷ കടന്നു വന്നിട്ടുള്ളത്. നൂറ്റാണ്ടുകളായി നാമതു ആ വിധത്തിൽ ചൊല്ലിക്കൊണ്ടിരിക്കുന്നു. മറ്റു പരിഭാഷകളിൽ ഒന്നും അപ്രകാരം കാണുന്നില്ല. അതുകൊണ്ട് മൂല ഭാഷയായ ഗ്രീക്കിനെ അംഗീകരിച്ച്, രണ്ടു കാര്യങ്ങൾ ആശംസിക്കുന്നതായി തിരുത്തുകയാണു വേണ്ടത്. മനുഷ്യർക്കാണു ശാന്തിയും സമാധാനവും വേണ്ടിയിരിക്കുന്നത്. അതല്ലാതെ 'ഭൂമിയിൽ സമാധാനം' എന്നു പറയുന്നത് പ്രസക്തിയൊന്നും കാണുന്നില്ല. ■



## തരിസാപ്പള്ളി...

16-ാം പേജിൽ നിന്നു തുടർച്ച...

ആവേശം കൊള്ളിച്ചിരിക്കണം. തരിസാപ്പള്ളിപ്പട്ടയത്തിൽ നസ്രാണികളേയും പേർഷ്യൻ കുടിയേറ്റക്കാരെയും പൊതുവായി ഉൾക്കൊള്ളുന്ന തരിസാപ്പള്ളിയേയും *പള്ളിയാരെയും* അളവുതൂക്കങ്ങളുടേയും നികുതിപിരിവിന്റെയും ചുമതല ഏല്പ്പിക്കുന്നതും, വിവിധദേശക്കാർ അതിനു സാക്ഷി നിൽക്കുന്നതും മറ്റൊന്നല്ല സൂചിപ്പിക്കുന്നത്.

തരിസാപ്പള്ളി എന്നതിലെ *തരിസ* എന്ന വാക്കിന്റെ പദനിഷ്പത്തി അന്വേഷിക്കുമ്പോഴും ഗ്രന്ഥകാരന്മാർ നസ്രാണി പാരമ്പര്യ നിരസനത്തിന്റെ തിക്തഫലം അനുഭവിക്കുന്നുണ്ട്. ഉത്തര പേർഷ്യയിൽ നിലവിലിരുന്ന സോഗ്ഡിയൻ ഭാഷയിൽ ക്രിസ്തുമാർഗ്ഗക്കാർ *തരിസാ* എന്നാണ് അറിയപ്പെട്ടിരുന്നത് എന്ന സ്ഥിതീകരിക്കാത്ത ഒരു നിഗമനമാണ് ഗ്രന്ഥകാരന്മാർ ചൂണ്ടിക്കാണിക്കുന്നത്. *ഭയം* എന്നർത്ഥമുള്ള *തർസക്ക്* എന്ന സോഗ്ഡിയൻ വാക്കിൽനിന്നാണ് *ദൈവഭയമുള്ളവർ* എന്ന അർത്ഥത്തിൽ *തരിസാ* എന്നു ക്രിസ്ത്യാനികൾ അറിയപ്പെട്ടത് എന്നു ഇവർ ചൂണ്ടിക്കാട്ടുന്നു. സോഗ്ഡിയൻ ഭാഷയും അക്ഷരമാലയും അരാമായ ഭാഷയിൽനിന്നും രൂപമെടുത്തതാണന്നും, പൗരസ്ത്യ-പാശ്ചാത്യ സുറിയാനികൾ അരമായ ഭാഷയുടെ പരിഷ്കൃത രൂപങ്ങളാണന്ന വസ്തുതയും ഗ്രന്ഥകാരന്മാർക്ക് അജ്ഞാതമാണ്.

നസ്രാണി പാരമ്പര്യമനുസരിച്ച് *തരിസാ* എന്നത് *ത്രിസൈശുബ്ഹോ* എന്ന സുറിയാനി പദത്തിന്റെ പ്രാദേശിക തത്ഭവമാണ്. സത്യവിശ്വാസം( Orthodox) എന്നാണ് ഇതിന്റെ അർത്ഥം. തരിസാപ്പള്ളിയുടെ കാര്യത്തിൽ ഈ വസ്തുത വ്യക്തമായി റ്റി. കെ. ജോസഫ് ചൂണ്ടിക്കാണിക്കുന്നുണ്ട്. ഇതിനു സമാനമായി ഇതേ കാലത്ത് ചൈനയിലെ നെസ്തോറിയൻ ക്രിസ്ത്യാനികൾ *താ-ചിൻ (T'chin)* എന്നറിപ്പെട്ടിരുന്നുവെന്ന് തെളിവുസഹിതം ജോൺ സ്റ്റുവർട്ടും രേഖപ്പെടുത്തുന്നു. ഇക്കാലത്ത് ചൈനമുതൽ കേരളംവഴി ചെങ്കടൽ തീരംവരെ നീണ്ടുകിടന്ന നെസ്തോറിയൻ ക്രിസ്ത്യാനികളുടെ ഒരു തരിസാ വ്യാപര ശംഖലയുടെ (*Tharissa network*) സാദ്ധ്യതയെപ്പറ്റി ഈ ലേഖകനും ചൂണ്ടിക്കാട്ടിയിട്ടുണ്ട്. (*The Indian Way of Christianity, 2012*) പ്രത്യക്ഷമായ ഈ തെളിവുകളൊന്നും *തരിസാപ്പള്ളിപ്പട്ടയ*ത്തിന് ഗ്രന്ഥകാരന്മാർ പരിഗണിക്കുന്നില്ല.

ഇനി വാദത്തിനുവേണ്ടി പേർഷ്യയിലെ സോഗ്ഡിയൻ ഭാഷയിൽനിന്നാണ് *തരിസാ* എന്ന പദം രൂപമെടുത്തത് എന്ന് അംഗീകരിച്ചാലും നസ്രാണി പാരമ്പര്യത്തെ ഒഴിവാക്കാനാവില്ല. തരിസാപ്പള്ളി സ്ഥാപനത്തേയും അക്കാലത്തെ നസ്രാണികളുടെ പേർഷ്യൻ ബന്ധത്തേപ്പറ്റിയും ശക്തമായ പാരമ്പര്യങ്ങൾ നസ്രാണികൾക്കുണ്ട്. പത്തൊമ്പതാം നൂറ്റാണ്ടിൽ മാത്രം ലിഖിത രൂപത്തിലാക്കിയ വായ്മൊഴിവഴക്കങ്ങൾ മാത്രമാണ് ഇന്നു ലഭ്യമെങ്കിലും അവയെ കേവലം ഐതീഹ്യങ്ങളായി തള്ളിക്കളയാനാകില്ല.

ഒൻപതാം നൂറ്റാണ്ടിൽ കൊല്ലത്തുണ്ടായ പേർഷ്യൻ കുടിയേറ്റത്തെപ്പറ്റി വ്യക്തമായ നസ്രാണി പാരമ്പര്യങ്ങളുണ്ട്. അവപ്രകാരം മാർ സാബോർ മാർ അഫ്രോത്ത് എന്നീ പേർഷ്യൻ മെത്രാന്മാരുടെ നേതൃത്വത്തിലാണ് ഈ കുടിയേറ്റം നടന്നത്. സാബോർ വേണമെങ്കിൽ *സബറീശോ*യും ആകാം. ചില ചരിത്രകാരന്മാരുടെ അഭിപ്രായപ്രകാരം നെസ്തോറിയൻ കാതോലിക്ക മഹാനായ മാർ തീമോത്തി (ഗുണ്ടർട്ടിന്റെ ഭാഷയിൽ *നെസ്തോര്യർക്ക് അച്ചനായിരിക്കുന്ന തീമോത്തിയാൻ*) വിവിധ ഭാഗത്തേയ്ക്ക് അയച്ച മിഷനറി ബിഷപ്പുമാരിൽ പെട്ടവരായിരുന്നു അവർ. അവർ കൊല്ലത്തെത്തിയ കപ്പലിന്റെ ഉടമയുടെ പേരുപോലും നസ്രാണി പാരമ്പര്യത്തിലുണ്ട്. സുറിയാനി (പാശ്ചാത്യവും പൗരസ്ത്യവും) പാരമ്പര്യപ്രകാരം മെത്രാൻന്മാരെ സംബോധന ചെയ്യുന്ന പദങ്ങൾ കൂട്ടിച്ചേർത്താൽ സബറീശോ, *മാർ ആബൂൻ(ആബോ) സബറിശോ* എന്നു എന്നു വരും. ഇത് *മരുവാൻസപ്പറീശോ* ആയി രൂപഭേദപ്പെടുവാൻ പ്രയാസമില്ല. ഇവ മുഖവിലയ്ക്കെടുക്കണം എന്നല്ല പരിഗണിക്കണം എന്നാണ് ഈ ലേഖകന്റെ വാദം. പക്ഷേ ശക്തമായ ചരിത്ര സൂചനകൾ നൽകുന്ന ഇത്തരം പ്രാദേശിക പാരമ്പര്യങ്ങളെ പാടെ അവഗണിച്ചുകൊണ്ട് കേരളചരിത്രം സത്യസന്ധമായി രചിക്കുവാൻ സാദ്ധ്യമല്ല എന്നതിന്റെ പ്രകടമായ ഉദാഹരണമാണ് ഇവിടെ ദൃശ്യമാകുന്നത്. പത്തൊമ്പതാം നൂറ്റാണ്ടിൽ തരിസാപ്പള്ളിപ്പട്ടയം പഠിച്ച ഡോ. ഹെർമ്മൻ ഗുണ്ടർട്ട് തന്നെയാണ് ഈ *നസ്രാണി പഴമ*യുടെ ഭൂരിഭാഗവും രേഖപ്പെടുത്തിയത് എന്നതും ഇവിടെ പ്രസ്താവ്യമാണ്.

*തേവരും എണ്ണവിളക്കും ക്രിസ്ത്യൻ ആരാധനാ സമ്പ്രദായത്തിന്റെ ഭാഗമല്ലന്നിരിക്കെ ...* എന്നു ഗ്രന്ഥകർത്താക്കൾ രേഖപ്പെടുത്തുമ്പോൾ ക്രിസ്തമതത്തിന്റെ പാശ്ചാത്യഭാഷ്യമാണ് അവർക്കുമുമ്പിലുള്ളതെന്ന് വ്യക്തമാകുന്നു. എണ്ണയും എണ്ണവിളക്കും പാശ്ചാത്യ ക്രിസ്തമതത്തിനു സമാന്തരമായോ ഒരുപക്ഷേ അതിനേക്കാൾ മുമ്പോ കേരളത്തിൽ വളർന്ന നസ്രാണി മാർഗ്ഗമെന്ന തദ്ദേശീയ ക്രിസ്തു മാർഗ്ഗത്തിന്റെ അപരിജാത്യമായ ഭാഗമാണ് അന്നും ഇന്നും. തേവരും ദേവനുമൊക്കെ മുത്തപ്പ

ശേഷം 24-ാം പേജിൽ

## പിതാക്കന്മാരുടെ ഓർമ്മ



ഫീലിപ്പോസ് മാർ യൗസേബിയോസ്
(5-ാം ഓർമ്മ) ജനു.- 21,
**(പത്തനംതിട്ട ബേസിൽ അരമന)**



പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത
(61-ാം ഓർമ്മ) ജനു.- 26,
**(ആലുവാ തൃക്കുന്നത്തു സെമിനാരി)**



മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ
(5-ാം ഓർമ്മ) ഫെബ്രു.- 9,
**(കൊല്ലം സെ. തോമസ് അരമന)**



യാക്കോബ് മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത
(27-ാം ഓർമ്മ)
**(കൊരട്ടി സീയോൻ സെമിനാരി)**






# ഫുഡ് വെപ്പൺ

■ ഡോ. അനൂപ് കൂടൽ

ചോറ്റുപാത്രത്തിൽ
വിരകൾ ചത്തു
വിറങ്ങിലിച്ചു കിടക്കും
പോലെയുള്ള 'വിഭവം'
കഴിച്ച് കുട്ടി പുളിച്ചയൊരു
ഏമ്പക്കം വിട്ടു...
കഞ്ഞിയും പയറും
കഴിച്ചു വാനോളം
വളർന്നയച്ഛൻ
വാങ്ങികൊടുത്ത്
പഴംകഞ്ഞി കുടിച്ചു
വീടോളം വളർന്നയമ്മ
പാചകം ചെയ്തു
കൊടുത്തതാണ്
'പോഷണം കിട്ടാൻ'

സായിപ്പ് ചവറ്റുകുട്ടയിൽ
തട്ടുന്നത് പോലെ
ഭാരതഭൂവിലേക്ക്
കമഴ്ത്തുന്ന 'മൈദ'യുടെ
രുചിക്ക് നാം പകരം
കളഞ്ഞത് പഴയതെന്നു
പുച്ഛിച്ചു തള്ളിയ
കൂവയും മുത്താറിയും

ഒരു കൂട്ടം കറിയായി
രുചിയായിയവതരിക്കുന്ന
ചക്കയും മുരിങ്ങയും
ചേമ്പും താളും
ഇഞ്ചിയും ചീരയും
ഇന്ന് തല താഴ്ത്തി
പടിക്ക് പുറത്ത്

അധിനിവേശത്തിന്റെ
അദൃശ്യകരങ്ങൾ
ആഹാരത്തിലൂടെ
നമ്മളിലേക്ക്
അഴ്ന്നിറങ്ങുന്നത്
ദൈവമേ, നമുക്ക്
മനസ്സിലാവുന്നില്ലല്ലോ

നാരില്ലാത്താഹാരം
കഴിച്ച് മലദ്വാരം
തള്ളി നാം
അർശോരോഗികളായി

ചക്കരയ്ക്കും
കൽക്കണ്ടത്തിനും
ബദലായി, വെളുത്ത
വിഷമായി, പഞ്ചാര
വന്നു നമ്മെ
പ്രമേഹരോഗികളാക്കി

ബെർഗറും ഹോട്ഡോഗും
കെന്റകിയും കടിച്ചു
പറിച്ചു നാം, കുറുക്കനെ
പോലൊരു സൂത്രശാലിയാം
മൃഗമായി മാറി

പൊറോട്ടയ്ക്കൊപ്പം
പാലിനുമാത്രമായി
വളർത്തിയിരുന്ന
പശുവിന്റെ മാംസവും
വറുത്തു കഴിച്ചപ്പോൾ
കൊളസ്ട്രോളും
കൂടെയൊരു കൂട്ടായി
ഹൃദയാഘാതങ്ങളുമായി

ഒന്നല്ല കൂട്ടരേ
ഒരായിരം അണുബോംബു
കളാണാ ശക്തികൾ
നമുക്ക് മേലിട്ടിരിക്കുന്നത്
നമ്മുടെ വരും
തലമുറകളൊക്കെയും
അവർ തൻ മുന്നിൽ
മരുന്നിനായി അവർ
വെച്ചു നീട്ടുന്ന
ആഹാരത്തിനായി
കെട്ടികിടക്കേണ്ടി വരും

മഞ്ഞും മലയും
മരുഭൂമിയും
പുഴകളും
കടലും കായലും കാടും
വനങ്ങളുമെല്ലാമുള്ളയീ
നമ്മുടെ ഭൂമിയിലില്ലാത്ത
മരങ്ങളും ചെടികളും
ധാന്യങ്ങളും
മാറ്റെവിടയാണുള്ളത്

വിഷം പുരട്ടിയ
വെടിയുണ്ടകളെക്കാൾ
മാരകശക്തിയുള്ള
രാസവളങ്ങളും
ജേഴ്സി പശുക്കളുമായി
അവർ വന്നു
കഷണ്ടിയുള്ള മെലിഞ്ഞുങ്ങിയ
വടി കുത്തി നടന്നിരുന്ന
ഒരു മനുഷ്യൻ
ഓടിച്ചു വിട്ടവർ
പകരം ചോദിക്കുവാൻ
പകയുമായി വന്നത്
ആഹാരപൊതിക
-ളുമായിട്ടാണ്
കൂടെ പൂക്കളം പോലെ
പല വർണ്ണ മരുന്നു ഗുളികളും

ദരിദ്രരെന്നു
വിളിച്ചാക്ഷേപിച്ചു
വിലയുള്ളതെല്ലാം
കട്ടുകൊണ്ടുപോയി
പണക്കാരായി
കണ്ണും തലയും
തെളിയാതിരിക്കാൻ
ഭാഷയക്കും തീയിട്ടു
ഋഷികളെയും
പഴയതൊന്നുമേ
വായിക്കാതിരിക്കാൻ
ദേവഭാഷയ്ക്ക്
മറുഭാഷയുമായി വന്നു.

ബുദ്ധിമാൻമാരാണ്
നാം അതിബുദ്ധിമാന്മാർ
പരിഷ്കാരികളാണ്
നാം പച്ച പരിഷ്കാരികൾ
വികസിച്ചു വികസിച്ചൊരു
കടുകുമണിയോളം

തിരുവാതിര ഞാറ്റുവേലയും
ചോതി ഞാറ്റുവേലകളും
നാം മറന്നു
നിഴലും വെളിച്ചവും
നോക്കി വിത്തും
വിളവും ഗണിച്ചത്
നാം മറന്നു നാഡി നോക്കി
രോഗങ്ങളും ജീവിതവും
അറിഞ്ഞിരുന്നതു
നാം മറന്നു

കരിക്കുംവെള്ളത്തിനും
കഞ്ഞിവെള്ളത്തിനും
ഒരു കുടന്ന സംഭാരത്തിനും
കോളകളുടെ കൊല്ലുന്ന
വിഷാംശങ്ങളില്ലെന്നു
നാം മറന്നു
മുന്നോട്ട് നീങ്ങാത്ത
സൈക്കിളിൽ ചവിട്ടിയാൽ
മനസ്സിന്റെ ആരോഗ്യം
പിന്നോട്ട് പോകുമെന്ന് നാം മറന്നു.

ചിരിച്ചാൽ, ശുദ്ധവായി
ശ്വസിച്ചാൽ, രാത്രിയുറങ്ങിയാൽ
രാവിലെയുണർന്നാൽ
രോഗങ്ങളോടിയൊളിക്കുമെന്നു
നാം മറന്നു

വാക്സിനുകളുടെ പേരിൽ
നമ്മുടെ മക്കളെ
ബലിയാടാക്കുന്നത്
നാം മറന്നു

പൂത്തപണം തരുന്ന
റബ്ബർ നട്ടപ്പോൾ
അതിന്റെ ചോട്ടിലൊരു
മരുന്നും മണമുള്ളതൊന്നും
വളരുന്നില്ലെന്നു നാം മറന്നു

കുറുന്തോട്ടിയും
തുമ്പയും മുക്കൂറ്റിയും
കൊടങ്ങലും പോയാൽ
വീട്ടിലും തവളയും
ചേരയും ചിത്രശലഭവും
പോയാൽ കിണറ്റിലെ
വെള്ളം വറ്റുമെന്നു നാം മറന്നു

ഭക്ഷണമെന്ന ആയുധം
കാലാവസ്ഥാമാറ്റമെന്ന
ആയുധം,
സംസ്ക്കാരനാശമെന്ന
ആയുധം,
നമുക്ക് നേരെ തൊടുക്കുമ്പോൾ
നമുക്കോർക്കാം കൂട്ടരേ
അവരു തോണ്ടുന്നത്
നമ്മുടെ വേരുകളാണ്
അവർക്കില്ലാത്തതും
നമുക്കുള്ളതുമായ വേരുകൾ ■



നേയും മുത്തിയേയും സ്വന്തമായിക്കണ്ട നസ്രാണി പവിത്രതാ സങ്കൽപ്പത്തിന്റെ ഭാഗവും. അതേസമയം ഈ പ്രാദേശിക സംസ്കൃതിയെ ഇല്ലാതാക്കാനാണ് ഉദയംപേരൂർ സുന്നഹദോസ് ശ്രമിച്ചതെന്ന ഗ്രന്ഥകാരന്മാരുടെ നിരീക്ഷണം അക്ഷരംപ്രതി ശരിയും.

ഇവിടെ ഈ ലേഖകൻ രണ്ടു സംശയങ്ങൾ ഉന്നയിക്കട്ടെ. ഒന്നാമതായി, പ്രാദേശിക പാരമ്പര്യത്തെ അവഗണിച്ച് യുറോപ്യരുടെ വിശകലനങ്ങൾക്കു പ്രാമുഖ്യം കൊടുത്ത ഡോ. എം. ആർ. രാഘവ വാര്യർ അദ്ദേഹം തന്നെ ചൂണ്ടിക്കാട്ടിയ *ഓറിയന്റലിസത്തിന്റെ മുഷ്ക്കിൽ* (*നിരണം ഗ്രന്ഥവരി,* 2000)വീണുപോയോ? രണ്ടാമതായി, കേരള ചരിത്രത്തെപ്പറ്റി ഇളംകുളം കുഞ്ഞൻപിള്ളയുടെ അഭിപ്രായങ്ങൾ അപ്രമാദിത്വമുള്ള *പൊളിയാത്ത വേലിയും ഇളകാത്ത കോട്ടയുമാണോ?*

പതിനാറാം നൂറ്റാണ്ടുവരെയുള്ള ലോകഗതി (World order) ഇന്ത്യാ സമുദ്ര വ്യാപാരത്തെ കേന്ദ്രീകരിച്ചുള്ളതായിരുന്നു എന്നാണ് വയ്പ്പ് അതാകട്ടെ കേരളത്തിലെ കുരുമുളകു തേടിയുള്ള കപ്പലുകളും കടൽമാർഗ്ഗങ്ങളും മുഖ്യ പങ്കു വഹിക്കുന്നതും. പക്ഷേ കരുമുളകും ഇതര സുഗന്ധവ്യജ്ഞനങ്ങളും ഉൾനാടുകളിൽനിന്ന് (Hinter lands) കേരള തുറമുഖങ്ങളിലെത്തുന്ന സംവിധാനം (Trade system) പഠനവിധേയമാക്കാതെ ഇന്ത്യാ സമുദ്ര വ്യാപാരവും വ്യാപാര ശ്രംഖലയും സംബന്ധിച്ചുള്ള പഠനം പൂർണ്ണമാകുകയില്ല. അത്തരമൊരു പഠനത്തിൽ നസ്രാണികളുടെ അസ്തിത്വം അവഗണിക്കുവാനുമാവില്ല. പക്ഷേ ആ മാർഗ്ഗത്തിൽ ഒരു പഠനവും ഇതുവരെ ആരംഭിച്ചതായി അറിവില്ല.

ഇതൊന്നും ഡോ. എം. ആർ. രാഘവ വാര്യരും ഡോ. കേശവൻ വെളുത്താട്ടും നടത്തിയ തരിസാപ്പള്ളിപ്പട്ടയ പഠനത്തിന്റെ പ്രാധാന്യം ഇല്ലാതാക്കുന്നില്ല. പക്ഷേ അക്കാലത്തെ കേരളത്തിലെ ആഭ്യന്തര വ്യാപാര ശ്രംഖല, തരിസാപ്പള്ളിയുടേയും പള്ളിയാരുടേയും ഘടന, നസ്രാണി പാരമ്പര്യങ്ങളും ഇതര സൂചനകളും തമ്മിലുള്ള പൊരുത്തം ഇവയും പഠനവിധേയമാക്കേണ്ടിയിരിക്കുന്നു. ഇതിനു മുൻകൈയ്യെടുക്കേണ്ടത് നസ്രാണികൾതന്നെയാണ്. കാരണം, കേരളചരിത്ര നിർമ്മിതിയിൽ *മതേതര ചരിത്രകാരന്മാർ* നസ്രാണികളെ പുറവരമ്പത്തിരുത്തുന്നതു പോലെ കുറ്റകരമാണ് നസ്രാണികൾ തങ്ങളുടെ ചരിത്രത്തെ മുഖ്യധാരയിൽനിന്ന് ഒഴിവാക്കി നിർത്തുന്നതും. ■

ഗ്രിഗോറിയൻ ദർശനം – 3

**ജോൺ കുന്നത്ത്**

# നമ്മുടെ ദൈവവിശ്വാസം



സത്യവിശ്വാസം ദൈവത്തിലുള്ള വിശ്വാസമാണ്. ദൈവത്തിലുള്ള അടിയുറച്ച വിശ്വാസമാണ് നമ്മെ വിശ്വാസികൾ ആക്കുന്നത്. ദൈവത്തെക്കുറിച്ചുള്ള വിശ്വാസം ദൈവത്തിലുള്ള വിശ്വാസത്തിനു പകരമാവുകയില്ല.

ദൈവത്തെക്കുറിച്ച് നമുക്ക് വിശ്വാസമേ ഉള്ളൂ. കാരണം ദൈവത്തെക്കുറിച്ചുള്ള വസ്തുതകളൊന്നും ലഭ്യമല്ല. ദൈവം നമ്മുടെ പഞ്ചേന്ദ്രിയങ്ങൾക്കും ബുദ്ധിശക്തിക്കും അതീതമാണ്. ദൈവത്തെക്കുറിച്ച് നമുക്ക് യാതൊന്നും അറിഞ്ഞു കൂടാ എന്നതാണ് സത്യം. നമുക്ക് അറിവില്ലാത്ത, അറിയാനാവാത്ത ദൈവത്തെക്കുറിച്ച് ചിന്തിക്കാൻ ശ്രമിക്കുന്നത് വിഢിത്തമല്ലേ എന്നു തോന്നാം. ദൈവമില്ലെങ്കിൽ ലോകമില്ല, നാമുമില്ല. ദൈവത്തിലുള്ള വിശ്വാസമാണ് നമ്മുടെ ജീവിതത്തിന്റെ അടിസ്ഥാനം. അതുകൊണ്ടാണ് അറിയാനാവാത്ത ദൈവത്തെ നാം അറിയാൻ ശ്രമിക്കുന്നത്.

ദൈവത്തെപ്പറ്റി നാം ചിന്തിക്കാൻ ശ്രമിക്കുന്നത് ദൈവത്തിന് നമ്മോടും ലോകത്തോടുമുള്ള ബന്ധത്തിന്റെ വെളിച്ചത്തിലാണ്. അതും ഉപമകളും രൂപകങ്ങളും ഒക്കെ ഉപയോഗിച്ച് നമുക്ക് പരിചിതമായ കാര്യങ്ങളോട് താരതമ്യപ്പെടുത്തിയാണ് ദൈവത്തെപ്പറ്റി ചിന്തിക്കുന്നത്. അങ്ങനെയാണ് ദൈവത്തെ ഇടയൻ, കർഷകൻ, പിതാവ്, മാതാവ് എന്നൊക്കെ നാം വിളിക്കുന്നത്. പിതാവ് എന്ന് നാം ദൈവത്തെ വിളിക്കുന്നതു കൊണ്ട് ദൈവം ഒരു പുരുഷനാണെന്ന് ധരിച്ചു പോകരുത്. ദൈവം ഒരു പുരുഷനല്ല. സ്ത്രീയുമല്ല. ലിംഗ വ്യത്യാസങ്ങൾക്ക് അതീതനാണ്. ദൈവത്തെ സൂചിപ്പിക്കുവാൻ ദൈവം എന്ന പദം പോലും യോജ്യമല്ല. നമുക്കറിയാവുന്ന ഒന്നിനെയാണ് സാധാരണ നാം പേരിട്ടു വിളിക്കുന്നത്. എന്നാൽ നമുക്ക് യാതൊരു അറിവുമില്ലാത്ത ദൈവത്തെയാണ് ആ പേരിട്ട് നാം വിളിക്കുന്നത്.

ദൈവശാസ്ത്രം (Theology) എന്ന പദം തെറ്റിദ്ധാരണ ഉണ്ടാക്കുന്നതാണ്. മറ്റ് ശാസ്ത്ര വിഭാഗങ്ങളെപ്പോലെ ദൈവത്തെക്കുറിച്ചുള്ള പഠനമാണ് ദൈവശാസ്ത്രം എന്ന് തെറ്റിദ്ധരിക്കപ്പെടാം. നമ്മുടെ ബുദ്ധിക്കും പഞ്ചേന്ദ്രിയങ്ങൾക്കും അപ്പുറത്തുള്ള ഒന്നിനെ പഠനവിഷയമാക്കുന്നത് അസാദ്ധ്യമാണ്. ദൈവശാസ്ത്രം വാസ്തവത്തിൽ ദൈവത്തെക്കുറിച്ചുള്ള മനുഷ്യന്റെ വീക്ഷണങ്ങളുടേയും, വിശ്വാസങ്ങളുടേയും, ധാരണകളുടേയും പഠനമാണ്.

ദൈവം യഥാർത്ഥത്തിൽ ആയിരിക്കുന്നതു പോലെ അറിയുവാൻ നമുക്ക് സാധ്യമല്ല. മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ കൂടിയും പരിശുദ്ധാത്മാവിൽ കൂടിയും മാത്രമേ ദൈവത്തെ കുറെയെങ്കിലും അറിയാൻ സാധിക്കൂ.

ദൈവം നമ്മുടെ ബുദ്ധിശക്തിക്ക് അപ്രാപ്യമാണെങ്കിലും ദൈവിക ജീവിതം നയിക്കുകയും ദൈവത്തെ അടുത്തറിയുവാൻ കാംക്ഷിക്കുകയും ചെയ്യുന്നവർക്ക് ദൈവവുമായി വളരെ അടുത്ത സ്നേഹബന്ധത്തിലേർപ്പെടുവാൻ സാധിക്കുന്നു. ഹൃദയ ശുദ്ധിയുള്ളവർക്ക് ദൈവത്തെ ദർശിക്കുവാൻ കഴിയും എന്ന് യേശു പഠിപ്പിച്ചു. സൂര്യനെ നഗ്നനേത്രങ്ങൾ കൊണ്ട് കാണാനാവില്ല. എന്നാൽ ഒരു കുളത്തിലെ തെളിഞ്ഞ വെള്ളത്തിൽ സൂര്യന്റെ പ്രതിബിംബം കാണാനാകും അതു പോലെ ദൈവത്തെ നമുക്ക് നേരിട്ട് കാണാനാവില്ല. എന്നാൽ തെളിഞ്ഞ വെള്ളം പോലെ ശുദ്ധവും ശാന്തവുമായ നമ്മുടെ ഹൃദയത്തിനുള്ളിൽ ദൈവത്തിന്റെ പ്രതിബിംബം ദർശിക്കാം. ലോകവുമായുള്ള ബന്ധത്തിന്റെ വെളിച്ചത്തിൽ മാത്രമേ ദൈവത്തെക്കുറിച്ച് നമുക്ക് ചിന്തിക്കാനാവൂ. ദൈവത്തിന് ലോകവുമായുള്ള ബന്ധം എന്താണ് എന്ന് മനസിലാക്കാൻ ശ്രമിക്കുന്നതിനു മുമ്പ് ലോകത്തെക്കുറിച്ച് നമ്മുടെ വീക്ഷണമെന്താണ് എന്ന് വ്യക്തമാക്കേണ്ടതുണ്ട്. ഇഹലോകം, പരലോകം, എന്നിങ്ങിനെ രണ്ടു ലോകങ്ങളുണ്ട് എന്നാണ് സാധാരണക്കാരുടെ സങ്കൽപ്പം. ഇഹലോകം ഭൗതികവും പരലോകം ആത്മീകവുമാണ്. ഇഹലോകം താൽക്കാലികവും പരലോകം നിത്യവുമാണ്. ഇതിനോട് സമാന്തരമായി മനുഷ്യന് ആത്മാവും ശരീരവുമുണ്ട്.

എന്നാൽ പരലോകം വെറുമൊരു സങ്കൽപ്പസൃഷ്ടിയാണ്, നാം ഈ

കാണുന്ന ലോകം മാത്രമേ വാസ്തവത്തിൽ ഉള്ളൂ എന്ന് ചിന്തിക്കുന്ന ധാരാളം ആളുകൾ ഉണ്ട്. ഇവിടെ പറഞ്ഞ രണ്ടു വീക്ഷണങ്ങളിൽ നിന്നും വ്യത്യസ്തമാണ് നമ്മുടെ ലോക വീക്ഷണം. പ്രത്യക്ഷത്തിൽ കാണുന്ന ലോകം മാത്രമേ ഉള്ളൂ എന്ന് നാം കരുതുന്നില്ല നമ്മുടെ ബുദ്ധിശക്തിയുടേയും ഇന്ദ്രിയങ്ങളുടേയും പരിമിതി കൊണ്ടാണ് ലോകത്തെ നാം ഇതു പോലെ കാണുന്നത്. അതുകൊണ്ട് നമ്മുടെ വിശ്വാസപ്രമാണത്തിൽ പറയുന്നതുപോലെ ലോകത്തിന് ഈ കാണപ്പെടുന്ന ഭാഗം കൂടാതെ ഒരു കാണപ്പെടാത്ത ഭാഗം കൂടിയുണ്ട്. എങ്കിലും ആദ്യ വീക്ഷണത്തിൽ കണ്ടതുപോലെ രണ്ടു ലോകങ്ങളില്ല, ഒരു ലോകമേയുള്ളൂ. നമ്മുടെ പ്രാർത്ഥനകളിലും ഗാനങ്ങളിലും ഇരുലോകങ്ങൾ എന്നു പറയുന്നത് ഒരു കാവ്യസങ്കൽപമായി കരുതിയാൽ മതി.

എന്താണ് ദൈവവും ലോകവും തമ്മിലുളള ബന്ധം? ലോകം ഒരു വലിയ രാജ്യം പോലെയും ദൈവം ഈ മഹാരാജ്യത്തെ ഭരിക്കുന്ന ഒരു രാജാവുപോലെയുമാണ്- ഇതാണ് മിക്ക സാധാരണക്കാരുടെയും ദൈവസങ്കൽപ്പം. സ്വയം പ്രവർത്തിക്കുന്ന ഒരു യന്ത്രത്തെപ്പോലെ ലോകത്തെ നിർമ്മിച്ചിട്ട് സ്വയം പ്രവർത്തിക്കുവാൻ വിട്ടിട്ട് ദൈവം മാറി നിൽക്കുകയാണ് എന്ന് സങ്കൽപിക്കുന്നവരുണ്ട്. ദൈവം നമ്മുടെ സങ്കൽപ്പസൃഷ്ടിയാണെന്നും ലോകം മാത്രമേ ഉള്ളൂ എന്നും ചിന്തിക്കുന്നവരുണ്ട്. നമ്മുടെ ദൈവസങ്കൽപ്പം ഇതൊന്നുമല്ല സ്ഥലകാല പരിമിതിക്കുള്ളിൽ നിരന്തരം മാറിക്കൊണ്ടിരിക്കുന്ന ലോകത്തിനു പിന്നിൽ അതിനു നിലനിൽക്കുന്നതിനാവശ്യമായ സാഹചര്യമൊരുക്കിയും ഊർജം നൽകിയും നിലനിൽക്കുന്ന ആളാണ് ദൈവം. സ്ഥലകാലപരിമിതികൾക്കതീതനാണ് ദൈവം. അതുകൊണ്ട് ദൈവത്തിന്റെ കാഴ്ചപ്പാടിൽ ദൈവമല്ലാതെ മറ്റൊന്നും ഇല്ല. ലോകം ദൈവത്തിന്റെ ഉള്ളിലാണ്. പൗലോസ് അപ്പോസ്തോലൻ ഏഥൻസിൽ പറഞ്ഞതുപോലെ "അവനിലല്ലോ നാം ജീവിക്കുകയും ഇരിക്കുകയും ചരിക്കുകയും ചെയ്യുന്നത്" എന്നാൽ ലോകത്തിന്റെ കാഴ്ചപ്പാടിൽ നിന്നു നോക്കുമ്പോൾ ലോകം നിരന്തരം കത്തിക്കൊണ്ടിരിക്കുന്ന ഒരു തീനാളം പൊലെയും ദൈവം ആ തീനാളത്തെ നിലനിർത്തുന്ന ഊർജം പോലെയുമാണ്.



Mr. SAMUEL EIPE (SAJI)
*in appreciation of*
VOLUNTARY KIDNEY DONATION AND GIVING LIFE TO A FELLOW BEING

# വൃക്ക ദാനം മാതൃകയാക്കി...

അവയവദാനം മാതൃകയാക്കി ചെങ്ങന്നൂർ മുളക്കുഴ തോട്ടിയാട്ട് സാമുവേൽ ഐപ്പ് (50) വൃക്കദാനം ചെയ്തു. രഹസ്യമായി മനസ്സിൽ കരുതിയ തീരുമാനത്തിന് ഭാര്യ ആനി സാമുവേലും എം. ടെക് വിദ്യാർത്ഥിയായ മകൾ മഞ്ചു സൂസൻ സാമുവേലും പിന്തുണ നൽകി.

ഇരു വൃക്കകളും തകരാറിലായി മരണത്തോട് മല്ലിട്ട കൊരട്ടി, സാഞ്ചോ നഗറിൽ, തരകൻ പറമ്പിൽ ജെയ്സൺ ചെറിയാന് (41) 2013 ഒക്ടോബർ 22-ന് സാമുവേൽ ഐപ്പ് എന്ന സജി തന്റെ വൃക്കകളിൽ ഒന്ന് ദാനം നൽകി മാതൃക പകർന്നു.

വൃക്കദാനത്തിന്റെ മഹത്വത്തെക്കുറിച്ച് ഫാ. ഡേവീസ് ചിറമേൽ നടത്തിയ പ്രഭാഷണമാണ് പെട്ടന്നുള്ള തീരുമാനത്തിന് വഴി ഒരുക്കിയത്. കിഡ്നി ഫെഡറേഷൻ ഓഫ് ഇന്ത്യ ചെയർമാൻ ഫാ. ഡേവീസ് ചിറമേൽ 2009-ൽ വൃക്കദാനം ചെയ്ത വാർത്തകളാണ് സജിയെ അവയവദാനത്തെക്കുറിച്ച് ചിന്തിപ്പിച്ചത്.

അവയവദാനം ആരോഗ്യപ്രശ്നങ്ങൾ സൃഷ്ടിക്കുകയില്ല എന്നു തിരിച്ചറിഞ്ഞ സജി, ഫാ. ഡേവീസ് ചിറമേലിനെ കണ്ട് വൃക്കദാന സമ്മതം അറിയിച്ചു. അദ്ദേഹമാണ് വൃക്ക സ്വീകരിക്കുവാൻ കൊരട്ടിയിലെ ജെയ്സണെ കണ്ടെത്തിയത്.

തൃശൂർ കൊരട്ടി മധുര കോട്സ് ജീവനക്കാരനായിരുന്നു ജെയ്സൺ. സ്ഥാപനം പൂട്ടിയതോടെ സ്വകാര്യ വാഹനം ഓടിച്ചാണ് കുടുംബം പുലർത്തിയത്. ജെയ്സൺന്റെ രക്തസമ്മർദ്ദം വർദ്ധിച്ചാണ് വൃക്കയുടെ പ്രവർത്തനം അപകടകരമാം വിധം തകരാറിലായത്.

വൃക്കദാനത്തിനുള്ള നിയമ നടപടികൾ വേഗം പൂർത്തിയാക്കി. എറണാകുളത്തെ സ്വകാര്യ ആശുപത്രിയിൽ വച്ച് യാതൊരു പ്രതിഫലവും വാങ്ങാതെ ഒരിക്കൽ പോലും കണ്ടിട്ടില്ലാത്ത ജെയ്സണ് കിഡ്നി ദാനം ചെയ്ത് സാമുവൽ ഐപ്പ് 'വോളണ്ടിയർ ഡോണറായി'.

ഡോ. ജോർജ് പി. എബ്രഹാമും ഡോ. ജോർജ് കെ. നൈനാനും വൃക്കദാന ശസ്ത്രക്രിയക്ക് മുഖ്യ നേതൃത്വം നൽകി. വൃക്ക സ്വീകരിച്ച ജെയ്സൺ സുഖം പ്രാപിച്ചു വരുന്നു. വൃക്കദാനം നൽകിയ സജി പഴയതുപോലെ കർമ്മനിരതനായി.

മുളക്കുഴ സെന്റ്. മേരീസ് ഓർത്തഡോക്സ് ഇടവകാംഗമായ സാമുവേൽ ഐപ്പിന് ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത ഉപഹാരം നൽകി ആദരിച്ചു.

വൃക്കദാനം രഹസ്യമായി സൂക്ഷിച്ചിരുന്നു. ബാഹ്യമായ സ്വാധീനം ഉണ്ടാകാതിരിക്കുന്നതിനു വേണ്ടിയാണ് വിവരം പരസ്യമാക്കാഞ്ഞത് എന്ന് സജി പറഞ്ഞു. വൃക്കദാനം ചെയ്താൽ ശാരീരിക ക്ലേശങ്ങൾ ഒന്നും ഉണ്ടായില്ല. ഒരാഴ്ചത്തെ വിശ്രമം മതിയാകും. ഭക്ഷണം എല്ലാം കഴിക്കാം. പഴയതുപോലെ എല്ലാം ജീവിതചര്യകളും ഉൾക്കൊള്ളുവാൻ കഴിയും.

അവയവദാനത്തെക്കുറിച്ച് കൂടുതൽ പ്രബോധനങ്ങളും പഠനക്ലാസ്സുകളും നടത്തണം. സ്ക്കൂൾ, കോളജ് തലങ്ങളിൽ ഇതിനായി ബോധനപദ്ധതികൾ ആവിഷ്ക്കരിക്കണം. മതസംഘടനകൾക്കും പള്ളികൾക്കും അവയവദാനത്തിന് ഫലപ്രദമായ കർമ്മപദ്ധതികൾ ആവിഷ്ക്കരിക്കുവാൻ കഴിയും എന്ന് സജി പറഞ്ഞു.

ഇപ്പോൾ വൃക്കരോഗികളുടെ എണ്ണം വർദ്ധിക്കുകയാണ്. വൃക്ക നൽകി, ആവശ്യക്കാരെ സഹായിക്കണം. പാവപ്പെട്ട വൃക്കരോഗികളെ സാമ്പത്തികമായി സഹായിക്കുവൻ പദ്ധതികൾ ആവിഷ്ക്കരിക്കണം.

വൃക്കദാനത്തിന് സമ്മതമുള്ളവരെ പ്രോത്സാഹിപ്പിക്കണം. അവർക്ക് ആവശ്യമായ നിയമ നടപടികൾ പൂർത്തീകരിക്കുവാൻ സംവിധാനം ഉണ്ടാകണം എന്നും സജി നിർദ്ദേശിച്ചു.

പുത്തൻകാവ് മെത്രാപ്പോലീത്തൻ ഹയർ സെക്കണ്ടറി സ്ക്കൂളിൽ നടന്ന അവയവബോധന സമ്മേളനത്തിൽ ഫാ. ഡേവീസ് ചിറമേൽ സജിയേയും ഭാര്യ ആനിയേയും വേദിയിലേക്ക് ക്ഷണിച്ച് പരിചയപ്പെടുത്തി അഭിനന്ദിച്ചപ്പോഴാണ് വൃക്കദാനത്തിന്റെ മഹാ മാതൃക ലോകം അറിഞ്ഞത്. സദസ്സ് ഒന്നടങ്കം കരഘോഷം മുഴക്കി സജിയുടെ മാതൃകയെ ആദരിച്ചു. (9447364673)

-ഫാ. കരിങ്ങാട്ടിൽ

# മലങ്കരസഭ

## സഭാ പഞ്ചാംഗം - 2014

പ. ബസ്സേലിയോസ് മാർത്തോമാ ദിദിമോസ് പ്രഥമൻ കാതോലിക്കബാവാ

### കോനൂൻഹ്രോയ് - ജനുവരി

1. *വിശ്ശാത്തോ* (വർഷാരംഭം) നമ്മുടെ കർത്താവിന്റെ ചേലാകർമ്മ പെരുനാൾ, മാർ ബസേലിയോസ്, മാർ ഗ്രീഗോറിയോസ് പിതാക്കന്മാരുടെയും സകല വിശുദ്ധ മൽപ്പാന്മാരുടെയും ഓർമ്മ (നിറം1).
3. മാർ ബസേലിയോസ് ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 50-ാം ഓർമ്മ. (കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന), കൂനൻകുരിശുസത്യ സ്മരണാദിനം (മട്ടാഞ്ചേരി സെ. ജോർജ് പള്ളി).
5. **ജനനപ്പെരുനാളിനു ശേഷം രണ്ടാം ഞായറാഴ്ച** (നിറം 2).
6. *ദനഹാപെരുനാൾ* (നമ്മുടെ കർത്താവിന്റെ മാമോദീസാ) (നിറം 2).
7. മാർ യൂഹാനോൻ മാംദാനായുടെ പുകഴ്ചയുടെ പെരുനാൾ.
8. മാർ സ്തേഫാനോസ് സഹദായുടെ ഓർമ്മ.
12. **ദനഹായ്ക്കു ശേഷം ഒന്നാം ഞായറാഴ്ച** (നിറം 3).
15. X വിത്തുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ, താപസനായ മാർ പൗലോയുടെ ഓർമ്മ.
18. മാർ ശ്മൂയേലിന്റെയും, മാർ ശെമവൂന്റെയും, മാർ അന്തോനിയോസിന്റെയും ഓർമ്മ.
19. **ദനഹായ്ക്കു ശേഷം രണ്ടാം ഞായറാഴ്ച** (നിറം 4).
21. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായുടെ 5-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
23. സന്യാസശ്രേഷ്ഠനായ മാർ ഔഗേന്റെ ഓർമ്മ.
26. **ദനഹായ്ക്കു ശേഷം മൂന്നാം ഞായറാഴ്ച** (നിറം 5). മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 8-ാം ഓർമ്മ (ശാസ്താംകോട്ട ഹോറേബ് ആശ്രമം). കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 61-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).

### ശ്ബോത്ത് - ഫെബ്രുവരി

9. **നോമ്പിലെ രണ്ടാം ഞായറാഴ്ച** (ഗർബോ) (നിറം 2). സെബസ്ത്യായിലെ നാല്പതു സഹദേൻമാരുടെ ഓർമ്മ. അമ്പാട്ട് ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 123-ാം ഓർമ്മ (അങ്കമാലി ചെറിയ പള്ളി).
16. **നോമ്പിലെ മൂന്നാം ഞായറാഴ്ച** (മ്ശറിയോ) (നിറം 3).
17. പൗലോസ് മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 52-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി).
19. സ്ലീബാ മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 84-ാം ഓർമ്മ (കുന്നംകുളം ആർത്താറ്റ് പുത്തൻ പള്ളി).
22. കോനാട്ട് ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 130-ാം ഓർമ്മ (പാമ്പാക്കുട വലിയ പള്ളി).
23. **നോമ്പിലെ നാലാം ഞായറാഴ്ച** (ക്നാനൈത്തോ) (നിറം 4).
25. ***ദൈവമാതാവിനോടുള്ള വചനിപ്പ്*** (സുബോനോ) പെരുനാൾ, നാലാം മാർത്തോമ്മായുടെ 286-ാം ഓർമ്മ (കണ്ടനാട് പള്ളി). (നിറം 4)
26. പാതി നോമ്പ്; ഉറഹായിലെ അബ്ഗാർ രാജാവിന്റെ ഓർമ്മ.
30. **വലിയ നോമ്പിലെ അഞ്ചാം ഞായറാഴ്ച** (ക്ഫീഫ്ത്തോ) (നിറം 5).

### നീസോൻ - ഏപ്രിൽ

5. കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ (പാമ്പാടി തിരുമേനി) 49-ാം ഓർമ്മ (പാമ്പാടി ദയറാ).
6. **വലിയ നോമ്പിലെ ആറാം ഞായറാഴ്ച (സമിയാ)**
**മലങ്കര ഓർത്തഡോക്സ് സഭാ ദിനം - കാതോലിക്കാ ദിനം** (നിറം 6).
7. വലിയ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ (ആറാം മാർത്തോമ്മാ)യുടെ 206-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ).
11. നാൽപതാം വെള്ളിയാഴ്ച
12. ബഥാന്യയിലെ ലാസറിന്റെ ഓർമ്മ (ലാസറിന്റെ ശനി). ഗീവർഗീസ് മാർ ഈവാനിയോസ് മെത്രപ്പോലീത്തായുടെ 1-ാം ഓർമ്മ (ഞാലിയാകുഴി മാർ ബസേലിയോസ് ദയറാ).
13. **ഓശാന ഞായറാഴ്ച** (നിറം 7). (ബാലികാ ബാല ദിനം)
16. രണ്ടാം മാർത്തോമ്മായുടെ 328-ാം ഓർമ്മ (നിരണം വലിയപള്ളി), എട്ടാം മാർത്തോമ്മായുടെ 198-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ).
17. **പെസഹാ വ്യാഴാഴ്ച**

20. താപസന്മാരിൽ പ്രധാനിയായ മാർ അഹറോന്റെ ഓർമ്മ. നാല് ഏവൻഗേലിസ്ഥന്മാരുടെയും മൂന്നു പൊതുസുന്നഹദോസുകളിലെ പിതാക്കന്മാരുടെയും ഓർമ്മ.
25. **പുതുഞായറാഴ്ചയ്ക്കു ശേഷം നാലാം ഞായറാഴ്ച.** (നിറം 5). (ക്യംതാ പെരുന്നാളിനുശേഷം അഞ്ചാം ഞായറാഴ്ച)
29. ***കർത്താവിന്റെ സ്വർഗ്ഗാരോഹണ പെരുനാൾ.(സുലോക്കോ)*** (നിറം 5).
30-ജൂൺ 7. കാത്തിരിപ്പ് ദിനങ്ങൾ

### ഹസീറോൻ - ജൂൺ

1. **പുതുഞായറാഴ്ചയ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച.** (നിറം 6). (ക്യംതാ പെരുന്നാളിനുശേഷം ആറാം ഞായറാഴ്ച-പെന്തിക്കോസ്തിക്കു മുമ്പുള്ള ഞായറാഴ്ച) സൺഡേസ്കൂൾ ദിനം.
6. യൂയാക്കിം മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 89-ാം ഓർമ്മ. (പരുമല പള്ളി), ഔഗേൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ. (വള്ളിക്കാട്ടു ദയറ).
8. **പെന്തിക്കോസ്തി ഞായറാഴ്ച.** (നിറം 7).
11. മാർ ബർത്തുൽമായി ശ്ലീഹായുടെ ഓർമ്മ, ശെമവൂൻ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ 125-ാം ഓർമ്മ (കോട്ടയം പുത്തൻപള്ളി).
13. സ്വർണ്ണ വെള്ളിയാഴ്ച.
15. **പെന്തിക്കോസ്തിക്കു ശേഷം ഒന്നാം ഞായറാഴ്ച.** (നിറം 8). വി. ദൈവമാതാവിന്റെ നാമത്തിൽ ആദ്യം പള്ളി സ്ഥാപിച്ച പെരുനാൾ.
16. ശ്ലീഹാ (13 നോമ്പ്) നോമ്പാരംഭം.
19. കർത്താവിന്റെ സഹോദരനും ഊർശ്ലേമിന്റെ ഒന്നാമത്തെ എപ്പിസ്കോപ്പായും ശ്ലീഹായും സഹദായും ആദ്യം വിശുദ്ധ കുർബ്ബാന അനുഷ്ഠിച്ചവനുമായ മാർ യാക്കോബിന്റെ ഓർമ്മ.
22. **പെന്തിക്കോസ്തിക്കു ശേഷം രണ്ടാം ഞായറാഴ്ച.** (നിറം 1).
24. മാർ യോഹന്നാൻ മാംദാനയുടെ ജനനത്തിന്റെ ഒർമ്മ.
29. ***പെന്തിക്കോസ്തിക്കുശേഷം മൂന്നാം ഞായറാഴ്ച*** (നിറം 2). മാർ പത്രോസ് - മാർ പൗലോസ് ശ്ലീഹന്മാരുടെ ഓർമ്മ. ശ്ലീഹാ നോമ്പ് വീടൽ.
30. പന്ത്രണ്ടു ശ്ലീഹന്മാരുടെ ഓർമ്മ.

### തോമ്മൂസ് - ജൂലൈ

3. ***മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ.***
5. എഴുപതിന്മേൽ അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 205-ാം ഓർമ്മ

(ശൂനോയോ) പെരുനാൾ (നിറം 7); പതിനഞ്ചു നോമ്പുവീടൽ; മർത്തമറിയം വനിതാ സമാജ ദിനം; അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായുടെ 99-ാം ഓർമ്മ (കുർക്കുമാ ദയറാ), കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പെരുനാൾ.
16. മാർ ഈവാനിയോസ് ഹിദായത്തുള്ളാ എപ്പിസ്കോപ്പായുടെ 321-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
17. **വാങ്ങിപ്പിനു ശേഷം ഒന്നാം ഞായറാഴ്ച** (നിറം 1).
19. സകല നിബിയന്മാരുടെയും ഓർമ്മ, മാർ ലാബി ശ്ലീഹായുടെ ഓർമ്മ, ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 23-ാം ഓർമ്മ. (മൂളക്കുളം കർമ്മേൽകുന്ന് പള്ളി)
20. മാർ ശമുവേൽ നിബിയയുടെ ഓർമ്മ.
24. **വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച** (നിറം 2). മാർ മത്തിയാസ് ശ്ലീഹായുടെ ഓർമ്മ.
29. മാർ യൂഹാനോൻ മാംദാനയുടെ ശിരഛേദത്തിന്റെ ഓർമ്മ.
31. **വാങ്ങിപ്പിനുശേഷം മൂന്നാം ഞായറാഴ്ച.** (നിറം 3), മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 34-ാം ഓർമ്മ (പാമ്പാടി മാർ കുറിയാക്കോസ് ദയറാ).

### ഈലൂൽ - സെപ്റ്റംബർ

1. യൂയാക്കിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ 140-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
7. **വാങ്ങിപ്പിനുശേഷം നാലാം ഞായറാഴ്ച.** (നിറം 4); (മദ്ധ്യസ്ഥപ്രാർത്ഥനാ ദിനം)
8. വി. ദൈവമാതാവിന്റെ ജനനപ്പെരുനാൾ.
9. വി. ദൈവമാതാവിന്റെ മാതാപിതാക്കളായ യൂയാക്കീമിന്റെയും ഹന്നായുടെയും ഓർമ്മ.
14. ***സ്ലീബാ പെരുനാൾ*** (നിറം 8).
**വാങ്ങിപ്പിനുശേഷം അഞ്ചാം ഞായറാഴ്ച.**
15. മലങ്കരയിലെ കാതോലിക്കേറ്റ് സ്ഥാപനത്തിന്റെ 102-ാം വാർഷികം.
21. **സ്ലീബാ പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച** (നിറം 1).
23. അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 91-ാം ഓർമ്മ. (പഞ്ചിം സെ. മേരീസ് പള്ളി, ഗോവ).

പ. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കബാവാ

വിശുദ്ധ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ (പരുമല തിരുമേനി) 112-ാം ഓർമ്മ (പരുമല പള്ളി).
കടവിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 107-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).
5. സ്തേഫാനോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 7-ാം ഓർമ്മ (ഭിലായി സെ. തോമസ് ആശ്രമം).
6. വയലിപറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 48-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).
8. മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 18-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
9. **ഹൂദോസ് ഈത്തോ ഞായറാഴ്ച** (വി. സഭയുടെ പ്രതിഷ്ഠ) (നിറം 2).
13. സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ ഓർമ്മ.
14. മാർ ഫീലിപ്പോസ് ശ്ലീഹായുടെ ഓർമ്മ.
16. **സഖറിയ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച** (നിറം 3).
20. ഇയ്യോബ് മാർ ഫീലക്സീനോസ് മെത്രാപ്പോലീത്തായുടെ 3-ാം ഓർമ്മ (പത്തനാപുരം താബോർ ദയറ).
21. വി. ദൈവമാതാവിന്റെ ദേവാലയ പ്രവേശന പെരുനാൾ.
23. **വി. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായറാഴ്ച** (നിറം 4)
24. പഴയസെമിനാരി സ്ഥാപകൻ സഭാജ്യോതിസ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് II മെത്രാപ്പോലീത്തായുടെ 198-ാം ഓർമ്മയും, പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 18-ാം ഓർമ്മയും (കോട്ടയം പഴയസെമിനാരി).
28 മാർ യാക്കോബ് ബുർദ്ദാന, മാർദിവന്നാസ്യോസ് ബർസ്ലീബി എന്നിവരുടെ ഓർമ്മ.
29. ഗ്രൂഗിലെ മാർ യാക്കോബിന്റെ ഓർമ്മ.

കോട്ട ഹോറേബ് ആശ്രമം). കുറ്റിക്കാട്ടിൽ പൗലോസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 61-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).

## ശ്ബോത്ത് – ഫെബ്രുവരി

2. ***മായൽത്തോ പെരുനാൾ** (കർത്താവിന്റെ ദേവാലയപ്രവേശനം) (നിറം 2). വൃദ്ധനായ ശെമവോന്റെയും, മർത്ത് ഹന്നായുടേയും ഓർമ്മ (വയോധിക ദിനം).
**ദനഹായ്ക്കു ശേഷം നാലാം ഞായറാഴ്ച,** പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 46-ാം ഓർമ്മ (കണ്ടനാട് കർമ്മേൽ ദയറാ).
3. വിലാപക്കാരിൽ പ്രധാനിയായ മാർ ബർസൗമായുടെ ഓർമ്മ, താപസനും വിലാപക്കാരനുമായ മാർ കൗമായുടെ ഓർമ്മ.
9. **ദനഹായ്ക്കു ശേഷം അഞ്ചാം ഞായറാഴ്ച** (നിറം 6). മൂന്നു നോമ്പിലെ പേത്തുർത്താ ഞായർ, സകല വിശുദ്ധ പിതാക്കന്മാരുടെയും മൽപ്പാന്മാരുടെയും ഓർമ്മ കഴിക്കുന്ന ഞായറാഴ്ച. മാത്യൂസ് മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്തായുടെ 5-ാം ഓർമ്മ (കൊല്ലം സെ.തോമസ് കത്തീഡ്രൽ).
10. **മൂന്നു (നിനുവാ) നോമ്പാരംഭം.**
13. മൂന്നു നോമ്പ് വീടൽ, യോന ദീർഘദർശിയുടെ ഓർമ്മ. അന്ത്യോഖ്യായുടെ മാർ സേവേറിയോസ് പാത്രിയർക്കീസിന്റെ ഓർമ്മ; അന്ത്യോഖ്യായുടെ മാർ ഇഗ്നാത്തിയോസ് ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ 82-ാം ഓർമ്മ (മഞ്ഞനിക്കര ദയറാ).
16. **പട്ടക്കാരുടെ പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച (കൊഹനേ)** (നിറം 7). മാർ അപ്രേം മല്പാന്റെയും തേവോദോറോസ് സഹദായുടേയും ഓർമ്മ. സഭാരത്നം ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ 2-ാം ഓർമ്മ (മാവേലിക്കര സെ. പോൾസ് ചാപ്പൽ).
23. **സകല വാങ്ങിപ്പോയവരുടെയും പൊതുവായ ഓർമ്മ കഴിക്കുന്ന ഞായറാഴ്ച (ആനീദേ)** (നിറം 8) സ്മിർന്നായിലെ പോളിക്കാർപ്പോസിന്റെ ഓർമ്മ, മലങ്കരസഭാ ഭാസുരൻ വിശുദ്ധ ഗീവർഗീസ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ (വട്ടശ്ശേരിൽ തിരുമേനി) 80-ാം ഓർമ്മ (കോട്ടയം പഴയ സെമിനാരി ചാപ്പൽ), തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്തായുടെ 6-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
24. ഏവൻഗേലിസ്ഥനായ മാർ മത്തായി ശ്ലീഹായുടെ ഓർമ്മ

## ഓദോർ – മാർച്ച്

2. **കൊത്തിനേ ഞായറാഴ്ച,** പേത്തുർത്താ (നിറം 1).
3. **വലിയ നോമ്പാരംഭം. ശുബ്ക്കോനോ ശുശ്രൂഷ.**
8. മാർ അപ്രേം മല്പാന്റെയും, തേവോദോറോസ് സഹദായുടേയും ഓർമ്മ. (വലിയ നോമ്പിലെ ആദ്യ ശനി).

(നിരണം വലിയപള്ളി), എട്ടാം മാർത്തോമ്മായുടെ 198-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ).

17. **പെസഹാ വ്യാഴാഴ്ച**
കാതോലിക്കേറ്റ് രത്നദീപം ഗീവർഗീസ് മാർ പീലക്സിനോസ് മെത്രാപ്പോലീത്തായുടെ 63-ാം ഓർമ്മ (പുത്തൻകാവ് കത്തീഡ്രൽ).
18. **ദുഃഖവെള്ളിയാഴ്ച** (വലിയ വെള്ളിയാഴ്ച).
19. **ദുഃഖശനിയാഴ്ച** – അറിയിപ്പിന്റെ ശനി.
20. **കൃംതാ പെരുനാൾ (ഉയിർപ്പ്)** (സന്ധ്യ മുതൽ രാത്രി ഒന്നാം കൗമാ വരെ, നിറം 8, തുടർന്ന് 1).
21-26. ഹേവോറോ ദിനങ്ങൾ.
21. യൂഹാനോൻ മാർ ഈവാനിയോസ് എപ്പിസ്കോപ്പായുടെ 220-ാം ഓർമ്മ (ചെങ്ങന്നൂർ പഴയ സുറിയാനി പള്ളി).
22. മൂന്നാം മാർത്തോമ്മായുടെ 326-ാം ഓർമ്മ (കടമ്പനാട് കത്തീഡ്രൽ).
23. മാർ ഗീവർഗീസ് സഹദായുടെ ഓർമ്മ.
25. ഏവൻഗേലിസ്ഥനായ മാർ മർക്കോസ് ക്നസ്രേബാനോയുടെ ഓർമ്മ; ഒന്നാം മാർത്തോമ്മായുടെ 344-ാം ഓർമ്മ (അങ്കമാലി ചെറിയപള്ളി).
27. **പുതു ഞായറാഴ്ച. (കൃംതാ പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച)** (നിറം 8, തുടർന്ന് 1) മാർ ഗ്രീഗോറിയോസ് അബ്ദൽ ജലീൽ മെത്രാപ്പോലീത്തായുടെ 343-ാം ഓർമ്മ (വടക്കൻ പറവൂർ പള്ളി).
29. മാർ ശാബോർ, മാർ അഫ്രോത്ത് പിതാക്കന്മാരുടെ ഓർമ്മ.

## ഈയോർ – മേയ്

1. സെബദി പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
3. മാർ ബസേലിയോസ് പൗലോസ് പ്രഥമൻ കാതോലിക്കാബാവായുടെ 101-ാം ഓർമ്മ (പാമ്പാക്കുട ചെറിയ പള്ളി).
4. **പുതുഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായറാഴ്ച.** (നിറം 2). (കൃംതാ പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച)
8. ഏവൻഗേലിസ്ഥനായ മാർ യൂഹാനോൻ ശ്ലീഹായുടെ ഓർമ്മ.
10. വൈരാഗ്യക്കാരനായ മാർ ശെമവൂൻ ശ്ലീഹായുടെ ഓർമ്മ. അഞ്ചാം മാർത്തോമ്മായുടെ 249-ാം ഓർമ്മ (നിരണം വലിയ പള്ളി).
11. **പുതുഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായറാഴ്ച.** (നിറം 3). (കൃംതാ പെരുന്നാളിനുശേഷം മൂന്നാം ഞായറാഴ്ച)
15. X കതിരുകൾക്കുവേണ്ടി വി. ദൈവമാതാവിന്റെ പെരുനാൾ. മാർ ഇസഹാക്കിന്റെ ഓർമ്മ.
16. യൂഹാനോൻ മാർ സേവേറിയോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
18. **പുതുഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായറാഴ്ച.** (നിറം 4). (കൃംതാ പെരുന്നാളിനുശേഷം നാലാം ഞായറാഴ്ച)
19. മാർ ദിവന്നാസ്യോസ് III (പുന്നത്ര) മെത്രാപ്പോലീത്തായുടെ 189-ാം ഓർമ്മ (കോട്ടയം ചെറിയപള്ളി).

3. ***മാർത്തോമ്മാ ശ്ലീഹായുടെ ദുക്റോനോ.**
5. എഴുപതിൻ അറിയിപ്പുകാരുടെ ഓർമ്മ. ഏഴാം മാർത്തോമ്മായുടെ 205-ാം ഓർമ്മ (കോലഞ്ചേരി പള്ളി).
6. **പെന്തിക്കോസ്തിക്കുശേഷം നാലാം ഞായറാഴ്ച** (നിറം 3). മിഷൻ സൺഡേ.
7. സഖറിയാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ. (പത്തനാപുരം താബോർ ദയറാ). മിഷൻ സൺഡേ.
10. യൂഹാനോൻ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായുടെ 241-ാം ഓർമ്മ (മുളന്തുരുത്തി പള്ളി).
12. കോട്ടയം എം.ഡി. സെമിനാരി സ്ഥാപകൻ മലങ്കരസഭാ തേജസ്സ് പുലിക്കോട്ടിൽ ജോസഫ് മാർ ദിവന്നാസ്യോസ് V മെത്രാപ്പോലിത്തായുടെ 105-ാം ഓർമ്മ (കോട്ടയം പഴയസെമിനാരി).
13. **പെന്തിക്കോസ്തിക്കു ശേഷം അഞ്ചാം ഞായറാഴ്ച** (നിറം 4).
15. മാർ കുറിയാക്കോസ് സഹദായുടെയും മാതാവ് മർത്ത് യൂലിത്തിയുടെയും നിഖ്യായിലെ മാർ അബ്ഹായിയുടെയും ഓർമ്മ.
20. **പെന്തിക്കോസ്തിക്കുശേഷം ആറാം ഞായറാഴ്ച** (നിറം 5). മാർ ഏലിയാ ദീർഘദർശിയുടെ ഓർമ്മ.
22. മറിയം മഗ്ദലൈത്തായുടെ ഓർമ്മ.
23. ഗീവർഗീസ് മാർ ദീയസ്കോറോസ് മെത്രാപ്പോലീത്തായുടെ 15-ാം ഓർമ്മ (റാന്നി ഹോളി ട്രിനിറ്റി ആശ്രമം).
25. കുപ്രൊസിലെ മാർ എപ്പിഫാനിയോസിന്റെ ഓർമ്മ.
27. **പെന്തിക്കോസ്തിക്കു ശേഷം ഏഴാം ഞായറാഴ്ച** (നിറം 6).
മാർ ശെമവൂൻ ദെസ്തുനോയോയുടെ ഓർമ്മ.
31. മാർ ഗ്രീഗോറിയോസ് ബാർ എബ്രായയുടെ 728-ാം ഓർമ്മ.

## ഓബ് – ഓഗസ്റ്റ്

1. ശൂനോയോ (പതിനഞ്ചു) നോമ്പാരംഭം; രക്തസാക്ഷികളായ മർത്ത്ശ്മൂനിയുടെയും ഏഴുമക്കളുടെയും ഗുരുവായ മാർ ഏലിയാസറിന്റെയും ഓർമ്മ. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 2-ാം ഓർമ്മ (റാന്നി പെരുനാട് ബഥനി ആശ്രമം).
3. **പെന്തിക്കോസ്തിക്കു ശേഷം എട്ടാം ഞായറാഴ്ച** (നിറം 7).
6. ***കൂടാരപ്പെരുനാൾ** (കർത്താവിന്റെ മറുരൂപപെരുന്നാൾ), അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 49-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം). (നിറം-6).
7. തെസലോനിക്യയിലെ വി. ദെമത്രിയോസിന്റെ ഓർമ്മ.
10. **കൂടാരപ്പെരുനാളിനുശേഷം ഒന്നാം ഞായറാഴ്ച** (നിറം 8).
12. മാർ അസ്സാസായേൽ സഹദായുടെ ഓർമ്മ.
14. മീഖാ നിബിയുടെ ഓർമ്മ.
15. ***വി. ദൈവമാതാവിന്റെ വാങ്ങിപ്പ്**

23. അൽവാറിസ് മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ 91-ാം ഓർമ്മ. (... സെ. മേരീസ് പള്ളി, ഗോവ).
24. പേർഷ്യക്കാരനായ മാർ ദീമേത്തിന്റെ ഓർമ്മ.
25. അന്ത്യോഖ്യയുടെ മാർ ഇഗ്നാത്തിയോസ് പത്രോസ് IV പാത്രിയർക്കീസ് ബാവായുടെ 120-ാം ഓർമ്മ.
28. **സ്ലീബാ പെരുനാളിനു ശേഷം രണ്ടാം ഞായറാഴ്ച** (നിറം 2).
ഫീലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്തായുടെ 17-ാം ഓർമ്മ (ആലുവാ തൃക്കുന്നത്തു സെമിനാരി).

## തെശ്രീൻക്ദീം – ഒക്ടോബർ

1. അറിയിപ്പുകാരനായ മാർ ആദായി (ശ്ലീഹാ)യുടെയും മ്ഹീർശാബോർ എന്ന മാർ അബ്ഹായി സഹദായുടെയും മാർ മൽക്കേയുടെയും ഓർമ്മ.
2. കരവട്ടു വീട്ടിൽ ശെമവൂൻ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 128-ാം ഓർമ്മ (കടുംഗമംഗലം പള്ളി).
3. വി. ബസേലിയോസ് യൽദോ കാതോലിക്കാ ബാവായുടെ 329-ാം ഓർമ്മ (കോതമംഗലം ചെറിയപള്ളി).
5. **സ്ലീബാ പെരുനാളിനു ശേഷം മൂന്നാം ഞായറാഴ്ച** (നിറം 5). വൈദിക സെമിനാരി ദിനം.
7. മാർ സർഗീസ്, മാർ ബാക്കോസ് സഹദേന്മാരുടെ ഓർമ്മ.
12. **സ്ലീബാ പെരുനാളിനുശേഷം നാലാം ഞായറാഴ്ച** (നിറം 4); ഫീലിപ്പോസ് മാർ ദിവന്നാസ്യോസ് IV മെത്രാപ്പോലീത്തായുടെ 159-ാം ഓർമ്മ (ചേപ്പാട് പള്ളി); യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെ 34-ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം).
14. അലക്സന്ത്രിയായിലെ മാർ അത്താനാസിയോസിന്റെ ഓർമ്മ.
15. താപസനായ മാർ ഓസിയോയുടെ ഓർമ്മ.
18. മാർ ലൂക്കോസ് ഏവൻഗേലിസ്ഥായുടെ ഓർമ്മ.
19. **സ്ലീബാ പെരുനാളിനു ശേഷം അഞ്ചാം ഞായറാഴ്ച** (നിറം 5).
22. മാർ ബസേലിയോസ് ശക്രള്ളാ കാതോലിക്കാബാവായുടെ 250-ാം ഓർമ്മ (കണ്ടനാടു പള്ളി).
23. അല്ഫായിയുടെ പുത്രനായ മാർ യാക്കോബ് ശ്ലീഹായുടെ ഓർമ്മ.
26. **സ്ലീബാ പെരുനാളിനു ശേഷം ആറാം ഞായറാഴ്ച** (നിറം 6).

## തെശ്രീൻ ഹ്രോയി – നവംബർ

1. സകല ശുദ്ധിമാന്മാരുടെയും ശുദ്ധിമതികളുടെയും സഹദേന്മാരുടെയും രക്തസാക്ഷിണികളുടെയും ഓർമ്മ. മാർ ബസ്സേലിയോസ് മാർ തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ 4-ാം സ്ഥാനാരോഹണ വാർഷികം.
2. **കൂദോശ് ഈത്തോ ഞായറാഴ്ച** (വി. സഭയുടെ ശുദ്ധീകരണം) (നിറം 1).

28 മാർ യാക്കോബ് ബുർദ്ദാന, മാർദിവന്നാസ്യോസ് ബർസ്ലീബി എന്നിവരുടെ ഓർമ്മ.
29. സ്രൂഗിലെ മാർ യാക്കോബിന്റെ ഓർമ്മ.
30. **എലിശുബായുടെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച** (നിറം5)
(വനിതാ ദിനം), മാർ അന്ത്രയോസ് ശ്ലീഹായുടെ ഓർമ്മ.

## കോനൂൻക്ദീം – ഡിസംബർ

1. യൽദോ (ഇരുപത്തഞ്ചു) നോമ്പാരംഭം.
3. തോമ്മാ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ 42-ാം ഓർമ്മ (പത്തനാപുരം താബോർദയറാ).
4. സഹദാ സ്ത്രീകളായ മർത്ത് ബർബാറായുടേയും, മർത്ത് യൂലിയാനയുടേയും ഓർമ്മ.
6. മൂറായുടെ എപ്പിസ്ക്കോപ്പായായ നിക്കലോവോസ് എന്ന മാർസോബേയുടെ ഓർമ്മ.
7. **മാർ യൂഹാനോൻ മാംദാനയുടെ ജനനത്തിന്റെ ഞായറാഴ്ച** (ബാലദിനം) (നിറം 6).
8. മാർ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവായുടെ 39-ാം ഓർമ്മ (ദേവലോകം കാതോലിക്കേറ്റ് അരമന).
9. മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്തായുടെ 2-ാം ഓർമ്മ. (വളയംചിറങ്ങര സെന്റ്. പീറ്റേഴ്സ്& സെ.പോൾസ് പള്ളി.)
10. മാർ ബഹനാൻ സഹദായുടെയും, സഹോദരി സാറായുടെയും കൂട്ടു സഹദേന്മാരുടെയും മാബൂഗിലെ മാർ പീലക്സീനോസിന്റെയും ഓർമ്മ.
13. ദാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ 24-ാം ഓർമ്മ (പത്തനംതിട്ട ബേസിൽ അരമന).
14. **മാർ യൗസേഫിനുണ്ടായ വെളിപാടിന്റെ ഞായറാഴ്ച** (നിറം 7).
17. മാർ ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ ബാവായുടെ 86-ാം ഓർമ്മ. (വാകത്താനം വള്ളിക്കാട്ടുദയറാ).
18. വി. മാർത്തോമ്മാ ശ്ലീഹാ കുന്തമേറ്റതിന്റെ ഓർമ്മ.
20. മാർ ഇഗ്നാത്തിയോസ് നൂറോനോയുടെ ഓർമ്മ.
21. **ജനനപ്പെരുനാളിനു മുൻപുള്ള ഞായറാഴ്ച** (വംശാവലി ഞായർ) (നിറം 8).
**വി. മാർത്തോമ്മാ ശ്ലീഹാ രക്തസാക്ഷി മരണം പ്രാപിച്ചതിന്റെ ഓർമ്മ.**
25. ***യെൽദോ-ക്രിസ്മസ് (നമ്മുടെ കർത്താവിന്റെ ജനനപ്പെരുനാൾ)** ഇരുപത്തഞ്ചു നോമ്പു വീടൽ (നിറം 1).
26. X വി. ദൈവമാതാവിന്റെ പുകഴ്ചപെരുനാൾ. യാക്കോബ് മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്തായുടെ 28-ാം ഓർമ്മ (കൊരട്ടി സീയോൻ സെമിനാരി).
27. ശിശുവധപ്പെരുനാൾ, ശിശു സഹദേന്മാരുടെ ഓർമ്മ.
28. **ജനനപെരുനാളിനു ശേഷം ഒന്നാം ഞായറാഴ്ച (നിറം 1).**

# പൗരോഹിത്യ സുവർണ്ണ ജൂബിലി: ഫാ. കെ. എ. ഏബ്രഹാം



**ദയറായിലേക്കുള്ള വഴി എങ്ങനെയായിരുന്നു ?**

1954-ൽ സഭാക്കേസിന് പണം സ്വരൂപിക്കാൻ പത്രോസ് മാർ ഒസ്ത്താത്തിയോസ് തിരുമേനിക്കൊപ്പം മൗണ്ട് താബോർ ദയറായുടെ തോമാ മാർ ദീവന്ന്യാസിയോസ് മെത്രാപ്പോലീത്താ എന്റെ മാതൃഇടവകയായ പാതിക്കാട് സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസിൽ എത്തിയപ്പോൾ യുവാക്കളായിരുന്ന ഞങ്ങൾ കാലത്ത് വന്ദ്യ പിതാക്കന്മാരെ ഒന്നു സന്ദർശിക്കാനിറങ്ങിയതായിരുന്നു. നേരത്തെ പരിചയപ്പെട്ടിട്ടുള്ള എന്നോട് വരുന്നോ എന്ന ഒറ്റചോദ്യം. ഞാൻ കണ്ണുമടച്ചു സമ്മതിച്ചു. അന്നു തന്നെ കൂടെ കാറിൽ കയറിപ്പോയി. പാറത്തോട് സ്കൂളിൽ സർക്കാർ അദ്ധ്യാപകനായി ജോലി നോക്കിയിരുന്ന മകൻ എല്ലാം ഇട്ടെറിഞ്ഞ് പോകുന്നത് അപ്പന് വിഷമമുണ്ടാക്കിയിരുന്നു പക്ഷേ ദൈവഹിതം അതായിരുന്നു.

**കുടുംബ പശ്ചാത്തലം ?**

പിതാവ് പാറയ്ക്കൽ കെ.എം ഏബ്രഹാം എം. ഡി. എൽ. പി. എസ് ലെ ഹെഡ്മാസ്റ്റർ ആയിരുന്നു. അമ്മ ശോശാമ്മ. ഏബ്രഹാം 8 മക്കൾ. റബ്ബറൊഴികെയുള്ള കൃഷിയും വിളഭൂമിയും. മണ്ണെണ്ണ വിളക്കിൽ പഠിച്ച പഴയകാലം ഓർമ്മയിലുണ്ട്.

**വലിയ തിരുമേനിയെപ്പറ്റി ?**

ബഹുമുഖ പ്രതിഭ. ആരേയും ആകർഷിക്കുന്ന വ്യക്തിത്വം. എന്നെ പേർ ചൊല്ലി വിളിച്ചു ഉപരി പഠനത്തിനയച്ചു ആഅ,ങഅ, ആലഹ, ങലഹ വരെ. പഠിക്കാൻ കഴിവുള്ളവരെ പരമാവധി പഠിപ്പിക്കുവാൻ ശ്രമിച്ചിരുന്നു. ഓലപ്പുര മാത്രമായിരുന്ന താബോർ ഇത്രമേൽ വളർന്നത് വലിയ തിരുമേനി ഇട്ട അടിസ്ഥാനത്തിലാണ് ആദായമുള്ള വസ്തുവകകൾ വാങ്ങിയും, വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആരംഭിച്ചു ഈ പ്രദേശം തന്നെ വികസിപ്പിച്ചു. ആശ്രമത്തിന്റെ ഓരോ ചുമതലകൾ സ്നേഹപൂർവ്വം വിളിച്ചേല്പിച്ച ഗുരുനാഥൻ കൂടിയാണ് അദ്ദേഹം. ഇപ്പോൾ ചില ഉത്തരവാദിത്വങ്ങളിൽ നിന്ന് ഞാൻ ഒഴിഞ്ഞു നിൽക്കുന്നു എന്നു മാത്രം.

**ദയറാ ജീവിതം ?**

ആശ്രമ നിയമങ്ങൾ കണ്ടുപഠിക്കുകയാണ് നാം കായിക അദ്ധ്വാനവും മാനസിക നിയന്ത്രണവും ആത്മവളർച്ചയുമുള്ള ഒരാളാകാനുള്ള പരിശ്രമമാണ് ഓരോ ദയറാക്കാരനിലും ഉണ്ടാകേണ്ടത്. കഴിവിന്റെ പരമാവധി സ്ഥാപനത്തിനു വേണ്ടി പ്രവർത്തിച്ചു എന്ന സംതൃപ്തിയുണ്ട്. "കർത്താവേ ദയറാകളെ നിലനിർത്തേണമേ" എന്ന പിതാക്കന്മാരുടെ പ്രാർത്ഥന അർത്ഥവത്തായി.

**വളരെ ബോൾഡ് ആണെന്ന് കേട്ടിട്ടുണ്ട് ?**

ഉത്തമ ബോധ്യമുള്ള കാര്യങ്ങൾ നടപ്പിലാക്കും ആരുടേയും സമ്മർദ്ദത്തിനു വഴങ്ങാറില്ല. എല്ലാവരേയും തൃപ്തിപ്പെടുത്താൻ ഒരു ഭരണ കർത്താവിനും കഴിയില്ല. ആപേക്ഷികമാണ്. ഒരു പാട് രാഷ്ട്രീയ സമുദായിക ബന്ധങ്ങൾ ഉണ്ടായിട്ടുണ്ട്. കേരളാ സർവ്വകലാശാലയിൽ സിൻഡിക്കേറ്റ് അംഗത്വം വരെ തെരെഞ്ഞെടുപ്പിലൂടെ ലഭിച്ചു അതൊക്കെ ശരിയായ വഴിക്കു മാത്രമേ വിനിയോഗിച്ചിട്ടുള്ളു. ഷൗശേരല ംശവേ ാലൃര്യ എന്നതാണ് പ്രമാണം

**ഗുരുക്കന്മാർ?**

സഖറിയ മാർ ദീവന്ന്യാസ്യോസ് പിതാവിനോടൊപ്പവും, കൂടുതലായി ഇപ്പോഴത്തെ വലിയ ബാവയെടൊപ്പമാണ് പ്രവർത്തിച്ചിട്ടുണ്ട്. പ്രസ്ഥാനത്തിന് വികസനത്തിന് വലിയ ബാവാ പകർന്ന പ്രാർത്ഥയും, അദ്ധ്വാനങ്ങളും വിസ്മരിക്കാനാകില്ല. പിതാവിന്റെ ഒപ്പം പ്രവർത്തിക്കാനായതിൽ സന്തോഷിക്കുന്നു.

**സ്വപ്നങ്ങൾ ?**

ഇനി കാണണം ഏബ്രഹാം അച്ചൻ ഇ/ീ താബോർ ദയറ എന്ന വിലാസത്തിൽ ഒടുവിൽ വരെ പ്രയത്നിക്കണം.

**പറയാനുള്ളത് ?**

എല്ലാ മിത്രങ്ങൾക്കും നിങ്ങൾ സ്വകാര്യ രഹസ്യങ്ങൾ പങ്കുവയ്ക്കരുത്. സ്വകാര്യ രഹസ്യങ്ങൾ സ്വകാര്യമായി തന്നെ സൂക്ഷിക്കുക. എല്ലാ മനുഷ്യർക്കും സ്വകാര്യങ്ങൾ ഉണ്ട് മിത്രങ്ങളായി പെരുമാറുന്നവർ ചിലപ്പോൾ ശത്രുക്കളേക്കാൾ അപകടകാരികളാകും. പൗരോഹിത്യ സുവർണ്ണ ജൂബിലി നിറവിൽ ഫാ. കെ എ ഏബ്രഹാം പറഞ്ഞു നിർത്തുന്നു.

തയ്യാറാക്കിയത്
**സിബി ഡാനിയേൽ, ഭിലായ്**

# സി.എം. സ്റ്റീഫൻ

## ഇൻഡ്യൻ രാഷ്ട്രീയത്തിലെ അഗ്നി നാവുകാരൻ

■ പി.ജെ. തോമസ്സ്, മുൻ എം.എൽ.എ. (വകയാർ)



(1918 - 1984)

**സി.എം. സ്റ്റീഫന്റെ 30-ാമത് ചരമ വാർഷികം മാവേലിക്കര പുതിയ കാവ് സെ. മേരീസ് കത്തീഡ്രലിൽ ജനുവരി 17-ന് ആഘോഷിക്കുന്നു. പ. കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിക്കും.**

ആയിരത്തിത്തൊള്ളായിരത്തി മുപ്പതുകളിൽ തുമ്പമൺ എം.ജി.എം സ്കൂളിൽ, ഞാൻ പഠിക്കുന്ന കാലത്ത് അവിടെ വച്ചു നടന്ന ഒരു ബാലജനസഖ്യത്തിന്റെ പരിപാടിയിൽ മുഖ്യ അഥിതികളായി വന്നത് ശ്രീ. പി. സി അലക്സാണ്ടറും, സി. എം. സ്റ്റീഫനും ആയിരുന്നു. അന്നാണ് ഞാൻ സി.എം. സ്റ്റീഫൻ സാറിനെ ആദ്യമായി കാണുന്നത്.

സ്വച്ഛമായി ഒഴുകുന്ന പമ്പാനദിയിലെ ജലംപോലെ അദ്ദേഹത്തിന്റെ കണ്ഠത്തിൽ നിന്നും വാക്കുകൾ അനുസ്യൂതം ഒഴുകികൊണ്ടിരുന്നു. ആ വാഗ്‌ധോരണിക്കു മുമ്പിൽ ആരും ചലിക്കാതെഇരുന്നു പോകുമായിരുന്നു. അന്ന് മുതൽ അദ്ദേഹം എന്റെ മനസ്സിലും ഹൃദയത്തിലും സ്ഥാനം പിടിച്ചിരുന്നു.

1940 കളിൽ വകയാർ സെന്റ് മേരീസ് പള്ളിയിൽ ചില പ്രശ്നങ്ങളും കേസുകളും ഉണ്ടായി. അന്ന് സി. എം. സ്റ്റീഫൻ, വക്കീലായി കൊല്ലത്ത് പ്രാക്ടീസ് ചെയ്യുകയാണ്. പള്ളിക്കേസുമായി ബന്ധപ്പെട്ട് സി.എം. സ്റ്റീഫനെ കാണാനും പരിചയപ്പെടാനും എനിക്ക് അവസരം കിട്ടി. ഈ കൂടിക്കാഴ്ചയും ഇടപെടലും ഞാനും സി.എം. സ്റ്റീഫനും തമ്മിലുള്ള ബന്ധം അരക്കിട്ടുറപ്പിച്ചു.

1952-ൽ കോന്നി പഞ്ചായത്തിലേക്ക് ഒരു കോൺഗ്രസ്സ് സ്ഥാനാർത്ഥിയായി ഞാൻ മത്സരിച്ചപ്പോൾ എനിക്കുവേണ്ടി അദ്ദേഹം ഇവിടെ ഇലക്ഷൻ പ്രചാരണത്തിന് വന്നു. അതിനു ശേഷം ഈ ഭാഗത്തുള്ള രാഷ്ട്രീയ കാര്യങ്ങൾ തീരുമാനിക്കുന്നത് എന്നോട് ആലോചിച്ചതിനുശേഷമായിരുന്നു. എന്നെ രാഷ്ടീയമായും, സംഘടനാപരമായും വളർത്തുന്നതിന് അദ്ദേഹം പ്രത്യേകം ശ്രദ്ധപുലർത്തിയിരുന്നു.

1965 ൽ കേരളനിയമസഭയിലേക്ക് മത്സരിക്കുന്നതിന് കോന്നിയിൽ നിന്നും അനുയോജ്യനായ ഒരു സ്ഥാനാർത്ഥിയെ ലഭിക്കാതിരുന്ന അവസരത്തിൽ ഡൽഹിയിൽ നിന്നും സി. എം. സ്റ്റീഫൻ എന്നെ ഫോണിൽ വിളിച്ചു. "പ്രധാനമന്ത്രി ലാൽ ബഹദൂർ ശാസ്ത്രി തോമസിന്റെ പേര് നിർദ്ദേശിച്ചിരിക്കുന്നു. ആയതിനാൽ കോന്നി നിയോജകമണ്ഡലത്തിൽ കോൺഗ്രസ്സിന്റെ സ്ഥാനാർത്ഥിയായി മത്സരിക്കണം" മെന്ന് അറിയിച്ചു. സി.എം. സ്റ്റീഫന്റെ നിർദ്ദേശപ്രകാരം ഞാൻ നോമിനേഷൻ കൊടുത്തു മത്സരിച്ചു. രണ്ടായിരത്തി അറുന്നൂറിലധികം വോട്ടിന്റെ ഭൂരിപക്ഷത്തിൽ ജയിച്ച് കോന്നിയുടെ M.L.A ആയി. അന്ന് സി.എം. സ്റ്റീഫൻ പുനലൂരിൽ നിന്നും മത്സരിച്ച് ജയിച്ച് കേരള നിയമ സഭയിലെത്തി.

രാഷ്ട്രീയത്തിൽ അദ്ദേഹം കാണിച്ചിട്ടുള്ള ധൈര്യവും ശ്രീമതി ഇന്ദിരാജി അദ്ദേഹത്തോട് കാണിച്ചിട്ടുള്ള കരുതലും പ്രകടമാക്കുന്ന ഒരു സംഭവം ഞാനോർക്കുന്നു. 1970 കളിൽ ഡൽഹി പാർലമെന്റ് മണ്ഡലത്തിൽ അദ്ദേഹം പരാജയപ്പെട്ടു. കേരളത്തിൽ നിന്നും ഡൽഹിയിൽ പോയി മത്സരിക്കാൻ അദ്ദേഹം കാണിച്ച ചങ്കൂറ്റവും, ആത്മധൈര്യവും എടുത്തു പറയത്തക്കതാണ്. എന്നാൽ ഇന്ദിരാജി മന്ത്രി സഭയിൽ അദ്ദേഹം ഉണ്ടാകണമെന്ന് എല്ലാ കോൺഗ്രസ്സ് നേതാക്കളും ആഗ്രഹിച്ചു. കർണ്ണാടകയിലെ ഗുൽബർഗ മണ്ഡലത്തിലെ M.P ആയിരുന്ന ധരംസിംഗിനെകൊണ്ട് രാജിവെപ്പിച്ചു. അവിടെ മത്സരിച്ച സി.എം. സ്റ്റീഫൻ ഇന്ദിരാജി മന്ത്രിസഭയിൽ വാർത്താവിനിമയ മന്ത്രിയായി. ഇത് ഇന്ദിരാജിയുടെയും മറ്റ് കോൺഗ്രസ്സ് നേതാക്കന്മാരുടെയും താല്പര്യ പ്രകാരമായിരുന്നു .

M.L.A, M.P ,കേന്ദ്രമന്ത്രി എന്നീ നിലകളിൽ അദ്ദേഹം എത്തിയപ്പോഴും അധികാരത്തിന്റെ കസ്സേരയിൽ അദ്ദേഹം തൂങ്ങിക്കിടക്കാൻ ആഗ്രഹിച്ചില്ല. അദ്ദഹം അധികാരത്തെക്കാൾ കോൺഗ്രസ്സ് എന്ന മഹാപ്രസ്ഥാനത്തിന്റെ സംഘടനാപരമായ പ്രവർത്തനങ്ങൾക്കാണ് മുൻതൂക്കം നൽകിയത്.

A.I.C.C ജനറൽ സെക്രട്ടറിയായും, INTUC യുടെ അഖിലേന്ത്യാ നേതാവായും അദ്ദേഹം സ്തുത്യർഹമായി പ്രവർത്തിച്ചു. ദേശീയ രാഷ്ട്രീയത്തിൽ ഇന്ന് ശോഭിച്ചു നിൽക്കുന്ന പല നേതാക്കന്മാരെയും വളർത്തിയെടുത്തത് അദ്ദേഹമാണ്. He wants to be a kingmaker Not a king.

1977ൽ ഇന്ദിരാഗാന്ധിയെ പാർലമെന്റിൽ നിന്നും പുറത്താക്കി. അന്ന് സി.എം സ്റ്റീഫൻ ആയിരുന്നു പ്രതിപക്ഷ നേതാവ്. അന്ന് ആദ്ദേഹം പാർലമെന്റിൽ ഒരു പ്രസംഗം നടത്തിയത് ലോകത്തെ തന്നെ ഞെട്ടിച്ചു. അതിലെ വാചകങ്ങൾ ഇപ്രകാരമായിരുന്നു തുടങ്ങിയത്: " ഇന്ന് നിങ്ങൾ ഇന്ദിരാജിയെ കുരിശിൽ തറച്ചു. ഇതിന് ഒരു ഉയിർത്തെഴുന്നേൽപ്പുണ്ട്. ഇടിമിന്നൽപോലെ ഇന്ദിരാജി തിരിച്ചുവരും". ഈ വാക്കുകൾ അന്വർത്ഥമാവുകയും ചെയ്തു.

ശേഷം 43-ാം പേജിൽ

# പ്രവാസത്തിലെ മലയാള മുദ്ര

**"ഗൾഫ് മലയാളിക്ക് കേരളം മറക്കുവാൻ കഴിയില്ല. ഗൾഫിലാണെങ്കിലും നാടും വീടും ആചാരങ്ങളുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. അതിനാൽ ഗൾഫ് മലയാളികൾ പൂർണ്ണ അർത്ഥത്തിൽ കേരളീയരാണ്. ജോലിയും താമസവും ഒഴികെ അവർ ജീവിക്കുന്നത് കേരളത്തിലാണ്. കുടുംബത്തോടൊപ്പമാണ്. അതിനാൽ ഗൾഫ് മലയാളികൾ എഴുതുന്ന കഥകൾക്ക് കേരളത്തിന്റെ സാംസ്ക്കാരിക പരിസരമാണുള്ളത്."**



2011 ലെ പ്രവാസി മലയാള സാഹിത്യ അവാർഡും 2013-ലെ മലയാളം കുവൈറ്റിന്റെ ആദരവും ലഭിച്ച

**കൈപ്പട്ടൂർ തങ്കച്ചൻ**

പത്തനംതിട്ട ജില്ലയിൽ മുണ്ടകപ്പള്ളിൽ കുറ്റിയിൽ, ചെറിയാൻ സ്ക്കറിയ-അന്നമ്മ ദമ്പതികളുടെ മകൻ. പതിനൊന്നു വർഷത്തെ ഇന്ത്യൻ പ്രതിരോധ വകുപ്പിലെ സേവനത്തിനു ശേഷം ഇപ്പോൾ കുവൈറ്റിൽ ജോലി ചെയ്യുന്നു. നാലു പതിറ്റാണ്ടായി സാഹിത്യ രംഗത്ത് സജീവമായി പ്രവർത്തിക്കുന്നു. അഞ്ച് നോവലുകൾ, 13 ചെറുകഥാ സമാഹാരങ്ങൾ, അഞ്ച് ലേഖന സമാഹാരങ്ങൾ.

ഭാര്യ: കുഞ്ഞമ്മ. മക്കൾ: ടിജു, ടിബു, ടിനു. e-mail: kaipattoor thankachen@gmail.com

മൂന്നു പതിറ്റാണ്ടിലധികമായി കുവൈറ്റിൽ താമസിച്ച് 20 ലധികം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ച കൈപ്പട്ടൂർ തങ്കച്ചൻ പ്രതിഭാശാലിയായ എഴുത്തുകാരനാണ്. നോവൽ, കഥ, ലേഖനം, അനുഭവക്കുറിപ്പ് തുടങ്ങി വൈവിധ്യമാർന്ന രചനകളാണ് കൈപ്പട്ടൂർ തങ്കച്ചൻ പങ്കിടുന്നത്.

നാലുപതിറ്റാണ്ടിലധികമായി പ്രവാസിയായി കഴിയുന്നെങ്കിലും രചനകളിൽ പ്രതിഫലിക്കുന്ന് മലയാളികളുടെ ഉത്കണ്ഠകളും വിഹ്വലതകളുമാണ്. അതിനാൽ കൈപ്പട്ടൂർ തങ്കച്ചൻ പറയുന്നു: 'പ്രവാസി സാഹിത്യം' എന്ന വേർതിരിവ് ആവശ്യമില്ല. പ്രവാസികളായ എഴുത്തുകാരേ തമസ്ക്കരിക്കുന്നതിനുള്ള ബോധപൂർവ്വമായ ശ്രമമാണ് 'പ്രവാസി സാഹിത്യത്തിന്റെ രാഷ്ട്രീയം'. മലയാള സാഹിത്യത്തിൽ പ്രവാസികളായ എഴുത്തുകാർക്ക് ലഭ്യമാകേണ്ട സാധ്യതകൾ തടയുന്ന ഉപാധിയാണിത്.'

പത്തനംതിട്ട ജില്ലയിൽ കൈപ്പട്ടൂർ സെന്റ് ഇഗ്നേഷ്യസ് ഓർത്തഡോക്സ് പള്ളിയിൽ മുണ്ടകപ്പള്ളിൽ കുറ്റിയിൽ തങ്കച്ചൻ, ഇന്ത്യൻ പ്രതിരോധ വകുപ്പിൽ 11 വർഷത്തെ സേവനത്തിനു ശേഷമാണ് എൺപതുകളിൽ കുവൈറ്റിൽ എത്തുന്നത്. അദ്ദേഹത്തിന്റെ നൂറിലധികം കഥകളും മൂന്നു നോവലുകളും നിരവധി ലേഖനങ്ങളും വിളിച്ചറിയിക്കുന്നത് മലയാളികളുടെ ജീവിതാനുഭവങ്ങളാണ്. ഗൾഫിൽ ജിവിച്ച് മലയാളത്തിൽ സംവേദിക്കുന്ന കൈപ്പട്ടൂർ തങ്കച്ചന്റെ പുതിയ പുസ്തകം ഫെബ്രുവരിയിൽ പുറത്തിറങ്ങും-'കാലം കണ്ണാടി നോക്കുന്നു.' 'ആമേൻ'എന്ന നോവൽ ഖണ്ഡശ്ശയായി *ഉള്ളെഴുത്ത്* മാസികയിൽ പ്രസിദ്ധീകരിച്ചു വരുന്നു.

**പ്രവാസികളായ മലയാളികളുടെ രചനകളിൽ അപൂർവ്വമായേ അറബി സാംസ്ക്കാരം പ്രതിഫലിക്കുന്നുള്ളു എന്താവാം പ്രധാന പ്രശ്നം?**

എവിടെ ചെന്നാലും മലയാളി മലയാളിയായി കഴിയുന്നു എന്നതാണ് യാഥാർത്ഥ്യം. മലയാളിയുടെ ജീവിതം കേരളത്തിന്റെ യഥാർത്ഥ്യങ്ങളുമായി ഇഴുകി ചേർന്നിരിക്കുകയാണ്. ഗൾഫ് മലയാളി അവിടെ ജീവിക്കുന്നു എന്നേയുള്ളു. യഥാർത്ഥ ജീവിതം മുഴുവൻ നാട്ടിലാണ്.

**പ്രവാസി എഴുത്തുകൾ എപ്രകാരമാണ്.**

അറബ് സംസ്കാരം ഉൾക്കൊണ്ട കൃതികൾ മലയാളത്തിൽ ഉണ്ടാകുന്നില്ല. ഇത് പ്രവാസി എഴുത്തുകാരേക്കുറിച്ചുള്ള ആക്ഷേപമാണ്. സത്യത്തിൽ അറബ് ജീവിതത്തിന്റെ ആഴങ്ങളറിയുവാനുള്ള സാഹചര്യം ശരാശരി മലയാളിക്ക് ഇല്ല. ഇത് പരമ യാഥാർത്ഥ്യമാണ്. ദൈനംദിന ഇടപാടുകൾക്ക് ആവശ്യമായ കുറച്ച് അറബി വാക്കുകളും സാധാരണ കാഴ്ചകളുമാണ് മലയാളികളുടെ ഗൾഫ് ജീവിതം. എത്രകാലം ഗൾഫിൽ താമസിച്ചാലും ഇതിനപ്പുറം ഗൾഫ് ജീവിതത്തെ അടുത്തറിയുവാൻ സാധിക്കുന്നില്ല. അതിന് മതപരവും നിയമപരവുമായ പല പ്രതിസന്ധികളും ഉണ്ട്. അറബി ഭാഷ വലിയ

പ്രശ്നം തന്നെയാണ്. അതിനാൽ ഗൾഫ് മലയാളി അറബ് സംസ്ക്കാരത്തിൽ നിന്നു സ്വയം ഉൾവലിയുന്നു.

വിവിധതര മലയാളി അസോസിയേഷനുകളും സഭാ, സമുദായ പ്രവർത്തനങ്ങളുമായി മലയാളിയുടെ പൊതു ഇട പെടൽ പരിമിതിപ്പെടുന്നു. അതിനാലാവാം പ്രവാസി എഴുത്തുകാർ കേരളത്തിന്റെ പശ്ചാത്തലത്തിൽ രചനകൾ നിർവ്വഹിക്കുന്നത്.

**കൈപ്പട്ടൂർ തങ്കച്ചന്റെ കഥകളിലും നോവലുകളിലും മലയാളി സാന്നിധ്യം എന്തുകൊണ്ടാണ്?**

ഞാനും തികച്ചും മലയാളിയായി കഴിയുന്ന പ്രവാസിയാണ്. എന്റെ രചനകളിലെ പൊതു സ്വഭാവം ശരാശരി മനുഷ്യരുടെ ജീവിത കഥകളാണ്. അധികവും മധ്യവർഗ്ഗത്തിൽപ്പെട്ടവരുടെ ജീവിതത്തെ സ്പർശിക്കുന്നവയാണ്. കഥകൾക്ക് ജീവിത ബന്ധമുണ്ട്. സാങ്കല്പിക കഥകൾ എഴുതാറില്ല.

പട്ടാളകഥകളും, കുവൈറ്റ് യുദ്ധത്തിന്റെ പശ്ചാത്തലത്തിലുള്ള കഥകളും, പ്രവാസ ജീവിതാനുഭവങ്ങൾ പ്രതിഫലിപ്പിക്കുന്ന കഥകളും ഉണ്ട്. രചനകൾ എല്ലാം തന്നെ 'ജീവനും രക്തവും' കൊടുത്ത് എഴുതുന്നവയാണ്.

പ്രവാസി എഴുത്തുകാരുടെ എൺപതു ശതമാനം രചനകളും കവിതകളാണ്. കേരളത്തിൽ ചെറുകിട പ്രസാധകർ ഉള്ളതുകൊണ്ട് അവ അച്ചടിച്ച് പ്രസിദ്ധീകരിക്കപ്പെട്ടു. ചെറുകിട പ്രസാധകരുടെ നിലനിൽപ്പുതന്നെ പ്രവാസികളായ എഴുത്തുകാരാണ്.

ഗൾഫ് മലയാളികൾ നാട്ടിലേക്ക് തിരിച്ചു പോകേണ്ടവർ എന്ന തിരിച്ചറിവുള്ളവരാണ്. അവർ ഗൃഹാതുരത്വത്തിന്റെ തടവറയിലാണ്. അതിനാൽ പ്രവാസി എഴുതുന്ന കഥകൾ കേരള ജീവിത പരിസരങ്ങളിൽ നിന്നും മുക്തമാകുന്നില്ല.

**എഴുത്തിന്റെ ഉറവിടവും ദർശനവും എന്താണ്.**

എന്റെ എഴുത്തിന്റെ ഉറവിടം സത്യസന്ധമായ ആവിഷ്ക്കാരമാണ്. എഴുത്ത് ദൈവത്തിന്റെ മഹാകാരുണ്യമാണ്. എന്റെ എഴുത്തുകളിൽ ദൈവത്തിന്റെ അദൃശ്യ കാരുണ്യം പലപ്പോഴും ലഭ്യമായിട്ടുണ്ട്. ഭാഷാ പ്രാവീണ്യവും വിദ്യാഭ്യാസവും ഉള്ള അനേകർക്ക് 'എഴുത്തിന്റെ ഭാഷ' വഴങ്ങാറില്ല. അതിനാൽ എഴുത്ത് ദൈവത്തിന്റെ കാരുണ്യമായി കരുതുന്നു.

എഴുത്തുകാർക്ക് അംഗീകാരം നൽകണം. പ്രത്യേകിച്ച് പ്രവാസി എഴുത്തുകാർക്ക് അർഹമായ അംഗീകാരം സഭയോ സമൂഹമോ നൽകുന്നില്ല. പുതിയ എഴുത്തുകാർ ഉണ്ടാകണം. ജീവിതാനുഭവങ്ങളാണ്, എഴുത്തിന്റെ ജീവൻ. അതിനാൽ എഴുത്ത് വിശുദ്ധമായ കർമ്മം ആകണം. നല്ല എഴുത്തുകൾക്കായി കാത്തിരിക്കണം. എം.ടി. വാസുദേവൻ നായരുടെ 'എഴുത്തിന്റെ ശൈലി' എന്നെ വളരെ ആകർഷിച്ചിട്ടുണ്ട്.

കാവ്യമയവും ലളിത ശൈലിയുമാണ് കൈപ്പട്ടൂർ കഥകളിലെ പൊതു സ്വഭാവം. പച്ചയായ മനുഷ്യ ജീവിതത്തിന്റെ നേർക്കാഴ്ചകളാണ് വാക്കുകളിൽ സൃഷ്ടിക്കുന്നത്. അദ്ദേഹം കഥകൾ പേനകൊണ്ട് പേപ്പറിൽ എഴുതുന്ന പതിവ് രീതിയെ ഭേദിച്ചിട്ട് കാലം ഏറെയായി. കഥയുടെ തന്തു ലഭ്യമായാൽ അവ നേരിട്ട് കമ്പ്യൂട്ടറിൽ ടൈപ്പ് ചെയ്ത് ആവശ്യാനുസരണം തിരുത്തി എടുക്കുന്ന എഴുത്തു ശൈലിയാണ് ഉള്ളത്. പേനയും പേപ്പറും മാറി സർഗ്ഗക്രിയയിൽ കമ്പ്യൂട്ടർ ഇടം നേടി. പ്രവാസി എഴുത്തുകാർ പലരും ഈ ശൈലിയാണ് സ്വീകരിച്ചിരിക്കുന്നതെന്ന് 2011 ലെ പ്രവാസി മലയാള സാഹിത്യ അവാർഡും 2013-ലെ മലയാളം കുവൈറ്റ് ആദരവും ലഭിച്ച കൈപ്പട്ടൂർ തങ്കച്ചൻ പറഞ്ഞു.

**- ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ** ■

## കാല്പാടുകൾ

# കർമ്മേലിലെ മുനിശ്രേഷ്ഠൻ



1886 ജൂൺ 20-ന് തൃപ്പൂണിത്തുറയിലെ മുക്കഞ്ചേരി കുടുംബത്തിൽ ചെറിയാൻ പൂരവത്തിന്റെയും കുളിയാട്ടിൽ കുഞ്ഞുമറിയത്തിന്റെയും ഇളയമകനായി ജനിച്ച എം. പി. പീറ്റർ, 1908-ൽ ശെമ്മാശനും, 1926ൽ കശ്ശീശ്ശായും, 1953-ൽ മഹാപുരോഹിതനുമായി അവരോധിക്കപ്പെട്ടു. 20-ാം നൂറ്റാണ്ടിലെ സാമൂഹ്യ പരിഷ്ക്കർത്താവായ അദ്ദേഹം 82-ാമത്തെ വയസ്സിൽ 1968 ഫെബ്രുവരി 2-ന് കാലം ചെയ്തു.

വിദ്യാഭ്യാസ കാലം മുതൽ ദലിതരുടെ ഉന്നമനത്തിനായി, മേൽത്തട്ടിലുള്ളവരുടെ ഇഷ്ടാനിഷ്ഠങ്ങൾ നോക്കാതെ, അസത്യത്തിനും അനീതിക്കും എതിരായി നിന്നു പ്രവർത്തിച്ചു. അദ്ദേഹം 1924 സെപ്റ്റം. 14-ന് സ്ലീബാ ദാസ സമൂഹം ഈ വർഷം നവതിയുടെ നിറവിലാണ്. ക്ഷേത്രപ്രവേശനം നിഷേധിച്ചിരുന്ന കാലത്ത്, താണവർഗ്ഗക്കാരുടെ ഉന്നമനത്തിനായി ഡേവിഡ് സായിപ്പിന്റെ ഉപദേശ പ്രകാരം അന്നത്തെ ദിവാൻ, എം.പി. പീറ്ററിനെയാണ്, സ്പെഷ്യൽ ആഫീസറായി നിയമിച്ചത്. ദലിതർക്കു വേണ്ടി സഭയിൽ 'പുലപ്പള്ളി' വച്ചുകൊടുത്ത്, സഭയിലും അവരെ ദലിതരായി വേർതിരിച്ചു നിറുത്തിയതിനെയും തിരുമേനി എതിർത്തിരുന്നു. സ്ലീബാദാസ സമൂഹത്തിന്റെ നേതൃത്വത്തിൽ കുടിൽ സന്ദർശനവും വാർഷിക സഞ്ചാരവും ക്രമീകരിച്ച് പുതുക്രിസ്ത്യാനികളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടു വരുവാൻ യത്നിച്ചു. സുവിശേഷവും സന്ദർശനവും മാത്രമല്ല, രോഗികൾക്ക് അർഹമായ വൈദ്യസഹായവും യഥാവസരം നൽകി.

ആർഷഭാരതത്തിന്റെ സംസ്ക്കാരത്തിനും, ക്രിസ്തീയ സന്യാസത്വത്തിനും മാറ്റുകൂട്ടി കൃത്യനിഷ്ഠയോടുകൂടി നോമ്പും ഉപവാസവും അനുഷ്ഠിച്ച് ലളിത ജീവിതത്തിന് ഉടമയായിതീർന്ന തിരുമേനി, ജീവിത വിശുദ്ധി, സർവ്വസംഗപരിത്യാഗം, സേവന സന്നദ്ധത, നിസ്തുലമായ വിശ്വാസസ്ഥിരത ദൈവഭക്തി, സുവിശേഷത്തിനായുള്ള ജീവിത സമർപ്പണം, അകൃത്രിമമായ വിനയം, ത്യാഗസന്നദ്ധത എന്നീ സദ്ഗുണങ്ങളുടെ വ്യക്തി പ്രഭാവമായിരുന്നു.

സുറിയാനി ഭാഷയിൽ ഉപയോഗിച്ചിരുന്ന തക്സാ മലയാള ഭാഷയിലേക്ക് മൊഴിമാറ്റം ചെയ്ത് ആരാധനാ പരിഷ്ക്കരണത്തിനു തുടക്കമിട്ടു.

ധീരനായ മിഷനറിയും, സമർത്ഥനായ സംഘാടകനും, വിശ്വസ്തനായ നേതാവും, സത്യവിശ്വാസ സംരക്ഷകനും, സാമൂഹ്യ പരിഷ്ക്കർത്താവും ആയിരുന്നു. പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി.

46-ാമത് ഓർമ്മ ഫെബ്രു. 2-ന്, കണ്ടനാട് കർമ്മേൽ ദയറായിൽ.

**- ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ**

# Breaking the Word

ഡോ. യാക്കോബ് മാർ ഐറേനിയോസ്



## ജ്ഞാനപ്പൊരുൾ

*2014 ജനു. 12*

### ദനഹായ്ക്കു ശേഷം ഒന്നാം ഞായർ

*(വി. മത്താ. 4:12–22)*

യോഹന്നാന്റെ ശുശ്രൂഷാകാലം അവസാനിക്കുകയാണ്. ദൈവപുത്രനു വഴി ഒരുക്കാനും, മാതാപിതാക്കളെയും മക്കളെയും തമ്മിൽ അനുരഞ്ജിപ്പിക്കുവാനുമായിരുന്നു അദ്ദേഹത്തിന്റെ നിയോഗം. വിവിധ തലമുറകളെ ഒരു ദിശയിലേക്കു കൊണ്ടു വന്നു, വിശുദ്ധിയുടെ പാതയിൽ നിർത്താൻ അദ്ദേഹം യത്നിച്ചു. ഒരുനാൾ കാരാഗൃഹത്തിൽ നടന്ന ശിരഛേദത്തിൽ ആ വെളിച്ചം അണഞ്ഞു. ജ്വലിച്ചു പ്രകാശിച്ചിരുന്ന വിളക്ക് ഭൗതീകമായി കെട്ടുപോയെങ്കിലും അതിന്റെ പ്രഭ ഒളിമങ്ങാതെ ഇന്നും നില്ക്കുന്നു.

ദൈവപുത്രന്റെ മനുഷ്യാവതാരം ഇരുളിൽ പ്രകാശിച്ച വെളിച്ചമാണെന്ന് ഏശായ മുമ്പ് പറഞ്ഞിരുന്നു. ഈ പ്രകാശോദയത്തിന്റെ കാതൽ ലോകത്തിൽ നിന്ന്, അധർമ്മത്തിന്റെ കാളിമ തുടച്ചു നീക്കുക എന്ന പ്രക്രിയയായിരുന്നു. സ്നാപക യോഹന്നാൻ അതു ഗ്രഹിച്ചിരുന്നു: "ഇതാ ലോകത്തിന്റെ പാപം വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്" എന്ന സാക്ഷ്യം ഇത് വെളിപ്പെടുത്തി. വി. മത്തായി അന്ധകാരത്തിലുണ്ടായ ഈ സൂര്യോദയത്തിന് സാർവ്വജനീനമായ മാനമാണു നൽകിയിരിക്കുന്ന്. സ്വന്തജനങ്ങൾക്കിടയിലും, 'ജാതി'കളുടെ ദേശത്തും "മരണത്തിന്റെ പ്രദേശത്തും നിഴലിലും പാർത്തവർക്കും" വെളിച്ചമുദിച്ചു എന്ന് സുവിശേഷ കർത്താവ് ഏശായായെ ഉദ്ധരിച്ചു പറയുന്നു. ദീർഘദർശി നേരത്തെ കണ്ടിരുന്ന ഈ ദർശനം ഇവിടെ നിറവേറി എന്നു സാരം.

'കാര്യനിവൃത്തി' എന്നത് സുപ്രധാനമാണ്. ദൈവനിയോഗം നിവൃത്തിയാക്കുക തന്നെ ചെയ്യും. ഈ 'നിവൃത്തി' കാണുമ്പോൾ ദീർഘദർശിമാർ സന്തോഷിക്കും. ദേവാലയത്തിൽ, വൃദ്ധനായ ശീമോൻ, പ്രവാചകി ഹന്ന എന്നിവർ ഇത്തരം "നിവൃത്തി" കാണുമ്പോൾ ദീർഘദർശിമാർ സന്തോഷിക്കും. 'ദേവാലയത്തിൽ, വൃദ്ധനായ ശീമോൻ, പ്രവാചകിയായ ഹന്ന എന്നിവർ ഇത്തരം 'നിവൃത്തി' കണ്ട് നിർവൃതിയടഞ്ഞവരായിരുന്നു. പുണ്യവാന്മാരുടെ സന്തോഷമാണിത്. ദൈവം അരുളിച്ചെയ്തത് നിവർത്തിക്കുക തന്നെ ചെയ്യും.

മനുഷ്യ ജീവിതങ്ങളെയും, ചിന്തകളെയും, ക്രിയകളെയും ചൂഴ്ന്നു നിങ്ങൾക്കുള്ള തമസ്സിനെപ്പറ്റിയാണ് ഇവിടെ പരാമർശനം. ഇരുളിൽ നടക്കുന്നവർ വഴിയറിയാതെ കുഴഞ്ഞും; അയാൾ ഒരിറ്റു വെളിച്ചത്തിൽ വേണ്ടി കേഴും. വെളിച്ചം കാണുമ്പോൾ എല്ലാം മറന്ന് ആനന്ദിക്കും. പാപങ്ങളിൽ നിന്നും ദുഷ്പ്പരിചയങ്ങളിൽ നിന്നും, ദുർന്നടപ്പിൽ നിന്നും, ദുശ്ശീലങ്ങളിൽ നിന്നുമുള്ള സ്വാതന്ത്ര്യഹേതുവാണ് ഈ വെളിച്ചം. ഇതിനെപ്പറ്റിത്തന്നെയാണ് "സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കയാൽ മാനസ്സാന്തപ്പെടുവിൻ" എന്ന് കർത്താവ് പ്രസംഗിച്ചത്. വെളിച്ചം ഏവർക്കും പ്രാപ്യം തന്നെ. എന്നാൽ അതിന് ഒരു വില കൊടുക്കണം. ആ പിഴ, നമുക്കുവേണ്ടി ഒടുക്കിയത് യേശു തമ്പുരാനായിരുന്നു. തന്റെ ജീവത്യാഗത്താൽ. ആ സ്വാതന്ത്ര്യം നമുക്കു വാഗ്ദാനം ചെയ്തു. അനുതാപത്തിന്റെ പാതയിലൂടെ പ്രയാണം ചെയ്താൽ ആ വെളിച്ചത്തിലെത്താം. മറിച്ച്, ഫറവോനെന്നപോലെ മാനസ്സാന്തര രഹിതരായാൽ അകത്തും പുറത്തും എന്നും ഇരുൾ തന്നെ ആയിരിക്കും.

ഇത് ഒരുതരം ഗ്രഹണമാണ്. സൂര്യൻ എപ്പോഴും കത്തിജ്വലിച്ചു കൊണ്ടിരിക്കുന്നു. മനുഷ്യദൃഷ്ടിക്കും സൂര്യനുമിടയിൽ ഭൂഗോളം വന്നാൽ പ്രകാശ വീചികളുടെ പ്രവാഹത്തിനു വിഘാതമുണ്ടാകും. അതാണ് ഗ്രഹണം". ദൈവകൃപയെന്നു പ്രകാശം, ദൈവരാജ്യമെന്ന അനുഗ്രഹിത സ്ഥിതി ഇങ്ങോട്ടെത്തുന്നിന് തടസ്സമുണ്ടാക്കുന്നത് വ്യക്തിയിലെയും, കുടുംബത്തിലെയും, സമൂഹത്തിലെയും തിന്മയും അരാജകത്വവുമാണ്. ദൈവ"രാജ്യ"ത്തിൽ ദൈവമെന്ന രാജാവിന്റെ ഭരണമേ നടക്കൂ. അല്ലാത്തിടത്ത് അരാജകത്വം തന്നെ.

വെളിച്ചം അരിച്ചുകയറുന്നതിന്റെ പ്രാരംഭവും ഇവിടെ ഭാഗ്യമാണ്. മത്സ്യബന്ധനം തൊഴിലാക്കിയ ശീമോൻ, അന്ത്രയോസ്, യാക്കോബ് യോഹന്നാൻ എന്നിവർ അവരുടെ "ലോകം" പരിപൂർണ്ണമായി ത്യജിച്ച് നസ്രേത്തുകാരന്റെ പിന്നാലെ പോയതാണ് ആ ദൃശ്യം. മുമ്പ് അബ്രഹാമിനോട് (ഉല്പ. 12) ആവശ്യപ്പെട്ടതും ഇതുതന്നെ. ഇപ്പോൾ മനസ്സിലുള്ള ലോകത്തെയും, ഇപ്പോഴത്തെ ഭൗതിക സൗഹചര്യങ്ങളെയും വെടിയാതെ, ഇരുളിൽ നിന്നും വെളിച്ചത്തിലേക്കു മാറാനാവില്ല. ഉപജീവനമാർഗ്ഗത്തെയും അപ്പനെയും വിട്ടിട്ടുവരാൻ എത്രപേരുണ്ടാകും.

ഇത്തരമാളുകളുടെ അഭാവമാണ് "മിഷൻ" രംഗത്ത് നേരിട്ടു കൊണ്ടിരിക്കുന്നത്. മിഷൻ വേല മാത്രമല്ല, നല്ല ജീവിത മാതൃകകളും ഇവിടെ നിന്നാണു മുളച്ചു വരേണ്ടത്.

മലങ്കര സഭയിലെ കുടുംബങ്ങൾ ഈ വഴിക്കു ചിന്തിക്കേണ്ടേ?

*2014 ജനു. 12*

### ദനഹായ്ക്കു ശേഷം രണ്ടാം ഞായർ

*(വി. യോഹ. 1:43–51)*

കർത്താവിന്റെ "വിളി" തുടരുന്നു. അത് എക്കാലവും തുടരും. കേട്ടു സ്വീകരിക്കുന്നവർ കുറയും. അക്കൂട്ടത്തിലൊരു മുന്നറിയിപ്പുമുണ്ട്: "വിളിക്കപ്പെട്ടവൻ അനേകർ, തെരഞ്ഞെടുക്കപ്പെട്ടവരോ

ചുരുക്കം". വിളിയോട് പ്രതികരിക്കാൻ തീരുമാനിക്കുന്നവർക്കുള്ള പരീക്ഷണ (testing) ആയി ഇതിനെ കരുതാം.

ഫിലിപ്പോസ് വിളിക്കപ്പെട്ടു. അപ്പോൾ മുതൽ അദ്ദേഹം ഒരു മിഷനറിയായി മാറി. മറ്റുള്ളവരിൽ അത് കാണുന്നില്ല. നഥാനിയേലിനോട് ഫിലിപ്പോസ്, സാക്ഷ്യം നൽകി സുവിശേഷ പ്രചരണം നടത്തുന്നു! അറിഞ്ഞതിനെ അറിയിക്കാതിരിക്കാനാവില്ല എന്നതിനാലാണല്ലോ, "സുവിശേഷമറിയിക്കുന്നില്ലെങ്കിൽ എനിക്ക് അയ്യോ കഷ്ടം" എന്ന് വി. പൗലോസ് വിളിച്ചു പറയുന്നത്. പഴയ നിയമം നന്നായി ഗ്രഹിച്ചിരുന്ന ഫിലിപ്പോസിന്, മോശയും പ്രവാചകന്മാരും നൽകിയിരുന്ന "അടയാളങ്ങൾ" സുപരിചിതങ്ങളായിരുന്നു. അവർ ആ ലേഖനം ചെയ്തിരുന്നതിനെ വിശ്വസിക്കുകയും മിശിഹായുടെ നാളുകൾ കാണാൻ പ്രതീക്ഷയോടെ കാത്തിരിക്കുകയും ചെയ്തയാളായിരുന്നു അദ്ദേഹം. യേശുവിനെ കണ്ടതിൽപ്പിന്നെ ഫിലിപ്പോസിനു എല്ലാം ഉറപ്പായി, സംശയമേ ഇല്ല. "യേശു എന്ന നസറേത്തുകാരൻ തന്നെ" എന്ന വാക്ക് അലംഘനീയമാണ്. മറ്റ് തെളിവുകളോ അടയാളങ്ങളോ ഒന്നും തേടുന്നതായി കാണുന്നില്ല. "എന്നെ അനുഗമിക്ക" എന്ന രണ്ടു വാക്കുകൾ മാത്രമേ ഫിലിപ്പോസ് കേട്ടുള്ളു. പിന്നീടങ്ങോട്ട് അനുഗമിക്കുക തന്നെ. "അനുഗമിക്കുക" എന്ന പദത്തിന് ഇവിടെ പുതിയ ഒരു അർത്ഥവും കൈ വന്നിരിക്കുന്നു. അനുസരണം അനുകരണവും മാത്രമല്ല, അത് മറ്റാളുകളെ പറഞ്ഞു ധരിപ്പിക്കാനുള്ള ഒരുക്കവും.

നഥാനിയേൽ പ്രഥമ ശ്രവണത്തിൽ വീഴുന്നവനല്ലെന്നു തോന്നുന്നു. സ്വന്തം ധാരണകളെ പൊഴിച്ചെഴുതാൻ പോരുന്ന തെളിവുകൾ തേടുന്നയാളാണത്. അതു ലഭിച്ചു കഴിഞ്ഞാൽ പിന്നെ മറുവാക്കില്ല. കാരണം, യേശു താൻ നൽകിയ സാക്ഷ്യമാണ് "ഇവനിൽ കപടമില്ല". നാട്യങ്ങളും കൊണ്ടു ജീവിക്കുന്നവരാണ് എക്കാലത്തെയും മനുഷ്യരിലധികവും താൻ "എന്തൊക്കെയോ" ആണെന്ന് അന്യരെ ധരിപ്പിക്കാനൊരു ശ്രമം. ഉള്ള് അങ്ങനെ ആയിക്കൊള്ളണമെന്നില്ല. കന്യകമറിയാം ഗബ്രിയേൽ മാലാഖയോട് ന്യായമായ ചോദ്യമുന്നയിച്ച് വിശദീകരണം തേടുന്നതിന് സമാന്തരമാണ് നഥാനിയേലിന്റെ സംശയം. നസ്രേത്തിനുണ്ടാകൻ പോകുന്ന ഗുണപരമായ മാറ്റത്തെപ്പറ്റി നഥാനിയേൽ അത്ഭുതപ്പെടുവാൻ പോകുന്നതേയുള്ളൂ.

അദ്ദേഹത്തിനും സംശയനിവാരണമുണ്ടായി. "നീ എന്നെ എവിടെവച്ച് അറിയും" എന്നത് ബൗദ്ധികമായ ഒരു ചോദ്യമാണ്. മുൻപരിചയമില്ലാത്തയാൾ, ഇവൻ യോഗ്യനാണ്; കാപട്യമില്ലാത്തവനാണ് എന്നു പറഞ്ഞാൽ അത് സ്വീകരിക്കാനാകുമോ? നിമിഷാർദ്ധത്തിൽ ഭൗതിക തലത്തിൽ നിന്നും, അനന്തമായ അറിവിന്റെ മേഖലയിലേക്ക് നഥാനിയേൽ മാറ്റപ്പെട്ടു. വടവൃക്ഷത്തിന്റെ ചുവട്ടിൽ പ്രാർത്ഥനാനിരതനായവനെ മറ്റൊരു ദിക്കിലിരുന്നു കാണുന്നവൻ അമാനുഷനാണ്, തീർച്ച. ഈ തെളിവു വേണ്ട, ഇനി ചോദ്യമില്ല!

മറ്റു ശിഷ്യന്മാർ തുടക്കത്തിൽ പറയാത്ത വിശ്വാസപ്രഖ്യാപനമാണ് നഥാനിയേൽ നടത്തിയത്. "നീ ദൈവപുത്രൻ; നീ യിസ്രായേലിന്റെ രാജാവ്". ന്യായപ്രമാണ പ്രേരിതനായി, യിസ്രായേലിന്റെ വീണ്ടെടുപ്പിനായി കാത്തിരുന്നവരുടെ കൂട്ടത്തിലൊരുവനായി അയാളെ കരുതും. പിന്നീട് വളരെക്കഴിഞ്ഞാണ്, "നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു എന്ന് ശീമോൻ പത്രോസ് ഏറ്റു പറഞ്ഞത്! നഥാനിയേലും ഭാഗ്യവാൻ. പിതാവായ ദൈവം തന്നെയാണ് അയാൾക്ക് അത് വെളിപ്പെടുത്തിയത്."

നഥാനിയേലിന്റെ ഈ ഉറച്ച വിശ്വാസമെന്ന പാറമേൽ സഭ പണിയാരംഭിക്കുന്നതുപോലെ. "സ്വർഗ്ഗം തുറന്നിരിക്കുന്നതും ദൈവദൂതന്മാർ മനുഷ്യപുത്രന്റെ അടുക്കൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതും നിങ്ങൾ കാണും" ഇത് വലിയ ഒരു വാഗ്ദാനം തന്നെ. പന്ത്രണ്ടു ശിഷ്യന്മാർക്കു നൽകിയ "താക്കോൽ" എന്ന പാപമോചനാധികാരമല്ലെങ്കിൽ, മഹത്വദർശന വാഗ്ദാനം നഥാനിയേലിനു ലഭിച്ചു. യേശുവിനെ രാജാവായി സ്വീകരിച്ചവൻ "ദൈവരാജ്യത്തി"ലേക്കു പ്രവേശിച്ചു കഴിഞ്ഞു!

---

*2014 ജനു. 26*

## ദനഹായ്ക്കു ശേഷം ഒന്നാം ഞായർ

*(വി. യോഹ. 3 : 1–12)*

---

നിക്കോദിമോസ് എന്ന പരീശനുമായുള്ള യേശുവിന്റെ സംഭാഷണം കൗതുകകരവും സുപ്രധാനവുമാണ്. ഈ നിക്കോദിമോസ്, യേശു ദൈവത്തിന്റെ അടുക്കൽ നിന്നും വന്നവനാണെന്ന് "ഞങ്ങൾ" അറിയുന്നു എന്ന് പ്രഖ്യാപിച്ചവനാണ്. ഈ അറിവു പങ്കിട്ട പണ്ഡിതരായ പരീശ നേതാക്കൾ ഉണ്ടായിരുന്നു എന്നു സാരം. യേശുവിന്റെ സംസ്കാരത്തിൽ യൗസേഫിനോടൊപ്പം പങ്കാളിയാകാനുള്ള വിളിയും അനുഗ്രഹവും ലഭിച്ചയാളാണിത്.

നിക്കോദിമോസിന് പരസ്യമായി യേശുവിനെ സാക്ഷിച്ചു സ്വീകരിക്കാൻ ഭയമായിരുന്നു എന്നതിനുള്ള ശാസനയും ഈ സംഭാഷണത്തിലുണ്ട്. തന്റെ സ്ഥാനവും "നിലയും" നഷ്ടപ്പെടുമന്ന ഭയമാവാം അയാളെ ഭരിച്ചത്. രാത്രിയിൽ വന്നവൻ, ഇരുളിൽ നിന്നു വരുന്നു. മടങ്ങിപ്പോകുമ്പോൾ, രാത്രിയാണെങ്കിലും അയാളുടെ മനസ്സു നിറയെ യഥാർത്ഥ സത്യത്തെപ്പറ്റി അറിഞ്ഞതിന്റെ വെളിച്ചമാണ്. കണ്ണുകൊണ്ടുകാണാനാവാത്ത വായുപ്രവാഹത്തെപ്പറ്റി യേശു സംസാരിക്കുന്നത് ഉചിതമായ ഒരു നിലയിൽ നിന്നാണ്. കാറ്റിനെ അതിന്റെ പ്രവൃത്തിയിൽ നിന്നാണറിയുക. പുനർജനനം എന്ന ഒരു നവീനാശയം നിക്കോദിമോസിന് അത്രയെളുപ്പം ദഹിക്കുന്നതായിരുന്നില്ല. ഭാരതീയ ഹിന്ദുതത്വചിന്തയിലെ 'പുനർജന്മ'ത്തെപ്പറ്റിയല്ല ഇവിടെ പരാമർശനം. അത് പണ്ഡിതനായ നിക്കോദിമോസിനും അറിവുണ്ടായിരുന്ന ചിന്താധാരയാവാം. ജീവിച്ചിരിക്കത്തന്നെ "പുതുതാക്കുന്ന"തിനെപ്പറ്റിയാണ് യേശു പറയുന്നത്. ശാസ്ത്രരീത്യാ അത് അസാദ്ധ്യമാണെന്നാണ് നിക്കോദിമോസിന്റെ പക്ഷം, കാരണം മനുഷ്യൻ ഒരുപ്രാവശ്യമേ ജനിക്കുന്നുള്ളു. മരിക്കുന്നതും അങ്ങനെ തന്നെ. "രണ്ടാം മരണമാകുന്ന ചുഴി"യെപ്പറ്റി അദ്ദേഹം അറിയാനിരിക്കുന്നതേയുള്ളൂ.

"വെള്ളത്താലും ആത്മാവിനാലും" എന്ന് യേശു തന്നെ നൽകിയിരിക്കുന്ന വ്യാഖ്യാനത്തിന് ഒരിക്കലും മാറ്റമുണ്ടാവില്ല. നശ്വരമായ ജഡത്തിന് സ്വർഗ്ഗരാജ്യപ്രവേശന യോഗ്യതയില്ല; സൂക്ഷ്മ ശരീരപ്രാപ്തിയും ആത്മാവിൽ വീണ്ടും ജനനവും അങ്ങനെ അനിവാര്യമാകുന്നു. വി. മാമൂദീസായുടെ അർത്ഥവും, രൂപവും വ്യാഖ്യാനവും നൽകുന്നത് കർത്താവു തന്നെയാണ്. മറ്റു കൂദാശകളെയും അങ്ങനെ തന്നെ കാണേണ്ടിയിരിക്കുന്നു. കൂദാശകൾ സ്ഥാപിച്ചതും, അതു വ്യാഖ്യാനിച്ചു തരുന്നതും കർത്താവു തന്നെ. ആയതിന് "ടിപ്പണി" സൃഷ്ടിക്കാൻ തുടങ്ങുന്നതു മൂലമാണ് എണ്ണമറ്റ ക്രിസ്തീയ സമൂഹങ്ങൾ ഉടലെടുക്കുന്നത്!

ആത്മാവിനാൽ ജനിച്ചവന് അനന്തത കൈവരുന്നു എന്ന് യേശു പറഞ്ഞു. ആരംഭവും അവസാനവും നശ്വരതയുടെ ലക്ഷണങ്ങളാണ്. കാറ്റ് എവിടെ നിന്നു വരുന്നുവെന്നോ, എവിടേക്കു പോകുന്നുവെന്നോ ആരും അറിയുന്നില്ല. അങ്ങനെതന്നെ വീണ്ടും ജനിച്ചവനെന്നും ഭൗതികതയുടെ പരിമിതിയിൽ നിന്നും വിമുക്തനാകുന്നു.

നിക്കോദിമോസിന്റെ സംശയം തീരുന്നില്ല! പിന്നീട് അയാൾക്ക് വീണ്ടു വിചാരത്തിനിട നൽകുന്നതാണ് യേശുവിന്റെ വാക്കുകൾ. ഉപദേഷ്ടാക്കൾ വിശ്വസിച്ചില്ലെങ്കിൽ, എങ്ങനെ വിശ്വാസി സമൂഹത്തെ നയിക്കാനാവും. സഖറിയാ പുരോഹിതനും പറ്റിയതെറ്റ് ഇതു തന്നെ. "ഇത് എങ്ങനെ സംഭവിക്കും" എന്ന ചോദ്യം മുമ്പ് കന്യകമറിയം മാലാഖയോട് ചോദിച്ചതാണ്. ന്യായീകരിക്കാവുന്ന ആ ചോദ്യത്തിന് തദനുസൃതമായ മറുപടി ലഭിച്ചു. ഇവിടെയാകട്ടെ വിശദീകരണം ലഭിച്ചിട്ടും അതുൾക്കൊള്ളാൻ തയ്യാറാകാത്തയാളിന് യേശു ലഘുവായ ഒരു ശാസന നൽകുന്നു. "നീ യിസ്രായേലിന്റെ ഉപദേഷ്ടാവല്ലോ".

വിദ്യാഭ്യാസത്തിലെ ഒരു പ്രാഥമിക തത്വം, "അറിഞ്ഞതിൽ നിന്നും അറിയാത്തതിലേക്ക്" എന്നാണ്. ഭൂമിയിലുള്ള

കാറ്റിനെയും ജലത്തെയും പറ്റി പറഞ്ഞിട്ടാണ് യേശു, ഒരു ഗുരുവിനെപ്പോലെ ആത്മാവിനെയും, സ്വർഗ്ഗത്തിലുള്ള കാര്യങ്ങളെയുംപറ്റിപ്പറയുന്നത്. പിന്നീടങ്ങോട്ട് തിരുവവതാരത്തിന്റെ ഉദ്ദ്യേശ്യ ലക്ഷ്യങ്ങളെപ്പറ്റിയുള്ള വിവരണമാണ് അത് ഇങ്ങനെ സംഗ്രഹിക്കാം.

മനുഷ്യപുത്രൻ സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങി വരുന്നവനാണ്. അവൻ മരത്തിന്മേൽ കുരിശിക്കപ്പെട്ട് സൃഷ്ടിക്കെല്ലാം രക്ഷ നൽകാനെത്തിയതാണ്.

ദൈവം ലോകത്തെ അധികമായി സ്നേഹിക്കുന്നു. അതിനാലാണ് തന്റെ ഏകജാതനെ ലോകരക്ഷയ്ക്കായി അയച്ചത്. ക്രിസ്തു മൃതപ്രായർക്കും പുതുജീവൻ നൽകുന്നവനാണ്. ദൈവം വെളിച്ചമാണ്. വെളിച്ചത്തിൽ നടക്കുന്നവർ ദൈവനിയോഗപ്രകാരം ജീവിക്കും.

തന്റെ സകല സന്ദേഹങ്ങളും പരിഹരിക്കപ്പെട്ടവനായാകണം നിക്കോദിമോസ് "രാത്രിയിൽത്തന്നെ" മടങ്ങിപ്പോയത്. അയാൾ രാത്രിയിൽ നിന്നും പകലിലേക്കു വരുന്നത്, കർത്താവിന്റെ വിസ്താര വേളയിലും, സംസ്കാര രംഗത്തുമാണ്. പിന്നീട് അദ്ദേഹം മടങ്ങിപ്പോയില്ല.

പലതരം ശിഷ്യന്മാരുടെ പ്രതികരണങ്ങളുടെ പ്രതിഫലനമാണിവിടെ അനാവരണം ചെയ്യപ്പെടുന്ന്. എല്ലാ ഹൃദയങ്ങളെയും വിവേചിക്കുന്ന കർത്താവ്, എല്ലാവർക്കും ചിന്തിക്കാനും, തീരുമാനമെടുക്കുവാനും അവസരവും സ്വാതന്ത്ര്യവും നൽകുന്നു.

അതോടൊപ്പം വി. മാമൂദീസായുടെ അന്തരാർത്ഥത്തെപ്പറ്റി കർത്താവു നൽകുന്ന വ്യാഖ്യാനം അപ്പാടെ സ്വീകരിക്കേണ്ടത്. 'Born Again' എന്നത് വി. മാമൂദീസായിൽ യഥാർത്ഥത്തിൽ സംഭവിക്കുന്നതാണ്. അത് ചെയ്യുന്നത് ദൈവമാണ്. മനുഷ്യന്റെ ഏതെങ്കിലും സൽപ്രവൃത്തിമൂലം സ്വതവേ ഉണ്ടാകുന്ന ഒരു പുണ്യമല്ലത്.

***2014 ഫെബ്രു. 2***

## ദനഹായ്ക്കു ശേഷം നലാം ഞായർ

*(വി. മർക്കോ. 6 : 1–16)*

അന്വേഷണ ബുദ്ധി മനുഷ്യർക്കു ദൈവ ദത്തമായ ഒരു സർവ്വവാസനയാണ്. അജ്ഞാതവും ആവൃതവുമായ പല ജ്ഞാനശകലങ്ങളും ജ്ഞാതമാകുന്നത് തീക്ഷ്ണമായ അന്വേഷണ ത്വരയുടെ അനന്തര ഫലമാണ്. ശാസ്ത്രീയമായ പല അറിവുകളും ചരിത്ര യാഥാർത്ഥ്യങ്ങളും ചുരുളഴിയുന്നത് ഇതേ മാർഗ്ഗത്തിൽക്കൂടെയാണ്. ദൈവത്തെപ്പോലും അന്വേഷിച്ച് "സ്പർശിച്ചറിയണം എന്നാണ് വി. പൗലോസിന്റെ മതം. "അവർ ദൈവത്തെ തപ്പിനോക്കി കണ്ടെത്തുമോ എന്നു വച്ച് അവനെ അന്വേഷിക്കേണ്ടതിനു തന്നെ" (അപ്പോ. പ്രവ. 17:27). മനുഷ്യന്റെ ആയുസ്സിനെത്തന്നെ ഈ അളവുകോൽ വച്ച് വിലയിരുത്താമെന്നു തോന്നുന്നു. സത്യാന്വേഷണമെന്നതിന്റേ നീണ്ട കഥയാണത്. സത്യം ഈശ്വരൻ തന്നെയാണല്ലോ.

പക്ഷെ, ഒന്നുണ്ട്, സത്യമറിഞ്ഞു ബോദ്ധ്യപ്പെട്ടാൽ അത് അംഗീകരിക്കണം. ആ പ്രക്രിയയ്ക്ക് അറിവിന്റെ സഹജാതയായ "വിനയം" അനിവാര്യമാണ്. "വിനയത്തോടുകൂടിയ അറിവാണ് കാമ്യം. അഹംഭാവമെന്ന ഇത്തിൾക്കണ്ണി പിടിച്ചു കഴിഞ്ഞാൽ അറിവിന്റെ നാമ്പുകൾ വാടിയതു തന്നെ! ലോകമര്യാദകളെ അതിർലംഘിക്കുന്ന ഒരു വാർത്ത മാലാഖ പ്രമുഖനിൽ നിന്നും ശ്രവിച്ച വി. കന്യകമറിയാം, അതിന്റെ 'കാര്യ'മറിയാനാണ് ഒരു ചോദ്യം ചോദിച്ചത്. തൃപ്തികരമായ (അത്ഭുതകരവും) മറുപടി ലഭിച്ചതിനെ പൂർണ്ണമായി അംഗീകരിച്ചതിനാൽ തുടർന്ന് "ലോകത്തിന്റെ പാപം ചുമക്കുന്ന ബുദ്ധിയിൽ ഒട്ടും പിന്നിലല്ല. "വരുവാനുള്ളവൻ നീയോ" എന്ന, അസ്ഥാനത്തെന്നു തോന്നിക്കാവുന്ന ചോദ്യം അഹംഭാവത്തിൽ നിന്നുതിർന്നതല്ല. യേശു ആരാണെന്നു കണ്ടറിയാൻ 'സഖായി' ആഗ്രഹിച്ചു, അതിനു ഫലമുണ്ടായി. ഈ സന്ദർഭങ്ങളിലെല്ലാം ചോദ്യത്തിന് ഉത്തരം ലഭിക്കുന്നത് കേവലം വാക്ചാതുര്യത്തിലൂടെയല്ല. ധാരണകളും വിശ്വാസവും പ്രവർത്തിയിലൂടെ കാട്ടിക്കൊടുക്കുകയാണ് ലോകരക്ഷകന്റെ അദ്ധ്യാപന ശൈലി. ..."കുരുടർ കാഴ്ച പ്രാപിക്കുന്നു; മുടന്തർ നടക്കുന്നു; കുഷ്ഠരോഗികൾ സുഖം പ്രാപിക്കുന്നു. ബധിരർ കേൾക്കുന്നു. മരിച്ചവർ ഉയിർത്തെഴുന്നേല്ക്കുന്നു. "എല്ലാറ്റിനും മകുടമായി," ദരിദ്രന്മാരോടു സുവിശേഷമറിയിക്കുന്നു. ദൈവരാജ്യാന്വേഷകന്റെ അന്വേഷണ പരിധിയിൽ വരേണ്ട

വിശേഷ വിശദാംശങ്ങളാണിവ പിന്നീട് യോഹന്നാൻ സ്നാപകന്റെ ഭാഗത്തു നിന്നും ചോദ്യങ്ങളൊന്നുമുണ്ടായില്ല.

ഗുരുവായ യേശു ജനങ്ങളെ പഠിപ്പിക്കുക പതിവായിരുന്നു. കേവലം ഒരു പ്രഭാഷകനായല്ല. അദ്ദേഹത്തെ മനസ്സിലാക്കേണ്ടത് എന്നു തോന്നുന്നു. "എല്ലാവരും ദൈവത്താൽ പഠിപ്പിക്കപ്പെട്ടവർക്കും" എന്നാണല്ലോ പ്രവചനം. അദ്ദേഹം പഠിപ്പിക്കുന്നത് പ്രതിഫലനമായല്ല, ആധികാരികമായിട്ടാണ്. സൂര്യ ചന്ദ്രന്മാരുടെ പ്രകാശത്തിലുള്ള വ്യത്യാസം പോലെ തന്നെ. സുന്നഗോഗിൽ പഠിപ്പിച്ച യേശുവിന്റെ ജ്ഞാനവചനങ്ങൾ പലരിലും അത്ഭുതമുളവാക്കി. യഹൂദറബിമാരെപ്പോലെയുള്ള ഔപചാരിക പഠനമില്ലാത്ത യേശു, അവരെക്കാൾ ആധികാരികമായി സംസാരിക്കുക മാത്രമല്ല; അത്ഭുത പ്രവർത്തികളും ചെയ്തിരുന്നു. അപ്പോൾ പിന്നെ സംശയം, "സാധാരണക്കാരനായ ഇവന് ഇത് എവിടെ നിന്നു ലഭിച്ചു." അവന്റെ വാക്കുകൾ അവരിൽ അത്ഭുതമുളവാക്കി. അവയെ ഉറപ്പിക്കുന്നവയായിരുന്നു അവൻ പ്രവർത്തിച്ച വീര്യ പ്രവൃത്തികൾ. അവയിൽ അവർ അസാധാരണത്വം കണ്ടു എന്നത് വാസ്തവമാണ്. എന്നാൽ അത്ഭുതം അവരെ നയിച്ചത് അസഹിഷ്ണതയിലേക്കും അസൂയയിലേക്കുമായിരുന്നു. യേശുവിനെ എന്നും തച്ചന്റെ മകനായി, ചെറുതായി, അഗണ്യനായി കാണാനായിരുന്നു അവർക്കു താല്പര്യമെന്നു തോന്നുന്നു.

പക്ഷെ ഈ സംഭവം നൽകുന്ന സൂചന ഗണനീയമാണ്. മനഃപൂർവ്വമായ അവഗണനയുടെയും സത്യനിഷേധത്തിന്റെയും മുമ്പിൽ സർവ്വശക്തന്റെ കരങ്ങൾ പോലും നിശ്ചലമായിപ്പോകുന്നു. മനുഷ്യമനസ്സിന്റെ കൗടില്യത്തിനു മുമ്പിൽ യേശു "അത്ഭുതപ്പെട്ടു!" നന്മയെ, മറ്റൊരാളിന്റെ ഉയർച്ചയെ അംഗീകരിക്കാൻ വൈമുഖ്യം കാട്ടുന്നത് സഹജമാണെന്നു പറഞ്ഞേക്കാം. പക്ഷെ, സർവ്വ നന്മയും നശിപ്പിക്കുന്നതാണത് എന്നാണ് ഇവിടെ സൂചന.

## നമ്മുടെ കർത്താവിന്റെ ദേവാലയ പ്രവേശനം

*(വി. ലൂക്കോ. 2 : 22–40)*

ന്യായപ്രമാണ ദാതാവുതന്നെ ന്യായപ്രമാണത്തിനധീനനാകുക. ഇത് അസാധാരണമാണ്. നിയമമമുണ്ടാക്കുന്ന രാജാവ്, അതിനതീതനാണന്നായിരുന്നു ഒരു കാലത്തെ വിശ്വാസം. ശിശുക്കളെ ദേവാലയത്തിൽ സമർപ്പിക്കുന്നതു സംബന്ധമായി വിശദമായ കല്പന നൽകിയവൻ അതേ പ്രക്രിയകളിലൂടെ കടന്നു പോകുന്നു.

പൈതലായ യേശു ദേവാലയത്തിൽ സമർപ്പിക്കപ്പെടുന്ന രംഗം അതിമനോഹരവും അവിസ്മരണീയവുമാണ്. പാവപ്പെട്ടവളായ അമ്മ രണ്ടു ചെങ്ങാലികളുമായാണ് വന്നിരിക്കുന്നത്. ദാരിദ്ര്യം എന്നും തന്റെ കൂടെപ്പിറപ്പായിരുന്നല്ലോ! എന്നാൽ അദൃശ്യരായ ദൈവദൂതന്മാരാണ് രാജശിശുവിനെ ദേവാലയത്തിൽ വരവേറ്റു ശുശ്രൂഷിക്കുന്നത്. ന്യായപ്രമാണ പ്രകാരം കടിഞ്ഞൂലായ പുരുഷ പ്രജ ദൈവത്തിനു സമർപ്പിക്കപ്പെട്ടു; ദൈവത്തിന്റെ പരിശുദ്ധനായി.

കാത്തിരിക്കാൻ ഒന്നുമില്ലെങ്കിലും മനസ്സും ജീവിതവും ഇരുളടഞ്ഞതായിരിക്കുമെന്നാണ് പറയപ്പെടുന്നത്. ആ ഇരുളിൽ നിന്നുള്ള മോചന പ്രഖ്യാപനം ക്രിസ്ത്യാനികൾ നടത്തുന്നുണ്ട്. ".....നിന്റെ രണ്ടാമത്തെ വരവിനായി ഞങ്ങൾ കാത്തിരിക്കുകയും ചെയ്യുന്നു" മരുഭൂമിയിൽ തപസ്സുചെയ്ത ക്രൈസ്തവ സന്യാസിമാർക്ക് ഈ കാത്തിരിപ്പ് ആലങ്കാരികമല്ല; മറിച്ച് ഒരു യാഥാർത്ഥ്യമായിരുന്നു. "ആമേൻ, കർത്താവായ യേശുവേ, വേഗം വരണമെ" എന്നു പ്രാർത്ഥിക്കുന്നതിൽ പിഴവില്ല. പക്ഷെ അതിന്റെ കാലവും സമയവും നിശ്ചയിക്കുന്നതു ദൈവം തന്നെ.

വയസ്സ് എത്രയെന്ന് നിശ്ചയമില്ലാത്ത പടുവൃദ്ധൻ-ശിമോൻ, കാത്തിരിപ്പിന്റെ ദൈർഘ്യവും ഗുരുത്വവും മൂലം കാലമത്രെയെന്ന് എണ്ണാൻ പോലും അദ്ദേഹം മറന്നിരിക്കും. എങ്കിലും ദൈവം മറക്കുന്നില്ല. ശിമോനിൽ തന്റെ വാഗ്ദാനം നിറവേറ്റി. ദേവാലയത്തിൽ സമർപ്പിക്കപ്പെട്ട പൈതലിനെ അദ്ദേഹം തിരിച്ചറിയുക തന്നെ ചെയ്തു. അന്തരാത്മാവിലെ ആഹ്വാനം ഇതിനു മുമ്പ് പല പൈതങ്ങളും സമർപ്പിക്കപ്പെട്ടപ്പോൾ ലഭിച്ചിരുന്നില്ല. ശിമോന് ആനന്ദഹർഷം! ദൈവമൊരുക്കിയ രക്ഷയെ കണ്ടതാണ് അദ്ദേഹത്തിന്റെ കൃതാർത്ഥത. ശിശുവിന്റെ കാരുണ്യ ദൃഷ്ടി തന്റെ മേൽ പതിഞ്ഞപ്പോൾ ശിമോൻ ആനന്ദപുളകിതനായി.

ദിവ്യദർശനം കഴിഞ്ഞതോടെ ഇനി ഒരു പ്രാർത്ഥന മാത്രം- ഇനി ഈ ഭൗതീക ജീവിതത്തിൽ നിന്നും എന്നെ സമാധാനത്തോടെ വിട്ടയയ്ക്കണമെ. ശിമോൻ ദീർഘദർശനത്തിന്റെ പൊരുളറിഞ്ഞവനായി; സ്വയം ദീർഘദർശിയായി "നിന്റെ പ്രാണനിലൂടെ ഒരു വാൾ കടക്കും" എന്ന് മറിയാമിനെ അറിയിച്ചു. ദിവ്യദർശനത്താൽ പ്രേരിതനായി സമകാലീന സാഹചര്യങ്ങളെ ശിമോനിൽ വ്യാഖ്യാനിച്ചു. ഈ ശിശു യിസ്രായേൽ പലരുടെയും വീഴ്ചക്കും എഴുന്നേല്പിനും നിമിത്തമാകും എന്ന തിരിച്ചറിവ് എല്ലാവർക്കും ഒരു മുന്നറിയിപ്പാണ്, എക്കാലത്തേക്കും. ലോകം നിസ്സാരമായി കാണുന്നത് ഉന്നതി പ്രാപിച്ചേക്കാം, ലോകദൃഷ്ടിയിൽ മാഹാത്മ്യമുള്ളത് താളടിയുമാകാം! ഗലീല കടൽത്തീരത്ത്, നേരം വെളുത്തുവരുമ്പോൾ കരയിൽ നിന്നു സംസാരിച്ച കർത്താവിനെ (പുനരുത്ഥാനാനന്തരം) തിരിച്ചറിഞ്ഞില്ല-ശബ്ദം കൊണ്ടു പോലും എന്നത് ഒരു കടംകഥയായി അവശേഷിക്കുന്നു. അവരുടെ മനസ്സിൽ "കാത്തിരിപ്പിന്റെ" ആത്മാവ് തീരെ ഇല്ലാതായിപ്പോയിരിക്കണം. അല്പം വൈകിയെങ്കിലും സന്യാസിയായ യോഹന്നാൻ യേശുവിനെ തിരിച്ചറിഞ്ഞു. എമ്മാവൂസിലേക്ക് ഓടിപ്പോയ രണ്ടുപേർ, കർത്താവിന്റെ കയ്യിൽ നിന്നും (വി. കുർബ്ബാന) സ്വീകരിച്ചപ്പോൾ തന്നെ തിരിച്ചറിഞ്ഞു.

ദേവാലയത്തിലെ അപൂർവ്വ രംഗത്ത് ഹന്ന എന്നൊരു പ്രവാചകിയെയും കാണുന്നു. നൂറോളം വയസ്സുള്ള ആ വൃദ്ധയും ദൈവപുത്രനെ തിരിച്ചറിഞ്ഞു. ദേവാലയം വിടാതെ കഴിഞ്ഞവരാണ് ഈ രണ്ടു വൃദ്ധ ജനങ്ങളും. ആരാധന കഴിഞ്ഞ് ജനം പിരിഞ്ഞാലും അവർ ദേവാലയത്തിൽത്തന്നെ. ഔപചാരികമായ ആരാധന കഴിഞ്ഞാൽ പുറത്തേക്കോടാൻ ധൃതികൂട്ടുന്നവർ വിസ്മരിച്ചു പോകുന്ന- ദൈവം അവിടെത്തന്നെയുണ്ട്! നമ്മുടെ വരവും കാത്ത് അദ്ദേഹം അവിടെ വസിക്കുന്നു.

ഇവിടെ "തലമുറകളുടെ വിടവ്" മൊത്തമില്ല. വൃദ്ധ ജനങ്ങളെ 'യുവ' പ്രായക്കാർ എങ്ങനെ കാണുന്നു? വാർദ്ധക്യം ആവേശവും ഉന്മേഷവുമില്ലാത്ത കാലം തന്നെ. പക്ഷെ ദൈവകൃപയുടെ പക്വത മിക്കവാറും അവിടെ കണ്ടെത്താം. "ഞങ്ങളുടെ പിതാക്കന്മാരുടെ ദൈവമേ" എന്ന വിളിക്ക് അന്യാദൃശ്യമായ ഒരു മനോഹാരിതയും ചാരുതയുമില്ലേ? ക്ഷീണിച്ച ശുഷ്ക്കിച്ച ശരീരപ്രകൃതി കണ്ട് വൃദ്ധജനങ്ങളെ അവഗണിക്കുന്നത് ഗൗരവമായ തെറ്റു തന്നെ. മറിയാം, മറ്റ് "അത്ഭുത സംഭവ"ങ്ങളോടൊപ്പം ഇതും ഹൃദയകോവിലിൽ സൂക്ഷിച്ച് മൗനമായിരിക്കുന്നു. ദൈവത്തെയാണ് താൻ കൈകളിൽ വഹിച്ചിരിക്കുന്നത് എന്ന തിരിച്ചറിവ് എത്ര അവർണ്ണനീയം!

നമ്മുടെ ഹൃദയവും ജീവിതവുമാകുന്ന ദേവാലയത്തിലേക്ക് ഈ അത്ഭുത ശിശുവിനെ വരവേൽക്കാം. ജീവിതാന്ത്യത്തിൽ "'അടിയനെ സമാധാനത്തോടെ വിട്ടയ്ക്കണമെ' എന്ന യാചനയോടെ വിടകൊള്ളുന്നത് എത്ര ഭാഗ്യകരം! ■

# തേവലക്കര പള്ളിയും പരിശുദ്ധ മാർ ആബോയുടെ കബറിടവും

## മദ്ധ്യസ്ഥതയുടെ ഉറവ

ഫാ. ജോൺ റ്റി. വർഗീസ്, കുളക്കട, (വികാരി)



പരിശുദ്ധ മാർ ആബോ പിതാവിന്റെ കബറിടത്താൽ ധന്യവും അനുഗ്രഹീതവുമായി നിലകൊള്ളുന്ന തേവലക്കര മർത്തമറിയം ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ പിതാവിന്റെ പെരുന്നാൾ 2014 ജനുവരി 30ന് ആരംഭിച്ച് ഫെബ്രുവരി 8 ന് കൊടിയിറക്കുകയാണ്. ഏകദേശം 15 നൂറ്റാണ്ടുകളുടെ പുരാതനത്വമുള്ള മലങ്കരയിലെ പൗരാണിക ദേവാലയങ്ങളിൽ ഒന്നായ തേവലക്കരപള്ളി മതമൈത്രിയുടെ സംഗമ ഭൂമിയായ ദേവലോകക്കരയെന്ന തേവലക്കരയിൽ പരിശുദ്ധ സഭയുടെ മാർ ആബോ തീർത്ഥാടനകേന്ദ്രമായി ശോഭപരത്തികൊണ്ടിരിക്കുന്നു. അഭിവന്ദ്യ സഖറിയ മാർ അന്തോണിയോസ് മെത്രാപോലീത്താ, അഭിവന്ദ്യ ഡോ.യൂഹാനോൻ മാർ ദിയസ്ക്കോറസ് മെത്രാപോലീത്താ തുടങ്ങിയവർ പെരുന്നാൾചടങ്ങുകൾക്ക് നേതൃത്വം നൽകും.

മാർ ആബാൻ, മാർ ആബോ, മാറാച്ചൻ എന്നിങ്ങനെയൊക്കെ അറിയപ്പെടുന്ന ഈ പരിശുദ്ധനെകുറിച്ച് നിരണം ഗ്രന്ഥവരിയിൽ പരാമർശമുണ്ട്. മിശിഹാകാലം 905 ൽ കൊല്ലം 80 ൽ മാർ ദനഹാ എന്നുപേരുള്ള മെത്രാൻ വന്നു.അദ്ദേഹത്തിന്റെ കൂടെ റാബാൻ എന്നുംയൗവ്വാൻ എന്നും മാറാൻ എന്നും ഇങ്ങനെ നാലുപേർ മലയാളത്തു വന്നു. മാറാവാൻ എന്നയാൾ തേവലക്കര പള്ളിയിൽ കബറടങ്ങിയിരിക്കുന്നു... തേവലക്കര പള്ളിയെക്കറിച്ചുള്ള ചരിത്രം പറയുന്നത് വി.തോമാശ്ലീഹ സ്ഥാപിച്ച കുരക്കേണിപള്ളി (കൊല്ലം) 4-ാം നൂറ്റാണ്ടോടുകൂടി കടലെടുത്തു നശിച്ചപ്പോൾ അവിടെയുള്ള കുറെ നസ്രാണികൾ കുടിയേറിപാർത്ത് തേവലക്കരയിൽ ദേവാലയം രൂപീകരിക്കപ്പെട്ടു എന്നാണ്. ഇപ്പോൾ തേവലക്കരയിലും പരിസരപ്രദേശത്തുമുള്ള മറ്റുദേവാലയങ്ങളെല്ലാം ഇവിടെനിന്നും മാറിപ്പോയി രൂപംകൊണ്ടതാണ്. ഇപ്പോൾ ഈ ദേവാലയം നാലാംതവണ പുനരുദ്ധാരണം നടത്തിയിട്ട് 50 വർഷം പൂർത്തിയാവുകയാണ്.

കടമറ്റം പള്ളിയുമായി ഈ ദേവാലയത്തിനുള്ള ബന്ധവും പ്രസിദ്ധമാണ്. സുപരിചിതനായ കടമറ്റത്തച്ചന്റെ ഗുരുവാണ് മാർ ആബോ. മാർ ആബോ കടമറ്റത്തെത്തുമ്പോൾ പൗലോസ് എന്ന ബാലൻ തന്നെ ആകർഷിക്കുകയും അദ്ദേഹത്തിനു ശിഷ്യത്വം നൽകി. പിന്നീട് മാർ ആബോ തെക്കോട്ട് യാത്രചെയ്യുകയും തേവലക്കരയിലെത്തുകയുമാണുണ്ടായത്. എന്തായാലും പരിശുദ്ധ പിതാവിന്റെ മദ്ധ്യസ്ഥതയിൽ ഉറച്ച് വിശ്വസിച്ച് കബറിങ്കൽ എത്തി കണ്ണുനീരോടെ പ്രാർത്ഥിച്ച് അനുഗ്രഹങ്ങൾ പ്രാപിക്കുന്ന നാനാജാതിമതസ്ഥരുടെ സംഖ്യ ദിനംപ്രതി കൂടിവരുന്നതിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ജനുവരി 30 മുതൽ ഫെബ്രുവരി 8 വരെ നടക്കുന്ന വിവിധങ്ങളായ ആത്മീയ ശുശ്രൂഷകളിലേക്ക് ഏവരേയും കതൃനാമത്തിൽ ക്ഷണിക്കുന്നു. പരിശുദ്ധ മാർ ആബോ പിതാവിന്റെ നാമത്തിൽ 4 നിലകളിലായി നിർമ്മാണം പൂർത്തീകരിക്കുന്ന മാർ ആബോ സ്മൃതിമന്ദിരം ആത്മീയമായ കൂടിവരവിനും വ്യാപാരപരമായ ആവശ്യങ്ങൾക്കുമായി ഫെബ്രുവരി 8 നു വിശുദ്ധ കൂദാശ കർമ്മം നിർവ്വഹിച്ച് നാടിന് സമർപ്പിക്കുകയാണ്.

പെരുന്നാൾചടങ്ങുകളിൽ സംബന്ധിക്കുവാനും പുണ്യപിതാവിന്റെ കബറിങ്കലെത്തി പ്രാർത്ഥിച്ച് അനുഗ്രഹം പ്രാപിക്കുവാനും ഏവരേയും സന്തോഷപൂർവ്വം ഒരിക്കൽക്കൂടി സ്വാഗതംചെയ്യുന്നു.

***പള്ളിയുടെവിലാസം:***

**വികാരി / ട്രസ്റ്റി**

**മർത്തമറിയം ഓർത്തഡോക്സ് ചർച്ച് &**

**മാർ ആബോ തീർത്ഥാടനകേന്ദ്രം, തേവലക്കര പി.ഒ,**

**കൊല്ലം-690524., ഫോൺ: 0476-2875700, 2872498, 9846399773, 9747591386, 9567377106**

■

റിപ്പോർട്ട്

# അട്ടപ്പാടിയിലെ ആരോഗ്യ പോഷണം

■ ഡോ. സിബി തരകൻ



അട്ടപ്പാടിയിലെ ആദിവാസി ഊരുകളിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ആരോഗ്യ പോഷണം പദ്ധതി 200 ദിനങ്ങൾ പിന്നിട്ടു. 2013 ജൂൺ 2 ന് നെല്ലിപ്പതി ഊരിലെ 100 കുട്ടികൾക്ക് പോഷകാഹാരം നൽകിക്കൊണ്ട് ആരംഭിച്ച പദ്ധതി ഒരു മാസത്തിനുള്ളിൽ എട്ട് ഊരുകളിലെ 500 കുട്ടികൾക്കും ഗർഭിണികൾക്കും പാലൂട്ടുന്ന അമ്മമാർക്കും വൃദ്ധർക്കും പോഷകാഹാരം നൽകുന്ന വിപുലമായ പദ്ധതിയായി വളർന്നു. ഇന്ന് പദ്ധതിയുടെ ഗുണഭോക്താക്കൾ 530 ആണ്. 2014 ജൂൺ ഒന്നിന് പൂർത്തിയാക്കേണ്ട ഈ പദ്ധതി ഇനി 165 ദിനങ്ങൾക്കൂടി മുമ്പോട്ട് പോകേണ്ടിയിരിക്കുന്നു.

പോഷകാഹാരക്കുറവ് മൂലം ഗർഭസ്ഥ ശിശുക്കളും പിഞ്ചു കുട്ടികളും ആദിവാസി ഊരുകളിൽ മരിച്ചു വീണ പശ്ചാത്തലത്തിലാണ് പ. കാതോലിക്കാ ബാവായുടെ അനുമതിയോടെയും സഭാ മിഷൻ ബോർഡിന്റെ പിന്തുണയോടെയും അട്ടപ്പാടി സെന്റ്. തോമസ് ആശ്രമം ആരോഗ്യ പോഷണം പദ്ധതിക്ക് തുടക്കം കുറിച്ചത്. സഭയുടെ പരിശുദ്ധ സുന്നഹദോസ് പദ്ധതിയെ അംഗീകരിക്കുകയും ചെയ്തു.

അട്ടപ്പാടി സെന്റ് തോമസ് ആശ്രമത്തിന്റെ പ്രവർത്തനങ്ങൾ സഭയുടെ മിഷൻ ദർശനത്താൽ പ്രചോദിതമാണ്. അനുദിനമുള്ള വി. കുർബ്ബാനയും ആരാധനയും നിരാലംബരായ ആദിവാസി സമൂഹത്തിനുവേണ്ടി ദിവസംതോറും നടത്തിക്കൊണ്ടിരിക്കുന്ന പോഷകാഹാര വിതരണവും ബാല ബാലികാ ഭവനുകളിലെ കുട്ടികളുടെ സൗജന്യ വിദ്യാഭ്യാസവും പരിചരണവും മിഷനെക്കുറിച്ചുള്ള സഭയുടെ സാമൂഹികമായ വീക്ഷണത്തിന്റെ സജീവ ദൃഷ്ടാന്തമായി മാറിയിരിക്കുന്നു.

കേരള തമിഴ്നാട് അതിർത്തിയിലെ ഹൈറേഞ്ച് പ്രദേശമായ അട്ടപ്പാടിയിൽ ഇരുളർ, മുഡുകർ, കുറുമ്പർ എന്നീ മൂന്ന് ആദിവാസി ഗോത്ര സമൂഹങ്ങളാണ് ഉള്ളള്ളത്. 80 വർഷം മുമ്പ് ഇവിടെ നൂറു ശതമാനവും ആദിവാസികളായിരുന്നെങ്കിൽ ഇന്ന് അവർ നാൽപ്പതു ശതമാനത്തിൽ താഴെയാണ്.

കേരളത്തിന്റെ ഇതരഭാഗങ്ങളിൽ നിന്നും തമിഴ് നാട്ടിൽ നിന്നും കലാകാലങ്ങളിലുള്ള കുടിയേറ്റം ആദിവാസികളുടെ എണ്ണത്തെ മാത്രമല്ല അവരുടെ കൃഷിഭൂമിയുടെ വിസ്തൃതിയേയും ഗണ്യമായി കുറച്ചിട്ടുണ്ട്. ഒരു കാലത്ത് സമൃദ്ധമായി കൃഷി ചെയ്തും വേട്ടയാടിയും വനവിഭവങ്ങൾ വിപണനം ചെയ്തും ജീവിച്ചിരുന്ന ആദിവാസികൾ ഇന്ന് കൊടും ദാരിദ്ര്യത്തിലാണ്. അവർ സാമൂഹികമായും സാംസ്കാരികമായും തകർന്നിരിക്കുന്നു.

പദ്ധതിയുടെ ഡയറക്ടറായി സേവനം അനുഷ്ഠിക്കുന്ന സെന്റ് തോമസ് ആശ്രമം സുപ്പീരിയർ ഫാ.എം.ഡി യൂഹാനോൻ റമ്പാനും, ട്രഷറർ ഫാ.എസ് പോൾ റമ്പാനും വിശ്രമ രഹിതമായി പ്രവർത്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നതുകൊണ്ടാണ് ഒരു ദിവസം പോലും മുടങ്ങാതെ ഊരുകളിലെ കുട്ടികൾക്ക് പോഷകാഹാരം എത്തിക്കാൻ സാധിക്കുന്നത്. ഇവരുടെ പ്രവർത്തനങ്ങൾക്ക് ശക്തിപകരേണ്ട ഉത്തരവാദിത്വം സഭാംഗങ്ങളായ എല്ലാവർക്കുമുണ്ട്.

നിങ്ങളുടെ സംഭാവനകളും വിലയേറിയ അഭിപ്രായങ്ങളും താഴെ കൊടുത്തിരിക്കുന്ന വിലാസത്തിൽ അയയ്ക്കുക:

**ഡയറക്ടർ, ആരോഗ്യ പോഷണം പദ്ധതി,സെന്റ് തോമസ് ആശ്രമം,നെല്ലിപ്പതി, അഗളി, പാലക്കാട് ജില്ല, കേരളം, ഇന്ത്യ, പിൻ: 678581, Ph: 04924 - 254430, Mob: +919447277690,** ■



സ്മൃതി
JAN. 26

# സഭയുടെ കല്പക വൃക്ഷം

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ മഹത്വം അതിശ്രേഷ്ഠമായിരുന്നു. മനുഷ്യൻ, മനുഷ്യത്വം എന്നത് വളരെയധികം പ്രാധാന്യം അർഹിക്കുന്ന ഒരു വിഷയമാണ്.

ദിവസവും പ്രഭാതത്തിൽ 4 മണിയ്ക്ക് എഴുന്നേറ്റും പ്രാർത്ഥനയോടെ ആരംഭിക്കുന്ന ജീവിതക്രമം രാത്രി 12 മണിയ്ക്ക് ഉറങ്ങുവാൻ പോകുന്നതുവരെ അദ്ദേഹത്തെ കാണുവാൻ വന്നിരുന്ന ആളുകളുടെ എണ്ണവും, അവരുടെ ലക്ഷ്യലക്ഷണങ്ങളിലുണ്ടായിരുന്ന വൈവിധ്യവും അവരോടുള്ള അദ്ദേഹത്തിന്റെ വർത്തമാന രീതിയുടെ മാധുര്യവും എല്ലാവരും തന്നേക്കാൾ ശ്രേഷ്ഠരെന്ന് ഗണിക്കുന്ന സ്വഭാവ വൈശിഷ്ട്യവും അത്ഭുതാവഹമായിരുന്നു. കുടുംബ പ്രശ്നങ്ങൾ മുതൽ രാഷ്ട്രീയ പ്രശ്നങ്ങൾ വരെ അനായാസം കൈകാര്യം ചെയ്തിരുന്നതും വിവിധ പ്രതിസന്ധികളെ തരണം ചെയ്യുന്നതിന് ആവശ്യമായപാടവം തിരുമേനിയ്ക്കുണ്ടായിരുന്നു. മുടങ്ങാത വേദപാരായണവും ഇടമുറിയാത്ത പ്രാർത്ഥനാ രീതികളും, ആചാരാനുഷ്ഠാനങ്ങളുമാണ് തിരുമേനിയിൽ ഈ വൈഭവം വളർത്തുവാൻ സഹായിച്ചത്.

ഒരിക്കൽ തെക്കൻ ഭദ്രാസനത്തിലെ ഒരു പള്ളിയിൽ വി. കുർബ്ബാനയ്ക്കു ശേഷം കോർ എപ്പിസ്ക്കോപ്പായെ അനുമോദിക്കുന്ന ചടങ്ങ് ഉണ്ടായിരുന്നു. വി. കുർബ്ബാന കഴിഞ്ഞ് അനുമോദന പ്രസംഗത്തിൽ പ്രസംഗകൻ പറഞ്ഞു: കോർ എപ്പിസ്ക്കോപ്പയിൽ എപ്പിസ്ക്കോപ്പ ഉണ്ടെങ്കിലും മുമ്പിൽ കോർ എന്ന പദം ഉള്ളതിനാൽ എപ്പിസ്ക്കോപ്പാ അല്ല. എപ്പിസ്ക്കോപ്പ എന്ന് കിടക്കുന്നതിനാൽ വൈദികരുടെ ഗണത്തിലും പറ്റില്ല... സദസ്സു മുഴുവൻ നിശ്ചലമായി.

ഈ സമയം വി. കുർബ്ബാന അനുഭവിച്ചു കഴിഞ്ഞ് കാപ്പായും മറ്റും ഊരി, കറുത്തകുപ്പായവും, മുടിയും വെച്ച് ശാന്ത ഗംഭീരമായി സ്വയസിദ്ധമായ പുഞ്ചിരിയോടെ മദ്ബഹായുടെ മറ തുറന്ന് പടിഞ്ഞാറോട്ട് അഭിമുഖമായി നിന്നു അംശവടിയും സ്ലീബായും കൈയ്യിലേന്തി അക്ഷോഭ്യനായി തിരുമനസ്സുകൊണ്ടു പ്രസംഗിച്ചു.

"നിങ്ങൾ പൊൻമാനെ കണ്ടിട്ടുണ്ടോ. അത് മാനാണോ എന്നു ചോദിച്ചാൽ മാനല്ല. പൊന്നാണോ എന്നു ചോദിച്ചാൽ പൊന്നുമല്ല. എന്നാൽ മനോഹരമായ, എല്ലാവരും ഇഷ്ടപ്പെടുന്ന, ഒരു പക്ഷിയാണ്. അതാണ് നമ്മുടെ കോർഎപ്പിസ്ക്കോപ്പ". ഇത് പരിശുദ്ധ ബാവാ തിരുമേനിയുടെ മനുഷ്യത്വത്തിന് മകുടോദാഹരണമാണ്. ആരേയും വേദനിപ്പിക്കാതെ ആരേയും ശാസിക്കാതെ അതേസമയം ഇരുകൂട്ടരേയും സ്നേഹിച്ചുകൊണ്ട് മനുഷ്യത്വ പൂർണ്ണമായ ദൈവത്വം പരിശുദ്ധ ബാവാ തിരുമേനി പ്രദർശിപ്പിക്കും.

ഞാൻ ഒരു പിതാവിനെപ്പോലെ ആരാധിക്കുകയും സ്നേഹിക്കുകയും ചെയ്തിരുന്ന പ. ബാവാ തിരുമേനിയോടും അദ്ദേഹം നട്ടുവളർത്തിയ സ്ഥാപനങ്ങളോടും അദ്ദേഹത്തോടൊപ്പം ആശ്രമങ്ങളിലും കോൺവെന്റുകളിലും അംഗങ്ങളായി കൂടി വന്നിട്ടുള്ളവരോടും ഇടപെടാൻ സാധിച്ചിട്ടുണ്ട്. സ്വന്ത ഭവനവും ദേശവും വിട്ട് പരിശുദ്ധ സഭയുടെ കെട്ടു പണിയ്ക്കായി പ. ബാവാ തിരുമേനിയോടൊപ്പം ചേർന്നു പ്രവർത്തിച്ച അനേകരാണ് ഇന്നു സഭയ്ക്കുള്ളത്.

പ. ബാവാ തിരുമേനി ഒരു മഹാവൃക്ഷമായിരുന്നു. ആ മഹാവൃക്ഷം വിശ്വമെങ്ങും ശാഖകൾ വീശി അനേകായിരം പേർക്കു തണലും തണുപ്പും നൽകി ഇന്നും മദ്ധ്യസ്ഥനായിരിക്കുന്നു. അതിന്റെ ഫലങ്ങളുടെ മാധുര്യം ഒരുനാളും കുറഞ്ഞു പോകുന്നതല്ല.

**ഫാ. ഡോ. സാം കുട്ടംപേരൂർ**

# പുണ്യദിനത്തിൽ തെളിഞ്ഞ മനോഹര ചിത്രം. ഒരനുഭവസാക്ഷ്യം

ഗീവർഗ്ഗീസ് ചാണ്ടപ്പിള്ള, യു.എസ്.എ. (2007 ജനുവരി ലക്കം "മലങ്കരസഭ" മാസികയിൽ പ്രസിദ്ധീകരിച്ചത്)

1994 ലെ ഒരു ഞായറാഴ്ച അന്ന്, ഞാൻ ഏറെ ആരാധനയോടെ അനുസ്മരിക്കുന്ന കാലം ചെയ്ത പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മപ്പെരുന്നാ ൾ ഞാൻ അംഗമായിരിക്കുന്ന ഇടവകയിൽ ആഘോഷിക്കുകയാണ്. പതിവുപോലെ ആ ദിവസം പള്ളിയിൽ പെരുന്നാൾ ചടങ്ങുകഴിഞ്ഞാൽ എന്റെ വകയായിരിക്കും നേർച്ച. നേർച്ചയ്ക്കുള്ള സദ്യ വട്ടങ്ങളൊക്കെ ഒരുക്കി കുളിയും കഴിഞ്ഞ് ഞാൻ റൂമിലെത്തി. സദ്യയ്ക്ക് കരുതിയിരിക്കുന്ന ട്രേകൾ അടുക്കി കാറിൽ എത്തിക്കുകയായിരുന്നു എന്റെ ലക്ഷ്യം.



അപ്പോഴതാ ഡോറിൽ ഒരു ചിത്രം തെളിഞ്ഞുവരുന്നു. നിമിഷങ്ങൾക്കുള്ളിൽ രൂപം തെളിഞ്ഞ് നമ്മുടെ കർത്താവ് ഗദ്സമന തോട്ടത്തിൽ പ്രാർത്ഥിക്കുന്ന മനോഹരമായ ഒരു ചിത്രമായി മാറി. പെട്ടെന്ന് ഞാൻ കണ്ണുതിരുമ്മി ചുറ്റും ഒന്നു പരതി. റൂമിൽ തൂക്കിയിട്ടുള്ള ചിത്രത്തിന്റെ പ്രതിഫലനമാണോ എന്നറിയാൻ. പെട്ടെന്നാണ് എനിക്ക് ഓർമ്മ വന്നത്... എന്റെ വീട്ടിൽ അത്തരമൊരു ചിത്രമേ ഇല്ല എന്ന്. ആ ഓർമ്മ എന്നെ ഏറെ വിഹ്വലനാക്കി. പെട്ടെന്ന് ഞാൻ സ്വയം മറന്ന് മുകളിലത്തെ നിലയിൽ പള്ളിയിൽ പോകുവാൻ ഒരുങ്ങുന്ന എന്റെ കുടുംബത്തെ മുഴുവനും വിളിച്ചു കൂട്ടി. തികച്ചും ശോഭയോടെ ഡോറിൽ തെളിഞ്ഞു നിന്ന ചിത്രം ഞങ്ങൾക്ക് എല്ലാവർക്കും ഒരുപോലെ ദൃശ്യമായിരുന്നു. ഓ... എന്റെ ദൈവമേ നിന്നെ ഞങ്ങൾ കണ്ടുവല്ലോ...എന്റെ ഒരു ഭാഗ്യം. പിന്നെ എന്റെ മനസ്സിൽ കടന്നുവന്ന ഏക ചിന്ത, ബാവായുടെ ഓർമ്മപ്പെരുന്നാളിൽ ഈ കണ്ട കാഴ്ച അദ്ദേഹം ഒരു പരിശുദ്ധനായിരുന്നു എന്ന് എന്നെ അറിയിക്കുവാനായിരുന്നു എന്നാണ്. ഇന്നും ഞാൻ അങ്ങനെ തന്നെ വിശ്വസിക്കുന്നു.

സഭാവഴക്കുകൾ കൊടുമ്പിരികൊണ്ടിരുന്ന ഒരു കാലഘട്ടത്തിലാണ് ബാവാ സഭയുടെ ചുക്കാൻ പിടിക്കാൻ നിയോഗിതനായത്. സഭയിൽ സമാധാനം പുനഃസ്ഥാപിക്കപ്പെടാൻ അദ്ദേഹം ദിനംപ്രതി കണ്ണീരൊഴുക്കിയിരുന്നു. 1958-ൽ ആ സമാധാനം അദ്ദേഹത്തെത്തേടിയെത്തുകയും ചെയ്തു. കൈവന്ന സമാധാനം ദർശിച്ചുകൊണ്ടാണ് അദ്ദേഹം ദൈവത്തിന്റെ ഇടങ്ങളിലേക്ക് കരേറിയതും.

പരിശുദ്ധ പരുമല തിരുമേനിയുടെ വാത്സല്യ ശിഷ്യനായിരുന്നു ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ. വ്യക്തിനിഷ്ഠയിൽ നിന്നും പ്രാർത്ഥനാനുഭവത്തിൽ നിന്നും ആർജ്ജിച്ച ആത്മിക തേജസ് ആമുഖത്ത് പ്രതിബിംബിച്ചിരുന്നതായി അദ്ദേഹത്തെ ഒരു നോക്ക് കണ്ടിട്ടുള്ള ആരും സാക്ഷിക്കും.

ആ പ്രഭാപ്രസരത്തിന്റെ മുൻപിൽ ആരും നമ്രശിരസ്കരാകയും ചെയ്യും. തികഞ്ഞ യാഥാസ്ഥികനും എന്നാൽ മഹാമനസ്കനുമായിരുന്നു പരിശുദ്ധ ബാവാ. അദ്ദേഹത്തിന്റെ ഹൃദയ വിശാലതയും സ്നേഹവാത്സല്യവും നേരിട്ട് അനുഭവിച്ച ഒരു വ്യക്തിയാണ് ഞാൻ.

കുണ്ടറയിൽ ജനിച്ചുവളർന്ന ഞാൻ കോളേജ് വിദ്യാഭ്യാസത്തിന് കടന്നുവരാൻ കാരണമായത് പരിശുദ്ധ ബാവായുടെ കടാക്ഷം കൊണ്ടാണ്. അന്ന് മൂന്നു കോളേജുകൾ മാത്രമേ കേരളത്തിലുള്ളൂ. കോട്ടയം പഴയ സെമിനാരിയിൽ താമസിച്ച് സി. എം. എസ്. കോളേജിൽ ചേരുവാൻ അദ്ദേഹം എന്നെ അനുവദിച്ചു. അത്രകണ്ടായിരുന്നു ആ സ്നേഹം. പിന്നീട് തിരുവനന്തപുരം യൂണിവേഴ്സിറ്റി കോളേജിലും തുടർന്ന് പഠിക്കുവാൻ അദ്ദേഹം തന്നെ ഒത്താശ ചെയ്തു. കോട്ടയം പഴയ സെമിനാരിയിലെ താമസക്കാലം ഇന്ന് ഓർക്കുമ്പോൾ ഭാഗ്യകാലമായിരുന്നു എന്ന് പറയുവാൻ കഴിയും. ഇന്നത്തെ സഭയുടെ പരമാദ്ധ്യക്ഷനായിരുന്ന പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായോടും (അന്ന് സി.റ്റി. തോമസ് ശെമ്മാശൻ) കാലം ചെയ്ത സഖറിയാ മാർ ദീവന്നാസ്യോസ് (സഖറിയാ ശെമ്മാശൻ), സഭാകവി സി.പി. ചാണ്ടി സാറിനോടും ഒപ്പമായിരുന്നു എനിക്ക് മുറി പങ്കിടുവാൻ ദൈവം അവസരം ഒരുക്കിയത്. ചാണ്ടിസാർ മുറിയുടെ ഒരു മൂലയിൽ പുൽപ്പായിട്ട് അതിലിരുന്നാണ് ഇന്നു നാം ആരാധനയ്ക്ക് ഉപയോഗിക്കുന്ന പാട്ടുകൾ എഴുതിയിരുന്നത്. ഭാവിയിൽ സഭയെ നയിക്കാൻ ദൈവം തെരഞ്ഞെടുത്ത ഈ ശെമ്മാശന്മാരോടൊപ്പമായിരുന്നു ഞാൻ ചുങ്കം വഴി കോളേജിലേക്ക് നടന്നതും തിരികെ വന്നതും. എല്ലാം അസുലഭവും ഊഷ്മളവുമായ ഓർമ്മയുടെ നാളുകൾ.

1951ൽ എത്യോപ്യയിൽ അദ്ധ്യാപകനായി എനിക്ക് ഉദ്യോഗം ലഭിച്ചപ്പോൾ കുറിച്ചി ബാവാ എന്നറിയപ്പെടുന്ന പരിശുദ്ധ ഗീവർഗ്ഗീസ് ദ്വിതീയൻ ബാവാ ഏറെ സന്തോഷിച്ചിരുന്നു. അനുഗ്രഹങ്ങൾ പകർന്നാണ് എന്നെ യാത്രയയച്ചതും. 1960 ൽ ഞാൻ വിവാഹത്തിനായി മടങ്ങിയെത്തി. അന്ന് ബാവാ വാർദ്ധക്യ ക്ഷീണത്താൽ യാത്രകൾ ഒഴിവാക്കിയിരുന്ന കാലമാണ്. ഞാൻ അദ്ദേഹത്തെ ചെന്ന് കണ്ട് കൈമുത്തി വിവാഹക്കാര്യം അറിയിച്ചു. വിവാഹം നടത്തിത്തരണമെന്ന് അപേക്ഷിച്ചു. അദ്ദേഹം കുണ്ടറ വലിയപള്ളിയിലെത്തി വിവാഹം ആശീർവദിച്ചു എന്നുമാത്രമല്ല വൈദികർ ചെയ്യുന്ന മിന്നു വാഴ്ത്തി പിടിച്ചുതരികയും ചെയ്തു. ഇത് കണ്ടുനിന്ന ദേവലോകം അരമന മാനേജരായിരുന്ന ടി.സി. ജേക്കബച്ചൻ പറഞ്ഞു "ചാണ്ടപിള്ളേ കുണ്ടറയ്ക്കുള്ള യാത്രതന്നെ എനിക്കു വിശ്വസിക്കാനാവുന്നില്ല.... എന്തൊരു സ്നേഹമാടോ ബാവായ്ക്ക് തന്നോട്.... മിന്നുപിടിച്ചു തന്നതും തനിക്കുമാത്രം സ്വന്തം". ബാവായെക്കുറിച്ചു ഇന്ന് എനിക്ക് ഊഷ്മളമായ ഓർമ്മകൾ മാത്രം. ഇങ്ങനെയൊരു ദിനത്തിൽ കർത്താവ് ഞങ്ങൾക്ക് മുന്നിൽ ഒരത്ഭുതമായി തെളിഞ്ഞു വന്നതെന്തിനാണ്. എനിക്ക് ഒരു മറുപടിയേ ഉള്ളൂ. കർത്താവിന് പ്രിയങ്കരനായ പരിശുദ്ധ ബാവായ്ക്ക് പരിശുദ്ധിയുടെ പരിവേഷമുണ്ടെന്ന് എന്നെ അറിയിക്കുക. തിരുവചനത്തിന്റെ താളുകളിൽ എഴുതിയിരിക്കുന്ന ഗദ്സമനയിലെ പ്രാർത്ഥന ഒരു ചരിത്രസത്യമായിരുന്നു എന്ന് വെളിപ്പെടുത്തുക. അർഹനല്ലെങ്കിലും എനിക്കതിനുള്ള ഭാഗ്യം ഉണ്ടായി.

യോജിച്ച സഭയുടെ ഏക കാതോലിക്കാ എന്ന സ്ഥാനത്തിനർഹൻ അദ്ദേഹം മാത്രമേ ഉള്ളൂ. നമ്മെ വിട്ടുപിരിഞ്ഞിട്ട് 50 വർഷം തികയുന്ന ഈ സന്ദർഭത്തിൽ മലങ്കരയുടെ ഈ വലിയ ബാവായെ പരിശുദ്ധൻമാരുടെ ഗണത്തിലേക്ക് ഉയർത്തപ്പെടാൻ സാധിക്കണമേ എന്ന് ആഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

## പരിശുദ്ധ ബസ്സേലിയോസ് ഗീവർഗ്ഗീസ് ദ്വിതീയൻ ബാവായുടെ

# ചരമ സുവർണ്ണജൂബിലി

## 2014 ജനുവരി 3

ഉപകാരസ്മരണകളോടെ...

**കുണ്ടറ മുളമൂട്ടിൽ മേലേവിള കുടുംബം**



# സൺഡേസ്ക്കൂൾ വാർത്തകൾ

**പുതുവർഷത്തെ പരിപാടികൾ:** ജനുവരി 5-ന് പുതിയ വർഷത്തെ ക്ലാസ്സുകൾ ആരംഭിച്ചിരിക്കുമല്ലോ. പൗരസ്ത്യ ഓർത്തഡോക്സ് സൺഡേസ്ക്കൂൾ അസ്സോയിയേഷൻ (OSSAE) ഉണ്ടായതിന്റെ 50-ാം വാർഷികം കൊണ്ടാടുന്ന ഈ സമയത്ത് അതുമായി ബന്ധപ്പെട്ട പരിപാടികൾ ക്രമീകരിക്കുവാൻ ഏവരും ശ്രദ്ധിക്കണം. ജൂബിലി സംബന്ധിച്ച് ആർഭാടപൂർവ്വമായ ഘോഷയാത്രകളേക്കാൾ ബോധവൽക്കരണ ക്ലാസ്സുകൾ, ചർച്ചകൾ, സെമിനാറുകൾ തുടങ്ങിയവയ്ക്കാണ് പ്രാധാന്യം നൽകിയിരിക്കുന്നത് എന്ന് സർക്കുലറുകളിൽ കൂടി അറിയിച്ചിട്ടുണ്ടല്ലോ. ആ വിധത്തിൽ ഈ വർഷത്തിൽ ചെയ്യേണ്ട കാര്യങ്ങൾ യൂണിറ്റ്, ഡിസ്ട്രിക്ട്, ഭദ്രാസന, സോണൽ തലങ്ങളിൽ നേരത്തേ ആലോചിച്ച് തീരുമാനിക്കണം.

**ഓഫീസ് പരിഷ്ക്കരണങ്ങൾ:** ജൂബിലി സംബന്ധിച്ച് നാം ലക്ഷ്യമിട്ട പദ്ധതികളിലൊന്നാണ് ഇത്. എല്ലാ ഇടവകകളിലും സൺഡേസ്ക്കൂളിന് ഒരു നല്ല ഓഫീസും, റിക്കാർഡുകൾ സൂക്ഷിക്കാനുള്ള സംവിധാനവും, ചെറിയ ഒരു ലൈബ്രറിയും ഉണ്ടാകേണ്ടതാണ്. എല്ലാ കുട്ടികളുടെയും, അദ്ധ്യാപകരുടെയും വർഷാവർഷ സ്ഥിതി വിവരക്കണക്കുകൾ അറിയാൻ തക്ക രജിസ്റ്ററും ഉണ്ടായിരിക്കണം. ഒരു കുട്ടി എന്നു സൺഡേസ്ക്കൂളിൽ ചേർന്നു എന്നും എത്ര വരെ പഠിച്ചു എന്നും പിൽക്കാലത്തും അറിയുവാൻ തക്കവണ്ണം ഈ രജിസ്റ്ററിൽ കൃത്യമായ വിവരങ്ങൾ തക്ക സമയത്തു ചേർത്ത് പുതുക്കിക്കൊണ്ടിരിക്കണം.

ഇടവകയിലെ എല്ലാ കുട്ടികളെയും സൺഡേസ്ക്കൂളിൽ പഠിക്കുവാൻ തക്കവണ്ണം മാതാപിതാക്കളെ ബോധവൽക്കരിക്കണം. അദ്ധ്യാപകർ ഈ കാര്യത്തിനായി ഭവനങ്ങൾ സന്ദർശിക്കണമെന്നുള്ളതും ജൂബിലി വർഷ പദ്ധതിയുടെ ഭാഗമാണ്. മാതാപിതാക്കൾക്കായി പ്രത്യേക ക്ലാസ്സുകളും ക്രമീകരിക്കുന്നത് നന്നായിരിക്കും. പത്ത്, പന്ത്രണ്ട് എന്നീ ക്ലാസ്സുകളിൽ പരീക്ഷ എഴുതാൻ രജി. ചെയ്ത പല കുട്ടികളും പരീക്ഷ എഴുതിയില്ല. അതേപ്പറ്റി അന്വേഷിക്കുകയും അടുത്ത വർഷം പരീക്ഷ എഴുതാൻ അവരെ പ്രേരിപ്പിക്കുകയും ചെയ്യണം.

**കൗമാര-യൗവ്വനത്തിലെ മാറ്റങ്ങളെക്കുറിച്ച് ബോധവൽക്കരണം:** ഈ പ്രായത്തിലേക്കു കടക്കുമ്പോൾ നന്മതിന്മകളുടെ വിവേചനം കൂടാതെ മാധ്യമങ്ങളിൽ കാണുന്നതും സുഹൃത്തുക്കൾ ചെയ്യുന്നതും അപ്പാടെ അനുകരിക്കും. മദ്യം, മയക്കുമരുന്ന്, സിനിമ, സ്പോർട്സ്, മൊബൈൽ, അശ്ലീല പടങ്ങൾ എന്നിവയോട് അടങ്ങാത്ത ആസക്തി കുറെ യൗവനക്കാരിൽ കണ്ടു വരുന്നുണ്ട്. വിഷാദഭാവം, ആക്രമണ സ്വഭാവം, ആത്മഹത്യാ വാസന തുടങ്ങിയ മാനസിക ദൗർബല്യങ്ങളും കുട്ടികളിൽ കാണുന്നുണ്ട്. ആത്മീയതിയിലൂന്നിയ വ്യക്തിത്വ വികാസത്തെപ്പറ്റി പല കുട്ടികൾക്കും മാതാപിതാക്കൾക്കും വേണ്ടത്ര അറിവില്ല. ആത്മീയതയിലൂന്നിയ ബോധനം കുട്ടികൾക്ക് നൽകേണ്ടതായിട്ടുണ്ട്. ആവശ്യത്തിലധികം അറിവു നൽകുന്ന സെക്കുലർ പണ്ഡിതരേക്കാൾ, ആദ്ധ്യാത്മിക പക്വതയുള്ള നേതാക്കന്മാരെ വിളിച്ച് ക്ലാസ്സുകൾ എടുപ്പിക്കാനും ജൂബിലി വർഷത്തിൽ സാധിക്കണം.

**സിലബസ് പരിഷ്ക്കരണം :** 8,9,10 ഒഴികെയുള്ള എല്ലാ ക്ലാസ്സുകളിലും പുതിയ പുസ്തകങ്ങൾ ആയിരിക്കും. അടുത്ത വർഷം ഈ മൂന്നു ക്ലാസ്സുകളിലെയും പാഠങ്ങൾ പുതുക്കന്നതോടുകൂടി സിലബസ് പരിഷ്ക്കരണം പൂർത്തിയാകും. ബോധനരീതി, മൂല്യനിർണ്ണയം ഇവയിലൊക്കെയുള്ള മാറ്റങ്ങൾ അപ്പോൾ പൂർണ്ണമാകും. ഏതു മാറ്റങ്ങൾക്കും രണ്ടു വശമുണ്ട്. ബലവും, ബലഹീനതയുണ്ടാവും. അവയേപ്പറ്റി കാര്യകാരണ സഹിതം എഴുതി അറിയിച്ചാൽ ഉചിതമായ വ്യത്യാസങ്ങൾ ഭാവിയിൽ വരുത്തുവാൻ അതു സഹായകമായിരിക്കും. അതിനാൽ നിർദ്ദേശങ്ങൾ അയക്കാൻ ആരും മടിക്കരുത്.

പ്രത്യാശയോടെ വീണ്ടും ഒരു പുതുവർഷം: നന്മയ്ക്കായി ആഗ്രഹിക്കുകയും പ്രവർത്തിക്കുകയും ചെയ്യാം. വന്നുപോയ കുറവുകളിൽ നിന്നു പാഠം പഠിക്കാം.

**ഒ. തോമസ് അച്ചൻ**

## വിജയി



സൺഡേസ്ക്കൂൾ സോൺ സൗത്ത് സോൺ സഹപാഠ്യ മത്സരത്തിൽ പൊതുവിജ്ഞാനം ഹയർ സെക്കണ്ടറി വിഭാഗത്തിൽ ഒന്നാം സ്ഥാനം കരസ്ഥമാക്കിയ, ജോജി മറിയം ജോസഫ്. കല്ലിന്മേൽ കല്ലുവളയം സെന്റ്. തോമസ് ഓർത്തഡോക്സ് ഇടവകയിൽ തെക്കെപ്പറമ്പിൽ റ്റി. എം. ജോസഫിന്റെയും സാലി ജോസഫിന്റെയും മകൾ.



സൺഡേസ്ക്കൂൾ നോർത്ത് സോൺ ഹയർ സെക്കണ്ടറി വിഭാഗം ഉപന്യാസ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ റോബിൻ കെ. ജേക്കബ് കണ്ടനാട് (W) ഭദ്രാസനത്തിലെ കിഴുമുറി സെ. ജോർജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും കുടിലിൽ ജേക്കബ് ഐസക്കിന്റെയും ഷൈലാ ജേക്കബിന്റെയും പുത്രനുമാണ്.



സൺഡേസ്ക്കൂൾ നോർത്ത് സോൺ സീനിയർ വിഭാഗം സംഗീതത്തിൽ ഒന്നാം സ്ഥാനം നേടിയ അജയ് പോൾ. കണ്ടനാട് (W) ഭദ്രാസനത്തിലെ പാമ്പാക്കുട സെ. ജോൺസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും ചെമ്പാലി പുത്തൻ പുരയിൽ പോൾ ഐസക്കിന്റെയും ജോളി പോളിന്റെയും പുത്രനുമാണ്.



സൺഡേസ്ക്കൂൾ നോർത്ത് സോൺ ജൂനിയർ പ്രസംഗത്തിൽ രണ്ടാം സ്ഥാനവും വേദവാക്യത്തിന് രണ്ടാം സ്ഥാനവും നേടിയ ക്രിസ്റ്റിൻ വർഗീസ്. കണ്ടനാട് (W) ഭദ്രാസനത്തിലെ കീഴുമുറി സെ. ജോർജ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും, ഫാ. വർഗ്ഗീസ് പി. വർഗ്ഗീസിന്റെയും അനു വർഗീസിന്റെയും പുത്രനുമാണ്.



സൺഡേസ്ക്കൂൾ നോർത്ത് സോൺ ജൂണിയർ വിഭാഗം സംഗീതത്തിന് ഒന്നാം സ്ഥാനം നേടിയ ഗ്രിഗറി കുര്യൻ. കണ്ടനാട് (W) ഭദ്രാസനത്തിലെ മുളക്കുളം പാറേൽ സെ. പീറ്റീഴേസ് & സെ. പോൾസ് സൺഡേസ്ക്കൂൾ വിദ്യാർത്ഥിയും ഫാ. റ്റി. പി. കുര്യൻ തളിയച്ചിറയുടെയും റബിയമ്മ കുര്യന്റെയും പുത്രനുമാണ്.



പ. ഔഗേൻ ബാവാ അനുസ്മരണ പ്രസംഗ മത്സരത്തിൽ രണ്ടാം സ്ഥാനം നേടിയ കരിപ്പക്കുന്ന് മാർ ബസ്സേലിയോസ് സൺഡേസ്ക്കൂൾ 12-ാം ക്ലാസ്സ് വിദ്യാർത്ഥി ദിയറി പി. ജോയ്.

## ദ്വിശതാബ്ദി
### ഉദ്ഘാടനം ഫെബ്രു. 2-ന്




# കോട്ടയത്തിന്റെ പഠിത്തവീട്

■ ഫാ. ഡോ. ജേക്കബ് കുര്യൻ
(പ്രിൻസിപ്പാൾ, ഓർത്തഡോക്സ് സെമിനാരി)

അക്ഷരനഗരിയെന്ന കോട്ടയത്തിന് അക്ഷര പൈതൃകത്തിന്റെ ഇരുനൂറുവർഷം അവകാശപ്പെടാവുന്ന ഒരേയൊരു സ്ഥാപനമേ ഉള്ളൂ- "പഠിത്തവീട്" എന്ന് പണ്ടേ വിശേഷിപ്പിക്കപ്പെട്ട പഴയസെമിനാരി. പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാൻ (പിന്നീട് ജോസഫ് മാർ ദീവന്നാസ്യോസ്) സ്ഥാപിച്ച "പഠിത്തവീടി"ന് കോട്ടയത്തിന്റെയും കേരളത്തിന്റെയും ചരിത്രത്തിലുള്ള സ്ഥാനം അവഗണിക്കപ്പെടാവുന്നതല്ല.

തിരുവിതാംകൂറിൽ ആദ്യമായി ഇംഗ്ലീഷ് പഠനത്തിന് ബഞ്ചമിൻ ബെയിലി ആരംഭമിട്ട നാലുകെട്ടാണ് പഴയസെമിനാരി. മലയാളക്കരയിലെ ആദ്യത്തെ ബഹുഭാഷാ പഠനകേന്ദ്രവും ഇതുതന്നെ. പഴയ ഒരു രേഖയിൽ കാണുന്നത്, ഇംഗ്ലീഷ് കൂടാതെ ഗ്രീക്ക്, ലത്തീൻ, എബ്രായ, സുറിയാനി, സംസ്കൃതം, എന്നീ ഭാഷകളും ഗണിതശാസ്ത്രവും, ദർശനങ്ങളും പഠിത്തവീട്ടിൽ പഠിപ്പിച്ചിരുന്നുവെന്നാണ്. 1817ൽ ഇവിടെ ആരംഭിച്ച അക്ഷരസേവനമാണ്, 1837ൽ തൊട്ടടുത്തുള്ള മറ്റൊരു കാമ്പസിൽ, സി. എം. എസ് കോളജായി രൂപം പ്രാപിച്ചത്.

മലയാളക്കരയിലെ പൗരാണിക സുറിയാനി ക്രിസ്ത്യാനികൾക്ക് വൈദിക പരിശീലനത്തിനായി ഒരു പഠിത്തവീടുണ്ടായതിലൂടെ ഒരുവശത്ത് വൈദിക പഠനവും, മറുവശത്ത് പൊതുവിദ്യാഭ്യാസവും ഒന്നിച്ച് കൊണ്ടുപോകുവാൻ അന്നത്തെ സുറിയാനി വൈദിക ശ്രേഷ്ഠനായ പുലിക്കോട്ടിൽ ഇട്ടൂപ്പുറമ്പാനും, ബ്രിട്ടീഷ് റസിഡന്റായിരുന്ന കേണൽ മൺറോയും, തിരുവിതാംകൂർ റാണി ലക്ഷ്മിബായിയും, പരസ്പരം സഹകരിച്ചതിന്റെ ഫലമാണ് കോട്ടയത്തെ ആദ്യത്തെ ഈ വിദ്യാഭ്യാസ സ്ഥാപനം.

ഈ സ്ഥാപനം ഉണ്ടായിക്കഴിഞ്ഞ് അതിനോടനുബന്ധിച്ച് നടന്ന ആലോചനകളും, പരിശ്രമങ്ങളും, ചരിത്ര ചലനങ്ങളും ആണ്, ബേക്കർ ജംഗ്ഷൻ, തിരുനക്കര, മനോരമ ക്കവല, കളക്ടറേറ്റ്, കഞ്ഞിക്കുഴി, ദേവലോകം, പള്ളം, കൊല്ലാട് പ്രദേശങ്ങളിലേക്ക് നഗരവികസനത്തിനു മുഖാന്തിരമായത്. ബേക്കർ ജംഗ്ഷന്റെ ചുറ്റുപാടുകൾ വികസിക്കുവാനിടയാക്കിയ മിഷണറിമാരുടെ വിദ്യാഭ്യാസ പ്രവർത്തനത്തിന് ആദ്യ താവളമായിരുന്നത് പഴയസെമിനാരിയാണ്. തിരുനക്കരയുടെ സാംസ്കാരിക പൈതൃകത്തിൽ മതസൗഹാർദ്ദത്തിന്റെ കേന്ദ്രങ്ങളിൽ ഒന്ന് പഴയസെമിനാരിയായിരുന്നു; കാരണം അവിടമാണ് സുറിയാനി ക്രിസ്ത്യാനികളുടെ മെത്രാന്റെ ആസ്ഥാനമായിരുന്നത്.

പത്തൊമ്പതാം നൂറ്റാണ്ടിലെ സാംസ്കാരിക നവോത്ഥാനത്തിന്, അച്ചടി, പുസ്തക പ്രസിദ്ധീകരണം, പത്രപ്രവർത്തനം, വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്നിവയിലൂടെ പ്രവർത്തിച്ച പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമൻ താമസിച്ചതും പ്രവർത്തിച്ചതും പഴയസെമിനാരിയിലാണ്. അദ്ദേഹമാണ് മലയാള മനോരമയുടെ സ്ഥാപനത്തിന് കണ്ടത്തിൽ വർഗീസ് മാപ്പിളയ്ക്ക് പ്രചോദനമേകിയത്. അദ്ദേഹമാണ് നിധീരിക്കൽ മാണിക്കത്തനാരുമായി ചേർന്ന് "നസ്രാണി ജാത്യൈക്യസംഘം" സ്ഥാപിച്ചത്. അതിന്റെ പരിണിത ഫലമാണ്, എം. ഡി. സെമിനാരിയും അനുബന്ധ സ്ഥാപനങ്ങളും, മനോരമയും ഭാഷാപോഷിണിസഭയും, കോട്ടയം രൂപതാ ആസ്ഥാനത്തോടുചേർന്ന വിദ്യാഭ്യാസ സ്ഥാപനങ്ങളും, ദീപികപത്രവും ഒക്കെ. കോട്ടയം കളക്ടറേറ്റ് ഇരിക്കുന്നിടം പഴയസെമിനാരിയിൽ ആസ്ഥാനമാക്കിയ സുറിയാനി മെത്രാന്റെ പേരിലിരുന്നതാണ്. കോട്ടയത്ത് ജില്ലാ ആശുപത്രിയും കോടതിയും തുടങ്ങുവാനുള്ള അപേക്ഷകൾ തയ്യാറാക്കിയതും നിവേദനമായി സമർപ്പിച്ചതും പയസെമിനാരിയിൽ വച്ചായിരുന്നുവെന്ന് ഇവിടെനിന്ന് പ്രസിദ്ധീകരിച്ച ഇടവകപ്പത്രികയുടെ താളുകളും, മനോരമയുടെ പഴയ താളുകളും സാക്ഷിക്കുന്നു.

പഴയസെമിനാരി ഇരുപതാം നൂറ്റാണ്ടോടെ മലങ്കരസഭാ വൈദിക പരിശീലന കേന്ദ്രമായി. കൂടാതെ, സഭയുടെ പ്രധാന ആസ്ഥാനവും ആയി.

രണ്ടു നൂറ്റാണ്ടായി പ്രാർത്ഥനാ ഗാനങ്ങൾ അനുസ്യൂതം ഉയരുന്ന പഴയസെമിനാരി ചാപ്പൽ അനേകർക്ക് ആത്മീയ ആശ്വാസകേന്ദ്രമാണ്. സെമിനാരി സ്ഥാപകന്റേതും സഭയുടെ പ്രഖ്യാപിത പരിശുദ്ധന്മാരിൽ ഒരാളായ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസിന്റേതും അടക്കം നാലു പിതാക്കന്മാരുടെ കബറിടങ്ങൾ ഈ ചാപ്പലിനോടനുബന്ധിച്ചുണ്ട്. പഴയ സെമിനാരിയിലെത്തുന്നവരെ ഏറ്റവും ആകർഷിക്കുന്നത് ഇവിടത്തെ ശാന്തസുന്ദരമായ അന്തരീക്ഷമാണ്.

രണ്ടു നൂറ്റാണ്ടിന്റെ പ്രൗഢിയോടെ, ശില്പചാരുതയോടെ ശോഭിക്കുന്ന പഴയ സെമിനാരി കാലോചിതമായ വേദശാസ്ത്രാഭ്യസനത്തിന്റെ പുതിയ മേഖലകളിലേക്ക് ചുവടുവയ്ക്കുവാൻ ഒരുങ്ങുന്നു. ഒരു സ്വതന്ത്രവും സർവ്വസജ്ജവുമായ പൗരസ്ത്യ അക്കാദമിയുടെ തലത്തിലേക്കുള്ള വളർച്ച ലക്ഷ്യമിടുമ്പോൾ, പഴയസെമിനാരി അതിന്റെ പൈതൃകത്തോടു ചേർന്ന് പുത്തൻ പ്രവർത്തന പന്ഥാവുകൾ തെളിക്കുന്നതിനുള്ള തയാറെടുപ്പിലാണ് ■



# പുനർനവം 13

സഖേർ

**"തോ**ട്ടം നനെപ്പാൻ ഒരു നദി ഏദനിൽ നിന്നു പുറപ്പെട്ടു: അതു അവിടെ നിന്നു നാലു ശാഖയായി പിരിഞ്ഞു: ഒന്നാമത്തേതിന് പീശോൻ എന്നുപേർ: അതു ഹവീലാ ദേശത്തെയും ചുറ്റുന്നു: അവിടെ പൊന്നുണ്ട്. ആ ദേശത്തിലെ പൊന്ന് മഹത്തരമാകുന്നു: അവിടെ ഗുൽഗുലുവും ഗോമേദകവും ഉണ്ട്. രണ്ടാം നദിക്ക് ഗീഹോൻ എന്ന് പേർ: അത് അശ്ശൂരിന് കിഴക്കോട്ട് ഒഴുകുന്നു. നാലാം നദി ഫ്രാത്ത് ആകുന്നു." ഉൽപത്തി 2:10-14

പ.സഭയുടെ മുൻകുറിയായിട്ടാണ് ഏദനിലെ നദികളെ വി. സിപ്രിയന്റെ എഴുത്തുകൾ പരാമർശിക്കുന്നത്. "സഭ നിറയെ ഫലവൃക്ഷങ്ങളാൽ സമ്പന്നമാണ്. നാലു സുവിശേഷങ്ങളാകുന്ന നാലുനദികളാണ് അവയെ നനയ്ക്കുന്നത്. സഭാജീവിതത്തിൽനിന്ന് ആരാധനാജീവിതത്തിൽ നിന്ന് അകന്നവർ എങ്ങനെയാണ് നനയ്ക്കപ്പെടുക? നിത്യതയ്ക്കു വേണ്ടിയുള്ള ദാഹം തീർക്കുന്നതും ഈ ഉറവകൾ തന്നെയാണ്."

ഒരു കവിതയിൽ കണ്ടത് പോലെ ഒരു നദിയിൽ നിന്ന് മനുഷ്യന് രണ്ട് പാഠങ്ങൾ പഠിക്കാനുണ്ടത്രേ! ഒന്ന്, പോകുന്ന വഴിക്കെല്ലാം പച്ചപ്പുണ്ടാകേണം. രണ്ട്, ഒഴുകുന്ന വഴിയിലെ മൂർച്ചയുള്ള കല്ലുകളെല്ലാം നിരന്തര തലോടലാൽ മിനുസപ്പെടുത്തണം. നമ്മുടെ ജീവിതങ്ങൾ സഞ്ചരിക്കുന്ന വഴികളിൽ നമ്മെകണ്ടുമുട്ടുന്നവർക്കും കേട്ടുമുട്ടുന്നവർക്കും നാം എത്രമേൽ അനുഗ്രഹസാന്നിദ്ധ്യമാവുന്നുണ്ട്? മറ്റൊന്ന്, നിരന്തര പരിശ്രമംകൊണ്ടു ഏവരുടെയും ഹൃദയത്തിൽ കൂർത്തമുനകളെല്ലാം മൃദുവാക്കാൻ നമുക്ക് കഴിയുമോ? ഒരു പക്ഷേ, നമ്മുടെ ഹൃദയം കല്ലിനേക്കാൾ മൂർച്ചയേറിയതും കടുപ്പമേറിയതും ആയതുകൊണ്ടാവുമോ നമ്മുടെ നാട്ടിൽ പുഴകൾ ചത്തുപൊന്തുന്നത്? അതോ പുഴകൾ വറ്റുന്നത് കൊണ്ടാണോ നമ്മുടെ ഹൃദയങ്ങൾ ഇത്രമേൽ കഠിനവും കർശനവുമാകുന്നത്?

പരിശുദ്ധാത്മാവ് നമ്മുടെ ഹൃദയാരാമത്തെ നനയ്ക്കട്ടെ. അതിലെ നമ്മുടെ അദ്ധ്വാനങ്ങളെ നൂറുമേനിയായി വാഴ്ത്തട്ടെ.

പ്രഭാഷണക്കുറിപ്പ്

# മൂന്നു നോമ്പ്

(2014 ഫെബ്രു. 10 - 13)

**യോ**നാപ്രവാചകന്റെ പ്രസംഗവും നിനവെക്കാരുടെ മാനസാന്തരവുമാണ് മൂന്നു നോമ്പിൽ സ്മരിക്കുന്നത്. ഇതിന് ഹൂദായ കാനോനിൽ 'നിനവെ നോമ്പ്' എന്നാണ് പേര്.

13-ാം നൂറ്റാണ്ടു മുതൽ ചിലർ ഇത് മൂന്നു ദിവസവും മറ്റു ചിലർ അഞ്ചു ദിവസവും ആചരിച്ചതായി ഹൂദായ കാനോനിൽ പറയുന്നു. കൽദായ സുറിയാനി സഭയിൽ മൂന്നു ദിവസവും കോപ്റ്റിക്ക് സഭയിൽ അഞ്ചു ദിവസവുമാണ് നിനവേ നോമ്പ്.

'അമിത്ഥായുടെ മകനായ യോന' എന്നാണ് മുഖ്യ കഥാപാത്രത്തിന്റെ പേര് അമിത്ഥായി എന്ന എബ്രായ പദത്തിന് സത്യസന്ധത എന്നാണ് അർത്ഥം. സുറിയാനിയിൽ 'മത്തായിയുടെ മകനായ യോന' എന്നാണ് കാണുന്നത്.

യിസ്രായേൽ രാജാവായ യെരോബയാമിന്റെ കാലത്ത് (787-747 BC) പ്രവചിച്ച അമിത്ഥായുടെ മകനായ യോനായെപ്പറ്റി 2 രാജ. 14:25-ൽ പറയുന്നുണ്ട്. യോന പ്രവചനം ബി.സി. നാലാം നൂറ്റാണ്ടിൽ രചിക്കപ്പെട്ടതായി കണക്കാക്കുന്നു.

യോനാപ്രവചനം യോനായെപ്പറ്റിയുള്ള പുസ്തകമാണ്. യോനയുടെ കഥയാണ് 48 വാക്യങ്ങളിൽ അവതരിപ്പിക്കുന്നത്. യോനാ ഈ ഗ്രന്ഥത്തിന്റെ കർത്താവല്ല. പ്രധാന കഥാപാത്രമാണ്. ഒരു ചെറിയ നോവലായി ഈ ഗ്രന്ഥത്തെ കണക്കാക്കുന്നുണ്ട്. യോന എന്ന വാക്കിന്റെ അർത്ഥം പ്രാവ് എന്നാണ്. പ്രതീകാത്മകമായിട്ടാണ് ഈ ഗ്രന്ഥത്തെ വ്യാഖ്യാനിക്കുന്നത്.

യോഹ പ്രവചനത്തിന്റെ പ്രൗഢഘടന നാലുതരത്തിലാണ്. 1. പ്രവാചക വിളി തിരസ്ക്കരിക്കുന്ന യോന 2. മത്സ്യത്തിന്റെ വയറ്റിൽ നിന്നും നിലവിളിക്കുന്ന യോന 3. നിനുവയുടെ മാനസാന്തരത്തിനായി പ്രസംഗിക്കുന്ന യോന 4. മാനസാന്തരപ്പെടുന്ന യോന.

ഒന്നാം അദ്ധ്യായത്തിൽ കപ്പൽ യാത്രക്കാരോടൊപ്പമുള്ള യോന മൂന്നാം അധ്യായത്തിൽ നിനുവയിലെ ജനങ്ങൾക്കൊപ്പമാണ്. രണ്ടാം അധ്യായത്തിൽ മത്സ്യത്തിന്റെ വയറ്റിൽ ദൈവത്തോട് പ്രാർത്ഥിക്കുന്ന യോന നാലാം അദ്ധ്യായത്തിൽ ദൈവത്തോടുള്ള സംഭാഷണത്തിലാണ്.

## ഇടവക പട്ടക്കാരൻ ഇടവക വികാരി



തുമ്പമൺ: സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ വികാരിയായി ആ ഇടവകാംഗമായ ഫാ. സാമുവൽ ജോൺ തേവത്തുമണ്ണിലിനെ ഭദ്രാസനാധിപൻ കുറിയാക്കോസ് മാർ ക്ലീമ്മീസ് മെത്രാപ്പോലീത്ത നിയമിച്ചു. അര നൂറ്റാണ്ടിനു ശേഷം ആദ്യമായിട്ടാണ് ഈ സ്ഥാനത്തേക്ക് ഒരു ഇടവകാംഗം വരുന്നത്.

കുമ്പഴ കുറ്റിക്കണ്ടത്തിൽ ഫാ. ജോർജ് മാത്യു, കൊടുമൺ ചരുവിളയിൽ ഫാ. ജീബു. സി. ജോയി എന്നിവരെ സഹവികാരിമാരായും നിയമിച്ചിട്ടുണ്ട്.



# പുസ്തകശാല

## സൺഡേസ്ക്കൂൾ അദ്ധ്യാപനത്തിന്റെ ആദ്ധ്യാത്മികതയും...

ഡി. യോഹന്നാൻ, പാലക്കാട




ദീർഘനാളുകളിലെ സൺഡേസ്ക്കൂൾ അധ്യാപനത്തിലൂടെ ലഭിച്ച അറിവുകളും അനുഭവങ്ങളും. ഒപ്പം യരുശലേം യാത്രയും സവിസ്തരം ഉൾപ്പെടുത്തിയിരിക്കുന്നു.

## താഴ്‌വര

ഫാ. വർഗ്ഗീസ് കളീക്കൽ




52 പ്രസംഗങ്ങൾ ഹൃദ്യമായി അവതരിപ്പിച്ചിരിക്കുന്നു. വിശ്വ സാഹിത്യത്തിൽ നിന്നും, ചരിത്രത്തിന്റെ ഏടുകളിൽ നിന്നും അനുദിന ജീവിതത്തിൽ നിന്നും അടർത്തിയെടുത്ത 150-ൽ പരം സംഭവങ്ങൾ, 60-ൽ പരം കവിതാശലകങ്ങൾ, 50-ൽ പരം നർമ്മനുറുങ്ങുകൾ, 50-ൽ പരം പ്രാർത്ഥനകൾ. അവതാരിക: സഖേർ. ജ്യോതിസ് ബുക്സ്, പത്തനംതിട്ട, വില: 145/-

## പ്രത്യാശയുടെ തീരത്ത്

ഫാ. ഡോ. റ്റി. ജെ. ജോഷ്വ




മരണത്തിന്റെ വ്യഥകളെ അഭിമുഖീകരിക്കുന്നതിനുള്ള 16 വേദപഠനങ്ങൾ. ചരമ പ്രസംഗങ്ങൾക്ക് ഉത്തമം. അവതാരിക: ഫാ. ഡോ. ജേക്കബ് കുര്യൻ, സി.എസ്.എസ്., തിരുവല്ല. പേജ്. 116, വില. 80 രൂപ.

## വി. കുർബ്ബാന ലഘുപഠനം

മാത്യൂസ് ബർന്നബാസ്




വിശുദ്ധ കുർബ്ബാനയെക്കുറിച്ചുള്ള ലളിതമായ വ്യാഖ്യാനം. സൺഡേസ്ക്കൂൾ വിദ്യാർത്ഥികൾക്ക് ഒരു ഗൈഡ്. പ്രതീകങ്ങളെക്കുറിച്ച് ഫാ. ഡോ. കെ. എം. ജോർജ്ജിന്റെ പഠനവും. സോഫിയ ബുക്സ്, കോട്ടയം, പേജ്. 60, വില 30 രൂപ.



## സി.എം. സ്റ്റീഫൻ...

29-ാം പേജിൽ നിന്നു തുടർച്ച...

പത്തനംതിട്ട ജില്ല രൂപീകരിച്ചപ്പോൾ പത്തനംതിട്ട ജില്ലാ ഡി.സി.സി. പ്രസിഡന്റാകാൻ എന്നോട് അദ്ദേഹം ആവശ്യപ്പെട്ടു, എന്നാൽ ഞാനതിൽ താല്പര്യം പ്രകടിപ്പിച്ചില്ല. 1983- ൽ റബ്ബർ ബോർഡ് ചെയർമാനായി എനിക്ക് അവസരം നൽകിയത് അദ്ദേഹത്തിന്റെ താല്പര്യപ്രകാരമായിരുന്നു.

മലങ്കരസഭയുടെ ഒരു അരുമ സന്താനവും തികഞ്ഞ സഭാസ്നേഹിയും ആയിരുന്നു അദ്ദേഹം. സഭാ പ്രശ്നങ്ങൾക്ക് ഗവൺമെന്റിന്റെ ഭാഗത്തുനിന്നും നീതി നടത്തിക്കിട്ടേണ്ട സാഹചര്യങ്ങളിൽ അദ്ദേഹം നിർണ്ണായകമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

മലങ്കരസഭ സമുദായക്കേസ്സിൽ പരാജയപ്പെട്ട അവസരത്തിൽ പ. ബാവാ തിരുമേനിക്ക് അടൂരിൽ നിന്നും കോട്ടയം വരെ ഗംഭീരമായ ഒരു സ്വീകരണം നൽകി. കോട്ടയത്തു വച്ചു നടന്ന മഹാസമ്മേളനത്തിൽ മുഖ്യ പ്രസംഗകൻ സി.എം. സ്റ്റീഫൻ ആയിരുന്നു, അദ്ദേഹത്തിന്റെ അന്നത്തെ പ്രസംഗം സഭയ്ക്കാകമാനം വിപ്ലവകരമായ നവചൈതന്യം പകർന്നു.

വാക്കുകൾക്കതീതമായ ഒരു ബന്ധമായിരുന്നു ഞാനും അദ്ദേഹവും തമ്മിലുണ്ടായിരുന്നത്. എന്റെ ജ്യേഷ്ഠസഹോദരനെപ്പോലെ ഞാൻ സി.എം. സ്റ്റീഫനെ ബഹുമാനിച്ച് സ്നേഹിച്ചിരുന്നു. എന്നെ ഞാനാക്കിയത് അദ്ദേഹമാണ്.

1984 ജനുവരി 16 ന് അദ്ദേഹത്തിന്റെ മരണവാർത്തയറിയിച്ചുകൊണ്ട് കോട്ടയം മുനിസിപ്പാലിറ്റിയുടെ സൈറൻ മുഴങ്ങിയത് ഹൃദയ ഭേദകമായി ഞാൻ ഇന്നും ഓർക്കുന്നു. അദ്ദേഹത്തിന്റെ മൃതശരീരത്തോടൊപ്പം കോട്ടയത്തു നിന്നും ആ ശവ മഞ്ചത്തിൽ ഞാനും അനുഗമിച്ചു. ശവമഞ്ചത്തിൽ നിന്നും എല്ലാവരും ഇറങ്ങിയപ്പോൾ ഞാൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണ് ചുംബിച്ചാട്ടാണ് ഇറങ്ങിയത്.

ആകാരത്തിൽ അതികായനും, വാക്കുകളിൽ അഗ്നിനാവുകാരനും, പ്രവർത്തനങ്ങളിൽ സത്യസന്ധനുമായിരുന്നു അദ്ദേഹം. ആ മഹാരഥന്റെ ജ്വലിക്കുന്ന ഓർമ്മകൾക്കുമുമ്പിൽ എന്റെ ഒരായിരം കണ്ണീർ പ്രണാമങ്ങൾ.

തയ്യാറാക്കിയത് :
**ഫാ.ബിജു സാമുവേൽ,**
**വകയാർ**

## ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് കെ.സി.സി. പ്രസിഡന്റ്



**ആലുവ:** കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ പ്രസിഡന്റായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട തിരുവനന്തപുരം ഭദ്രാസനാധിപൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ. മലങ്കര ഓർത്തഡോക്സ് സഭയുടെ എക്യുമെനിക്കൽ റിലേഷൻസിന്റെ പ്രസിഡന്റു കൂടിയാണ്.



സംസ്ഥാന ഫാർമസി കൗൺസിൽ മികച്ച ഫാർമസി അധ്യാപികയായി തെരഞ്ഞെടുത്ത ശ്രീമതി ലീനാ തോമസ്. എറണാകുളം അമൃതാ സ്ക്കൂൾ ഓഫ് ഫാർമസിയിലെ അദ്ധ്യാപിക. ചരിത്രകാരനായ പി. തോമസ് പിറവത്തിന്റെ മകളും വടക്കെ നെല്ലിക്കുഴിയിൽ കുടുംബാംഗവും പിറവം മാർ ഗ്രിഗോറിയോസ് കാതോലിക്കേറ്റ് സെന്റർ ഇടവകാംഗവുമണ്.

## ചുറ്റുവട്ടം

ജോയി കുളനട






മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം 105-ാമത് ഗ്ലോബൽ കോൺഫ്രൻസിന് തിരുവനന്തപുരത്ത് പ്രസിഡന്റ് ഗീവർഗീസ് മാർ കൂറിലോസ് മെത്രപ്പോലീത്താ കൊടിയേറ്റുന്നു. ജോസഫ് എം. പുതുശ്ശേരി, ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ്, ജോസഫ് സാമുവൽ കറുകയിൽ കോർഎപ്പിസ്ക്കോപ്പ, അലക്സാണ്ടർ വൈദ്യൻ കോർഎപ്പിസ്ക്കോപ്പ, ഫാ. ഡോ. വർഗീസ് വർഗീസ് എന്നിവർ സമീപം.

### 'മലങ്കരസഭ' മാസിക വായനാവർഷം

മലങ്കരസഭാ മാസികയുടെ വരിക്കാരെ ചേർന്നവർക്ക് ആകർഷകമായ വ്യവസ്ഥകൾ നല്കുന്നു. പ്രൊമോട്ടർമാരായി പ്രവർത്തിക്കാനാഗ്രഹിക്കുന്നവർ താഴെപ്പറയുന്ന നമ്പരിൽ ബന്ധപ്പെടുക. Off. : 0481 - 2573234, Mob.: 9744648617

1980 കളിൽ ആയുഷ്ക്കാല വരിസംഖ്യ സ്വീകരിച്ചവരിൽ നിന്നും സർട്ടിഫിക്കേറ്റും തിരിച്ചറിയൽ രേഖകളും ആവശ്യപ്പെട്ടിരുന്നു. കുറേപ്പേർ സഹകരിച്ചു. ടി. രേഖകൾ ഓഫീസിൽ എത്തിക്കുന്ന മുറയ്ക്ക് തുടർന്ന് മാസിക അയയ്ക്കുന്നതായിരിക്കും.

- മാനേജിംഗ് എഡിറ്റർ

### അവാർഡ്



അൽമായ നേതൃസ്മൃതി പുരസ്ക്കാരം നേടിയ കെ. വി. മാമ്മൻ കോട്ടയ്ക്കലും ഡോ. പി. സി. മാത്യു പുലിക്കോട്ടിലും. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് നൽകിയ സേവനങ്ങൾക്കുള്ള അംഗീകാരമാണ് പുരസ്ക്കാരം.

### വിജയി



കുറിച്ചി വലിയ പള്ളിയിൽ വച്ച് നടന്ന പ. ഗീവർഗീസ് ദ്വിതീയൻ ബാവാ പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ഷേബാ അന്നാ സൈമൺ. പാലാരിവട്ടം സെ. ജോർജ് ഓർത്തഡോക്സ് വലിയപള്ളി ഇടവകാംഗം. കൊരട്ടി സീയോൻ അരമന ചാപ്പൽ വികാരി ഫാ. സൈമൺ ജോസഫിന്റെയും ഷൈനി സൈമണിന്റെയും മകൾ.

# അനശ്വര ഓർമ്മകളുടെ 25-ാം വാർഷികം, 01-02-2014



## വെരി. റവ. ബർത്തലോമോ കോർ എപ്പിസ്ക്കോപ്പാ (കല്ലൂരച്ചൻ)

(മുൻ നിരണം ഭദ്രാസന സെക്രട്ടറി)

*"മോചനമാചാര്യന്മാർക്കേകണം കരുണാബ്ധേ ജീവൻ പൂണ്ടോർ വാഴും*
*പൂങ്കാവിലവരെ മോദിപ്പിക്ക കടമെല്ലാം പോക്കി പ്രഭ ചേർക്കണമേ"*

മക്കൾ: പി.ബി. കൊച്ചീപ്പൻ, അമ്മുക്കുട്ടി, പി.ബി. രാജൻ,
പരേതരായ ഫിലിപ്പ് (പാപ്പച്ചൻ), ആനിയമ്മ, അക്കമ്മ

2014 ഫെബ്രു. 1 ന് പുറമറ്റം സെന്റ് കുറിയാക്കോസ് പള്ളിയിൽ വച്ച് ഡോ. യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയുടെ മുഖ്യ കാർമികത്വത്തിൽ വി. മൂന്നിന്മേൽ കുർബ്ബാന.

# ഞങ്ങളുടെ വല്ല്യച്ചൻ

■ **ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്**

**ഓ**ർമ്മയായ കാലം മുതലുള്ള അടുപ്പവും കടപ്പാടും ബ: ബർത്തലോമിയോ കോർ എപ്പിസ്ക്കോപ്പാ അച്ചനുമായിട്ടുണ്ട്. പൊതുവേ 'വല്ല്യച്ചൻ', 'കല്ലൂരച്ചൻ' എന്നൊക്കെയാണ് അറിയപ്പെട്ടിരുന്നത്. എല്ലാം കൊണ്ടും എല്ലാവർക്കും വല്ല്യച്ചനായിരുന്നു. ആത്മാർത്ഥത, അർപ്പണബോധം എന്നിവ അദ്ദേഹത്തിന്റെ അടിവരയിടേണ്ട അനുഭവങ്ങളാണ്. വലുപ്പ - ചെറുപ്പ ഭേദമെന്യേ, ജാടയുടെ ഭാവം ലവലേശമില്ലാതെ, എല്ലാവരേയും ഒന്നുപോലെ കണ്ടിരുന്നു. ഒന്നാം സമുദായക്കേസിന്റെ ആദ്യകാലങ്ങളിൽ അദ്ദേഹം പാത്രിയർക്കീസ് വിഭാഗത്തിന്റെ കരുത്തനായ നേതാവായിരുന്നു. എന്നാൽ സഭാ യോജിപ്പിനു ശേഷം കാതോലിക്കേറ്റിന്റെ ശക്തനായ വക്താവായി മാറി. രണ്ടാം സമുദായക്കേസിന്റെ ആരംഭ ഘട്ടത്തിൽ മാർതോമ്മാശ്ലീഹായുടെ സിംഹാസനത്തിനു വേണ്ടിയും കതോലിക്കേറ്റിന്റെ നിലനിൽപ്പിന്നു വേണ്ടിയും നിരന്തരം പോരാടി. യാഥാർത്ഥ്യങ്ങൾ തിരിച്ചറിഞ്ഞ അദ്ദേഹം സ്വാനുഭവങ്ങളെ അനുസ്മരിച്ചു കൊണ്ടായിരുന്നു പല വിശദീകരണ യോഗങ്ങളിലും പ്രസംഗിച്ചിരുന്നത്. പ. പരുമലതിരുമേനിയുടെ ശിഷ്യനായിരുന്ന കോടിയാട്ട് യാക്കോബ് കത്തനാരായിരുന്നു ഗുരു. ആയതിനാൽ പഴയപാരമ്പര്യങ്ങളും അനുഷ്ഠാനങ്ങളും അതിന്റെ തീവ്രതയിൽത്തന്നെ കാത്തു സൂക്ഷിച്ചു. ആധുനിക ദൈവശാസ്ത്ര മേഖലകളിൽ ഒന്നും പോയില്ലാ എങ്കിലും ആരാധനയുടെ ഒരുക്കവും കാര്യങ്ങളുമെല്ലാം പൂർണ്ണ ആത്മാവിൽത്തന്നെയായിരുന്നു. ഒരിക്കൽ പുതുതായി എറ്റ ഒരു യുവ വൈദികനുമൊത്ത് പോകുമ്പോൾ വല്ല്യച്ചൻ ചോദിച്ചു, "വി. കുർബ്ബാനയുള്ള ദിവസം ഏന്താണ് വീട്ടിൽ നമസ്ക്കരിക്കുന്നത്" പാമ്പാക്കുട നമസ്ക്കാരമെന്നു യുവ വൈദികൻ മറുപടി പറഞ്ഞു.-

വല്ല്യച്ചന്റെ പ്രതികരണം "പട്ടം ഏറ്റനാൾ മുതൽ ഇന്നുവരെ വി. കുർബ്ബാനയുള്ളപ്പോൾ ഞാൻ കാനോന നമസ്ക്കാരം മാത്രമേ നമസ്ക്കരിച്ചിട്ടുള്ളു" ആത്മീയ ജീവിതത്തിലെ നിഷ്ഠയ്ക്കു ഈ ഉദാഹരണം മാത്രം മതിയല്ലോ.

പൗരോഹിത്യത്തിന്റെ മാനവും മഹത്ത്വവും കാത്തു സൂക്ഷിച്ച ഒരു വൈദിക ശ്രേഷ്ഠനായിരുന്നു ബ. കല്ലൂരച്ചൻ. ആരുടേയും എന്താവശ്യത്തിനും അവരോടൊപ്പം അച്ചനുണ്ടാകും. പ്രത്യേകിച്ച് സ്ക്കൂൾ, കോളേജ് അഡ്മിഷൻ, ജോലിക്കാര്യം.... ആരേയും ഉപേക്ഷിക്കുകയില്ല. ആദായം പ്രതീക്ഷിച്ചല്ല, പ്രത്യുത തന്റെ ഉത്തരവാദിത്വമാ

ശേഷം 47-ാം പേജിൽ



# LETTERS TO THE EDITOR

## മട്ടാഞ്ചേരി പള്ളികൾ

2013 ഡിസംബർ ലക്കം മലങ്കര സഭയിൽ കൂനൻ കുരിശു തീർത്ഥാടന കേന്ദ്രം എന്ന ചരിത്ര ലേഖനത്തിൽ മട്ടാഞ്ചേരി പള്ളികളുടെ സംക്ഷിപ്ത ചരിത്രം ഇപ്രകാരം വിവരിക്കാം.

ഏകദേശം മൂന്നാം നൂറ്റാണ്ടിൽ ആണ് കൂനുകുരിശ് സ്ഥാപിച്ചത്. കുരിശടയാളം തന്റെ കൊടിചിഹ്നമായി മാക്സന്റിയൂസുമായി യുദ്ധം നടത്തിയ കുസ്തന്തിനോസ് ചക്രവർത്തി (എ.ഡി. 312) യുദ്ധത്തിൽ വിജയിക്കുകയും എ.ഡി. 313 മിലാൻ വിളംബരത്തോടെ ക്രിസ്തുമതത്തെ ഔദ്യോഗിക മതമാക്കി അംഗീകരിക്കുകയും ചെയ്തു. എ.ഡി. 320ന് കുസ്തന്തിനോസ് ചക്രവർത്തിയുടെ മാതാവായ ഹെലനി രാജ്ഞിയുടെ നേതൃത്വത്തിൽ ഒരു സംഘം ആളുകൾ യെരുശലേമിൽ എത്തി അന്വേഷണങ്ങൾ നടത്തിയതിനെ തുടർന്ന് കർത്താവിന്റെ കുരിശ് കണ്ടെടുത്തു അതിൽ നിന്ന് പല അത്ഭുതങ്ങളും ഉണ്ടായി എന്നു പറയപ്പെടുന്നു. അന്നുമുതൽ ക്രൈസ്തവ കേന്ദ്രങ്ങളിൽ കുരിശിനെ ബഹുമാനിക്കുവാനും വണങ്ങുവാനും ആരംഭിച്ചിരുന്നു. അങ്ങനെ ക്രൈസ്തവ കേന്ദ്രങ്ങളിൽ നിന്ന് ഇവിടെ എത്തിയ വിദേശിയ ക്രിസ്ത്യാനികളായിരിക്കാം ഈ കൽകുരിശ് സ്ഥാപിച്ചത് എന്ന് അനുമാനിക്കാം. മട്ടാഞ്ചേരി പള്ളിയെക്കുറിച്ച് സഭാ വിജ്ഞാനകോശം (ഓർത്തഡോക്സ് സെമിനാരി കോട്ടയം 1993) ത്തിൽ ഇപ്രകാരം പറയുന്നു. ആദിമ നൂറ്റാണ്ടിൽ തന്നെ മാർത്തോമ്മാ ക്രിസ്ത്യാനികൾ കുടിയേറി പാർത്ത മട്ടാഞ്ചേരിയിൽ വി.മാർത്തോമ്മാശ്ലീഹായുടെ നാമത്തിൽ സ്ഥാപിച്ചതാണ് മട്ടാഞ്ചേരി പള്ളി (ദേവമാതാവിന്റെ നാമത്തിൽ ആണ് എന്ന് ലത്തീൻ സമുദായം അവകാശപ്പെടുന്നു). ആദ്യകാലത്തെ ഫ്രാൻസിസ്കൻ മിഷനറിമാർ ഈ പള്ളിയെപറ്റി രേഖപ്പെടുത്തുന്നുണ്ട്. ഒരു സുറിയാനി വാണിക്ക് പ്രഭുവായിരുന്ന മാത്തൻ കച്ചവടം ചെയ്തിരുന്ന സ്ഥലം എന്ന അർത്ഥത്തിൽ പറങ്കികൾ ഈ സ്ഥലത്തെ മാത്തൻ ചേരിയെന്നും പിന്നീട് ഇംഗ്ലീഷുകാർ മട്ടാഞ്ചേരി എന്നും വിളിച്ചു. സുറിയാനിക്കാരും പോർട്ടുഗീസുകാരും ഈ പള്ളിയിൽ മതകർമ്മാനുഷ്ഠാനങ്ങൾ നടത്തിയിരുന്നു. ഈ പള്ളിയുടെ മുമ്പിൽ ഉണ്ടായിരുന്ന (സമീപം ആണ് എന്ന് ചിലർ അവകാശപ്പെടുന്നു). പൂജ്യതയോടുകൂടി സൂക്ഷിക്കപ്പെടുന്നതുമായ കൂനൻകുരിശിൽ (ഇതിന് അൽപം ചെരിവ് ഉണ്ടായിരുന്നതിനാൽ ആയിരിക്കാം കൂനൻ കുരിശ് എന്ന പേർ വന്നത്) ആണ് മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനികൾ ആലാത്തുകെട്ടി റോമ്മാ നുകത്തെ ഉപേക്ഷിച്ചു പറഞ്ഞത്. ഇതിനെ പ്രാന്തൻ കുരിശ് എന്ന് വിളിക്കുന്നുണ്ട്. ഏകദേശം 15-ാം നൂറ്റാണ്ടോടുകൂടി ഇത് പോർത്തുഗീസുകാരുടെ അധീനതയിൽ ആകുകയും ചെയ്തു. ഇന്ന് ലത്തീൻ രൂപതയുടെ കീഴിൽ ജീവമാതാവിന്റെ ദേവാലയമായി നിലനിൽക്കുകയും ചെയ്യുന്നു.

അഞ്ചാം മാർത്തോമ്മായുടെ കാലത്ത് അദ്ദേഹത്തിന്റെ സ്ഥാനം പൂർത്തീകരിക്കുവാനായി അവിടെ നിന്ന് (അന്ത്യോഖ്യാ) മേൽ പട്ടക്കാരെ അയച്ചു തരുവാൻ അന്തോണിയോസ് ശെമ്മാശൻ വശം ഒരു കത്ത് പാത്രിയർക്കീസ് ബാവയ്ക്ക് കൊടുത്തയക്കുകയും പാത്രിയർക്കീസ് ബാവാ മോർ ബസേലിയോസ് ശക്രള്ള മപ്രിയാനയെയും ഊർശ്ലേമിന്റെ മോർ ഗ്രിഗോറിയോസിനേയും, മൂസ്സലിലുള്ള മോർ ഈവാനിയോസിനേയും ഏതാനും വൈദികരെയും ശെമ്മാശൻമാരെയും മലങ്കരയിലേക്ക് അയച്ചു അവർ (1751 മെയ് 25) കൊച്ചിയിൽ വന്നിറങ്ങി. ബാവാമാരെ അന്തോണിയോസ് ശെമ്മാശൻ കപ്പലിൽ കയറ്റി കൊച്ചിയിൽ ഇറക്കിയ വകയ്ക്കു (ഭക്ഷണം ഉൾപ്പെടെ) ലന്താ കമ്പനിക്കാർക്ക് ഏകദേശം 12,000/- രൂപ (യാത്രാക്കൂലി) കൊടുക്കണം എന്ന് മാർത്തോമ്മായും പള്ളിക്കാരും ലെന്താ കമ്പനിക്കാരുമായി തർക്കത്തിൽ ഏർപ്പെട്ടു. ഇങ്ങനെയുള്ള തർക്കം നിമിത്തം ലെന്താ കമ്പിനിക്കാർ ബാവാമാരെ കൊച്ചിയിൽ നിന്ന് പോകുവാൻ അനുവദിച്ചില്ല. ലെന്താ കമ്പനിക്കാർ തിരുവിതാംകൂർ സർക്കാരിനു വേണ്ടി മാർത്താണ്ഡവർമ്മ കുലശേഖര പെരുമാൾ മഹാരാജാവിന്റെ മുമ്പിൽ സിവിൽ വ്യവഹാരം വരെ നടത്തിയതായി പറയുന്നു. (കേവു കൂലിയെ ചൊല്ലിയുള്ള തർക്കത്തിൽ അവരെ ലന്ത കമ്പിനിക്കാരിൽ നിന്നും വിടുവിക്കുന്നതിന് കുന്നംകുളങ്ങരയുള്ള സുറിയാനി ക്രിസ്ത്യാനികൾ ചിറളയം രാജാക്കൻമാരെ സ്വാധീനിച്ച് മോചന ദ്രവ്യം നൽകി രക്ഷപ്പെടുത്തി ബാവയെ കുന്നംകുളം അങ്ങാടിയിലുള്ള ചിറളയം പള്ളിയിൽ താമസിപ്പിച്ചു. ഈ പള്ളിയിൽ മോർ ബസേലിയോസ് ശക്രള ബാവായുടെ ഓർമ്മ പെരുന്നാൾ ഒക്ടോബർ 22-ാം തീയതി വലിയ പെരുന്നാളായി ഓർത്തഡോക്സ് സഭ ഇന്നും ആചരിക്കുന്നുണ്ട്). ഇങ്ങനെയുള്ള അവസരത്തിൽ ആയിരിക്കണം മട്ടാഞ്ചേരി പള്ളിയുടെ ഉത്ഭവം എന്ന് അനുമാനിക്കാം.

മലങ്കര സഭാചരിത്രത്തിൽ അനേകം കാര്യങ്ങൾക്ക് ഈ പള്ളി സാക്ഷ്യം വഹിച്ചിട്ടുണ്ട്. ആയതിൽ ഒരു പ്രധാന സംഭവമാണ് കാട്ടുമങ്ങാട്ട് മോർ കൂറിയിലോസിന്റെ വാഴ്ച. അഞ്ചാം മാർത്തോമ്മായുടെ കാലശേഷം ആറാം മാർത്തോമ്മാ ബാവന്മാരുമായുള്ള പിണക്കം പറഞ്ഞു തീർത്തു. കൊല്ലവർഷം 945 മിഥുനമാസം 29ന് (എ.ഡി. 1770 ജൂലൈ 10) മോർ ഗ്രിഗോറിയോസും, മോർ ഈവാനിയോസും കൂടി നിരണം പള്ളിയിൽ വച്ച് ആറാം മാർത്തോമ്മായുടെ സ്ഥാനം പൂർത്തീകരിച്ച് മോർ ദിവന്നായിയോസ് എന്ന സ്ഥാനപ്പേരു നൽകി മലങ്കരയ്ക്കു പൂർണ്ണാധികാരമുള്ള മെത്രാപ്പോലീത്താ ആയിട്ട് നടന്നുവരുമ്പോൾ, മാർ ഗ്രിഗോറിയോസ് മെത്രാപ്പൊലീത്താ കണ്ണിനു ദീനമായിട്ട് കായംകുളത്തും ഈവാനിയോസ് എപ്പിസ്ക്കോപ്പാ പുതിയ കാവിലും മോർ ദിവന്നാസിയോസ് മെത്രാപ്പോലീത്താ ഓമല്ലൂരും താമസിച്ചിരുന്നു. (ഉട്ടുപ്പുറൈട്ടർ).

മട്ടാഞ്ചേരിയിൽ ബാവാമാർ പണിയിച്ച പള്ളി ഇന്ന് സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ ദേവാലയമായി നിലനിൽക്കുന്നു. (മട്ടാഞ്ചേരി മുറി, ഏലിശമ പള്ളി എന്നു അറിയപ്പെടുന്നുണ്ട്).

**ഫാ. സ്ലീബാ ജോർജ്ജ്**
**പനയ്ക്കൽ, എറണാകുളം**
**(9446333542)**

■

## വി. യൗസേഫിന്റെ പെരുനാൾ

നീതിമാനായ യൗസേഫിനെപ്പറ്റിയുള്ള ലേഖനം (നവംബർ 2013) ശ്രദ്ധേയമായി. ക്രിസ്തുവിന്റെ രക്ഷാകരവ്യാപാരങ്ങളുടെ പൂർത്തീകരണത്തിൽ നീതിമാനായ യൗസേഫ് നിർവഹിച്ച അതിശ്രേഷ്ഠമായ പങ്ക് പഠന-ചിന്താ-ധ്യാന വിഷയമാക്കാനും വിശുദ്ധന്റെ സ്മരണ അർഹമായ വിധത്തിൽ നിലനിർത്താനും ഉചിതമായ രീതിയിൽ ആചരിക്കാനും നമ്മുടെ സഭയിൽ കാനോനികമായ ക്രമീകരണങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. കോപ്റ്റിക്, എത്യോപ്യൻ സഭകളിലെന്നപോലെ വി. യൗസേഫിന്റെ ചരമദിനമായ ജൂലൈ 20 ഓർമ്മദിനമായി വേർതിരിച്ച് പെരുന്നാളായി ആചരിക്കുന്നതും അദ്ദേഹത്തിന്റെ നാമത്തിൽ പള്ളികളും ത്രോണോസുകളും സ്ഥാപിക്കുന്നതും നമ്മുടെ പാരമ്പര്യങ്ങൾക്ക് അനുയോജ്യവും ആ പിതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്ന വിശ്വാസികൾക്ക് അനുഗ്രഹദവുമായിരിക്കും. പ. എപ്പിസ്കോപ്പൽ സുന്നഹദോസ് അതിന് ആവശ്യമായ നടപടികൾ സ്വീകരിക്കണമെന്ന് അഭ്യർത്ഥിക്കുന്നു.

**വർഗീസ് ജോൺ,**
**തോട്ടപ്പുഴ (9446412907)**

■



45-ാം പേജിൽ നിന്നു തുടർച്ച..

ണെന്ന ബോദ്ധ്യത്തോടെ സഹായിക്കുവാനുള്ള സന്നദ്ധത. നിവൃത്തിയുണ്ടെങ്കിൽ ആരേയും ഒരു കാര്യത്തിനും ബുദ്ധിമുട്ടിക്കുകയില്ല. എന്നാൽ ആർക്കുവേണ്ടിയും എന്തു ബുദ്ധിമുട്ടും സഹിക്കുവാൻ തയ്യാറുമാണ്. യാത്രാ സൗകര്യങ്ങൾ കുറവായിരുന്ന ഞങ്ങളുടെ നാട്ടിലൂടെ കമ്മീസ് ആലംകൊടിപോലെ പറപ്പിച്ചു തന്റെ സൈക്കിളിലുള്ള യാത്ര ഇന്നും പച്ചയായി മനസ്സിലുണ്ട്. കാടും, തോടും, മേടും, ആറുമൊക്കെ താണ്ടിയുള്ള യാത്ര. മറ്റുള്ളവരുടെ നന്മയ്ക്ക് വേണ്ടി എന്തു ത്യാഗവും സഹിക്കും. ഒരിക്കൽ ആരുടെയോ എന്തോ ആവശ്യത്തിന്നുപോയി തിരികെ വീട്ടിൽ പോകുവാൻ കല്ലൂപ്പാറ പള്ളിയുടെ കിഴക്കുള്ള ആറ്റുകടവിൽ എത്തി. നേരം വളരെ ഇരുട്ടി. വള്ളവുമില്ലാ, വെളിച്ചവുമില്ല. നീന്തിക്കയറുവാനുള്ള ധൈര്യത്തിൽ അച്ചൻ വെള്ളത്തിലിറങ്ങി നീന്തിത്തുടങ്ങി. വളരെ നീന്തിയിട്ടും മറുകര എത്തുന്നില്ല. സംഗതി കൈവിട്ടു എന്നു അച്ചനു ബോദ്ധ്യമായി. കൈകൾ കുഴയുന്നു. "നല്ലോരന്ത്യം പ്രാപിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ എന്നു ബലിപീഠത്തിന്റെ മുമ്പിൽ നിന്നു പ്രാർത്ഥിക്കുന്ന എന്റെ അവസ്ഥ മറ്റൊന്നാകുകയാണോ ദൈവമേ".

കുഴയുന്ന കൈകളും തളരുന്ന ശരീരവുമായി അച്ചൻ ഉള്ളുരുകി മാറത്തടിച്ചു പ്രാർത്ഥിച്ചു. "ഈശാനമൂലൻ" എന്ന കൊടുങ്കാറ്റിൽ നിന്നും പൗലോസിനെ തീരത്തടുപ്പിച്ച ദൈവം അച്ചനേയും അത്ഭുതകരമായി കരപറ്റിച്ചു.

നിഷ്ക്കളങ്കതയുടെ ആൾരൂപമായിരുന്ന അച്ചൻ സത്യസന്ധതയുടെ പര്യായവുമായിരുന്നു. അച്ചൻ ഉപയോഗിച്ചിരുന്ന പേഴ്സിനു പല അറകളുണ്ടായിരുന്നു. ഒന്നിൽ സ്വന്തം പണം, മറ്റൊന്നിൽ പണിയുടെ പണം, വേറൊന്നിൽ സഭാകേന്ദ്രത്തിൽ അടയ്ക്കുവാനുള്ളത്. ഒന്നു മറ്റൊന്നിലേക്കു മാറ്റുകയോ മറിയ്ക്കുകയോ ഇല്ലായിരുന്നു. സാമ്പത്തിക കാര്യങ്ങളിൽ സുതാര്യതയുടെ സൂക്ഷ്മ ഭാവം പുലർത്തിയിരുന്നു. പിതാക്കന്മാരുടെ വലങ്കയ്യായിട്ടാണ് അച്ചൻ പ്രവർത്തിച്ചിട്ടുള്ളത്. ഭാഗ്യ സ്മരണാഹരും പുണ്യ ശ്ലോകരുമായ മാർതോമ്മാ ദീവന്ന്യാസിയോസ്, പ. ഔഗേൻ ബാവാ, പ. മാത്യൂസ് പ്രഥമൻ ബാവാ, അഭി: ഒസ്താത്തിയോസ് തിരുമേനി എന്നീ പിതാക്കന്മാരോടൊപ്പം നിരണം ഭദ്രാസന സെക്രട്ടറിയായി അനുഗ്രഹകരമായി സേവനം അനുഷ്ഠിച്ചു. ഒരു മകനെപ്പോലെ സ്നേഹ - വാത്സല്ല്യ-പ്രോത്സാഹനങ്ങൾ നൽകിയ വല്ല്യച്ചനെക്കുറിച്ച് പലതും കുറിക്കുവാൻ മനസ്സ് തിടുക്കം കൂട്ടുന്നു-വിസ്താരഭയത്താൽ നിർത്തട്ടെ. അച്ചന്റെ പേരിനോടൊപ്പം ബിരുദങ്ങളുടെ അക്ഷരങ്ങൾ ഇല്ല. ആത്മ പ്രശംസയുടെ കറുപ്പകളും ഇല്ല. എന്നാൽ "നൈർമ്മല്ല്യം, താഴ്മ ശുചിത്വം - മികവേറീടും പരിശീലനവും...." ദൈവത്തിന്റെ ആചാര്യനുതകുന്ന ഉണർവ്വും നടപടിയിൽ പൂർണ്ണതയും പാലിക്കുവാൻ പരമാവധി പരിശ്രമിച്ചു. നിർമ്മല കഹനേന്മാരോടൊപ്പം ഈ ശ്രേഷ്ഠ പുരോഹിതന്റെ വാസവും ആനന്ദവും ആയിരിക്കട്ടെ.



# സമ്യഗ് ദർശനം

**സൂ**ഫി വര്യൻമാരിൽ ഒരാളായ ബഹാവുദീനെക്കുറിച്ച് ഒരു കഥയുണ്ട്. തന്റെ നൂറ് കണക്കിന് ശിഷ്യന്മാരുമായി അദ്ദേഹം മരുഭൂമിയിൽ താമസിക്കുകയായിരുന്നു. കുറച്ച് യാത്രക്കാർ ആശ്രമത്തിൽ വരുവാനും കാണുവാനും അനുവാദം ചോദിച്ചു. അവരുടെ ലക്ഷ്യം അവിടെ എന്ത് നടക്കുന്നു എന്ത് അറിയുകയായിരുന്നു. അവർക്ക് സ്വന്തം കണ്ണുകളെ വിശ്വസിക്കാനായില്ല. നൂറ് കണക്കിനാളുകൾ ഭ്രാന്തൻമാരെപ്പോലെ നൃത്തം ചെയ്യുന്നു. ചിലർ അട്ടഹസിക്കുന്നു. ചിലർ ആകാശത്തേക്ക് നോക്കി സംസാരിക്കുന്നു. ആകെ കുത്തഴിഞ്ഞ അവസ്ഥ. അവർ ഉള്ള് കൊണ്ട് വിചാരിച്ചു ഇത് ഭ്രാന്തന്മാരുടെ താവളം തന്നെ ഗുരു അവരുടെ മദ്ധ്യത്തിൽ ഇരിക്കുന്നു അവർ അയാളുടെ ചുറ്റും ഇങ്ങനെ ഭ്രാന്ത് പ്രവർത്തിക്കുന്നു.

യാത്രക്കാർ വീണ്ടും ഒരു നാൾ അവരുടെ ആകാംഷകൊണ്ട് അവിടെയെത്തി. അവർക്ക് അത്ഭുതമായി ബഹാവുദീന്റെ ചുറ്റും അന്ന് ഭ്രാന്താടിയവർ ഇന്ന് ശാന്തരായി ധ്യാന നിഗമ്നരായി ഇരിക്കുന്നു. അവിടെ ഒരു ജീവി പോലും ഇല്ല എന്ന വിധത്തിൽ ആശ്രമമാകെ പൂർണ്ണ നിശബ്ദത, വന്നവർ കൂടുതൽ അങ്കലാപ്പിലായി ഈ ഭ്രാന്തൻമാർക്കെല്ലാം എന്ത് സംഭവിച്ചു? ബഹാവുദീൻ ഉത്തരങ്ങളൊന്നും പറഞ്ഞില്ല. ശിഷ്യന്മാർ പ്രതികരിച്ചുമില്ല. യാത്രക്കാർ അവരുടെ വഴിക്കു പോയി.

വർഷങ്ങൾ കഴിഞ്ഞു യാത്രക്കാർ കൗതുകത്തോടെ ആ വഴിക്ക് വീണ്ടും വന്നു. ഒരൊറ്റ ശിഷ്യൻ പോലും അവിടെ ഉണ്ടായിരുന്നില്ല. ബഹാവുദീൻ മാത്രം അവിടെ ഇരിക്കുന്നുണ്ടായിരുന്നു. ആശ്രമമാകെ ശൂന്യമായിരിക്കുന്നു. യാത്രക്കാർക്ക് ആകാംഷ അടക്കാൻ കഴിഞ്ഞില്ല, അവർ ബഹാവുദീനോട് ചോദിച്ചു. "ഏതാനും വർഷങ്ങൾക്ക് മുമ്പ് ഞങ്ങൾ ഇവിടെ വന്നപ്പോൾ ഇവിടെ നരകം ഭൂമിയിലേക്ക് ഇറങ്ങിവന്നപോലെയായിരുന്നു. അപ്പോൾ ഞങ്ങൾ കരുതി നിങ്ങൾക്കും അനുയായികൾക്കും ഭ്രാന്തായിരിക്കുമെന്ന്. ഇപ്പോൾ ആശ്രമമാകെ ശൂന്യമായിരിക്കുന്നു, എന്താണ് സംഭവിച്ചത്?

ബഹാവുദീൻ പറഞ്ഞു "വിരേചനം" നിരവധി ജീവിതങ്ങളിലൂടെ നിങ്ങളെപ്പോലെയുള്ള ആളുകൾ കാരണം, അടിച്ചമർത്തപ്പെട്ട ഒരു സമൂഹം കാരണം, ഒരു ഭ്രാന്തൻ സമൂഹം കാരണം അവർ ശേഖരിച്ച ഭ്രാന്തുകളെല്ലാം പുറത്തു കളയുകയായിരുന്നു. ഞാൻ അവരെക്കൊണ്ട് അത് ചെയ്യിക്കുകയായിരുന്നു. അത് പുറത്ത് കളയുവാൻ അവരെ അനുവദിക്കുകയായിരുന്നു.

പിന്നെ അവർ നിശബ്ദരായത്...? യാത്രക്കാർ ചോദിച്ചു. ബഹാവുദീൻ പറഞ്ഞു. "ഉള്ളിലുള്ളത് മുഴുവൻ അവർ പുറത്ത് കളഞ്ഞു അങ്ങനെ അവർ വിവേകികളായി. അങ്ങനെ നിശബ്ദരായി" "അവർ ചോദിച്ചു" ഇപ്പോൾ അവർ എവിടെ പോയി? ബഹാവുദീൻ പറഞ്ഞു. ഇപ്പോൾ അവർ സന്ദേശം പ്രചരിപ്പിക്കാൻ പോയിരിക്കുകയാണ്. ഇനി അവർക്ക് ഒന്നും ചെയ്യാനില്ല. അവർ അമൃത് നുകർന്ന് കഴിഞ്ഞു. അവർ ഭൂമിയുടെ എല്ലാ ദിക്കിലും പോയിരിക്കുകയാണ് ഭ്രാന്തൻമാരെ കണ്ടെത്താൻ.

എല്ലാ ആസ്വാദനങ്ങളിലും വാസനകളിലും ഒരു ഭ്രാന്തുണ്ട്. ഒരു ഭ്രാന്തുമില്ലാതെ ആർക്കും ജീവിക്കാനാവുകയില്ല ലൗകീകമായി വിജയിക്കാനാവുകയില്ല.

ജഡം നമ്മിൽ അടിച്ചേൽപ്പിച്ചിരുന്ന എല്ലാ ഭ്രാന്തുകളും പുറത്ത് കളഞ്ഞതെങ്കിൽ മാത്രമെ. ആത്മാവ് ചലനാത്മകമാവുകയുള്ളു. ഓരോ കാലങ്ങളിൽ നമ്മിലേക്ക് ആവേശിച്ചിരിക്കുന്ന ഭ്രാന്തുകൾക്ക് നാം അടിമയാകാതിരിക്കുക. ജീവിതത്തിന്റെ ഏതെങ്കിലും ഘട്ടത്തിൽ ആ ഭ്രാന്ത് ഉപേക്ഷിക്കാനുള്ള ഉണർവ്വുണ്ടാവുക, ഇച്ഛാശക്തിയുണ്ടാവുക.

E-mail: fr.thirumangalam@gmail.com

## സൺഡേസ്ക്കൂൾ പ്രതിഭാ സംഗമം

ഒ.എസ്.എസ്.എ.ഇ. സുവർണ്ണ ജൂബിലി ആഘോഷങ്ങളുടെ ഭാഗമായി പുത്തൻകാവ് സെ. മേരീസ് കത്തീഡ്രലിൽ ഫെബ്രു. 8 ശനി 10 മുതൽ പ്രതിഭാസംഗമം നടത്തും. അഖില മലങ്കര തലത്തിൽ 1964 മുതലുള്ള 10, 12 ക്ലാസ്സ് മത്സര പരീക്ഷ റാങ്ക് ജേതാക്കളുടെയും സാഹപാഠ്യ മത്സരങ്ങളിൽ പ്രത്യേക അവാർഡ് ലഭിച്ചവരേയും പ്രതിഭാ സംഗത്തിൽ ആദരിക്കും. ഇതു സംബന്ധിച്ച അറിയിപ്പും വിവരശേഖരണത്തിനുള്ള ഫോമും അർഹരായ ഏവർക്കും ഭദ്രാസന ഡയറക്ടറന്മാർ മുഖേന എത്തിച്ചിട്ടുണ്ട്. ലഭിക്കാത്തവർ ജനറൽ കൺവീനർ ഡോ. ഐപ്പ് വർഗീസുമായോ (9446448215) ഭദ്രാസന ഡയക്ടറമായി ബന്ധപ്പെടണം. അർഹരായവരുടെ ലിസ്റ്റ് ഒ.എസ്.എസ്.എ. വെബ്സൈറ്റിൽ (www.ossae.org) പ്രസിദ്ധീകരിക്കും.




മലങ്കര ഓർത്തഡോക്സ് സഭ അൽമായ നേതൃസ്മൃതി അനുസ്മരണ പരമ്പരയും കെ.സി. മാമ്മൻ മാപ്പിള അനുസ്മരണവും പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. കോശി ഉമ്മൻ, അസോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫ്, ഡോ. ഏബ്രഹാം മാർ സെറാഫിം, ജസ്റ്റിസ് കെ. സുരേന്ദ്ര മോഹൻ, സംസ്ഥാന ഉന്നത വിദ്യാഭ്യാസ കൗൺസിൽ വൈസ് ചെയർമാൻ ടി.പി. ശ്രീനിവാസൻ, ദേശീയ ന്യൂനപക്ഷ വിദ്യാഭ്യാസ കമ്മിഷൻ അംഗം ഡോ. സിറിയക് തോമസ്, അൽമായ ട്രസ്റ്റി. എം.ജി. ജോർജ് മുത്തൂറ്റ് എന്നിവർ സമീപം.

### അവാർഡ്



മികച്ച അധ്യാപകയ്ക്കുള്ള 'കേന്ദ്രീയ വിദ്യാലയ സംഘട'ന്റെ ബാംഗ്ലൂർ റീജനൽ ഇൻസന്റീവ് അവാർഡ് നേടിയ റെന്നി ജോർജ്. ഡിആർഡിഒ ബാംഗ്ലൂർ കേന്ദ്രീയ വിദ്യാലയയിലെ അധ്യാപികയായ റെന്നി എം.എസ് രാമയ്യ എൻജിനീയറിങ് കോളജ് പ്രൊഫ. കല്ലട മണലൂവിള ഡോ. റജി ജോർജിന്റെ ഭാര്യയും കേന്ദ്രീയ വിദ്യാലയ റിട്ട. പ്രിൻസിപ്പൽ പായിപ്പാട് വിലിപ്പിൽ ജി. ചാക്കോയുടെ മകളുമാണ്.

കേന്ദ്ര സർക്കാരിന്റെ സി.വി. രാമൻ ശാസ്ത്ര അധ്യാപന അവാർഡും ലഭിച്ചിട്ടുണ്ട്.



കോട്ടയം: പഴയ സെമിനാരിയിൽ പണിയുന്ന ഡോ. ഗീവർഗീസ് മാർ ഒസ്താത്തിയോസ് സ്മാരക സ്റ്റുഡന്റ്സ് ഹോസ്റ്റലിന്റെ ശിലാസ്ഥാപനം പരിശുദ്ധ ബസ്സേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ നിർവ്വഹിക്കുന്നു. (20-12-2013)



പത്തനാപുരം: മൗണ്ട് താബോർ ദയറാ സുപ്പീരിയറായിരുന്ന ഫാ. കെ. എ. ഏബ്രഹാമിന്റെ പൗരോഹിത്യ സുവർണ്ണ ജൂബിലി ആഘോഷം പ. കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ജോസഫ് എം. പുതുശ്ശേരി, ഡോ. സിറിയക് തോമസ്, കേന്ദ്ര മന്ത്രി കൊടിക്കുന്നിൽ സുരേഷ്, ഡോ. ജോസഫ് മാർ ദീവന്നാസ്യോസ്, മാത്യു റ്റി. തോമസ് എം.എൽ.എ., ഡോ. പോൾ മണലിൽ എന്നിവർ സമീപം.

MS-1




**പൗ**രസ്ത്യ പാരമ്പര്യത്തിലെ പ്രധാനപ്പെട്ട പെരുനാളാണ് ദനഹാ പെരുന്നാൾ. നമ്മുടെ കർത്താവിന്റെ യോർദ്ദാൻ നദിയിലെ മാമ്മൂദീസായുടെ അനുസ്മരണമാണിത്. 'ദ്നാഹ്' എന്ന ക്രിയാധാതുവിൽ നിന്ന് രൂപംകൊണ്ട നാമപദമാണ് 'ദനഹോ.' ഇതിന് 'ഉദയം', 'വെളിപ്പെടൽ' 'പ്രകാശിക്കപ്പെടൽ' എന്നൊക്കെയാണ് അർത്ഥം. പ്രധാനമായും സൂര്യന്റെയും നക്ഷത്രങ്ങളുടെയും ഉദയത്തിന് ഉപയോഗിക്കുന്ന വാക്കാണ് 'ദനഹോ' എന്നുള്ളത്. പാശ്ചാത്യ പാരമ്പര്യത്തിൽ ഈ പെരുനാളിന് 'എപ്പിഫനി', 'തിയോഫനി' എന്നീ വാക്കുകളാണ് ഉപയോഗിക്കുന്നത്. ഈ വാക്കുകളുടേയും അർത്ഥം വെളിപ്പെടൽ (Manifestation) ദൈവത്വത്തിന്റെ ഉദയം എന്നൊക്കെയാണ്. പാശ്ചാത്യ - ബൈസന്റയിൻ പാരമ്പര്യത്തിൽ ഇത് യേശുക്രിസ്തുവിന്റെ ജനനത്തിന്റെയും വിദ്വാന്മാരുടെ സന്ദർശനത്തിന്റെയും, മാമ്മൂദീസായുടെയും അനുസ്മരണമാണ്. ഇവ മൂന്നിന്റെയും അർത്ഥതലങ്ങൾ ഈ വാക്കിൽ മറഞ്ഞു കിടക്കുന്നു. യേശുക്രിസ്തുവിന്റെ ജഡത്തിലുള്ള വെളിപ്പെടുത്തൽ എന്ന തലത്തിൽ ജനനത്തിന്റെയും, ജനനത്തിങ്കൽ കിഴക്കുദിച്ച നക്ഷത്രം എന്ന തലത്തിൽ വിദ്വാന്മാരുടെ സന്ദർശനത്തിന്റെയും, യോർദ്ദാനിൽ പിതാവ് ശബ്ദത്തിലൂടെയും പരിശുദ്ധ റൂഹാ പ്രാവിന്റെ രൂപത്തിലൂടെയും പുത്രനെ വെളിപ്പെടുത്തുന്നതിനാൽ ആ രീതിയിലും അർത്ഥം ലഭിക്കുന്നു. ഇത് പ്രകാശത്തിന്റെ പെരുന്നാളാണ്. "ഇരുട്ടിൽ ഇരിക്കുന്ന ജനം വലിയ ഒരു വെളിച്ചം കണ്ടു; മരണത്തിന്റെ ദേശത്തിലും നിഴലിലും ഇരിക്കുന്നവർക്ക് പ്രകാശം ഉദിച്ചു." (മത്താ. 4:15). "ആർദ്ര കരുണയാൽ ഉയരത്തിൽ നിന്ന് ഉദയം നമ്മെ സന്ദർശിച്ചിരിക്കുന്നു" (ലൂക്കോ. 1:79) എന്നീ വാക്യങ്ങൾ ദൈവീക പ്രകാരമായ യേശു ലോകത്തിൽ ഉദയം ചെയ്ത് പ്രകാശിച്ചു എന്നാണ് സന്ദേശിക്കുന്നത്. 'ദനഹോ' എന്ന വാക്കിൽ നിന്ന് ഉണ്ടാകുന്ന പദമാണ് 'മദ്നഹോ' ഇതിന് "ഉദയത്തിന്റെ ദിക്കായ കിഴക്ക്" (East) എന്ന് അർത്ഥമാണ്.

**ഫാ. മാത്യു വർഗീസ്, റോം**

## അറ്റ്ലാന്റാ സെ. തോമസ് ദേവാലയം കൂദാശ ചെയ്തു

അറ്റ്ലാന്റാ; ജോർജിയയിലെ ആദ്യത്തെ ഇന്ത്യൻ ഓർത്തഡോക്സ് ദേവാലയമായ അറ്റ്ലാന്റാ സെ. തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശാകർമ്മം ഒക്ടോബർ അഞ്ചിന് നടത്തപ്പെട്ടു. സൗത്ത് വെസ്റ്റ് ഭദ്രാസനാധിപൻ അഭി. അലക്സിയോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്ത മുഖ്യ കാർമികത്വം വഹിച്ചു. ഡോ. മാത്യൂസ് മാർ സേവേറിയോസ് മെത്രാപ്പോലീത്താ (കണ്ടനാട് ഭദ്രാസനം) ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത (നിരണം ഭദ്രാസനം) എന്നിവർ സഹകാർമികരായിരുന്നു. ഫാ. വിൽസൺ മണലേത്ത് വികാരിയാണ്.

## ശതാബ്ദി

കൊല്ലം ഭദ്രാസനത്തിലെ മാറനാട് സെ. പീറ്റേഴ്സ് & സെ. പോൾസ് ദേവാലയത്തിന്റെ ശതാബ്ദി ആഘോഷങ്ങൾ 2014 ജനുവരി 5 മുതൽ 19 വരെ നടത്തുവാൻ പ. കാതോലിക്കാ ബാവാ, അഭിവന്ദ്യ തിരുമേനിമാർ കേന്ദ്ര സംസ്ഥാന മന്ത്രിമാർ എം. എൽമാർ, വൈദികർ സംബന്ധിക്കുന്നു. ഫാ. മാത്യൂസ് തട്ടാരുതുണ്ടിൽ വികാരിയാണ്.

## പഴയ സെമിനാരി ദ്വിശതാബ്ദി സമ്മേളനം

കോട്ടയം: പഴയ സെമിനാരി ദ്വിശതാബ്ദി ആഘോഷങ്ങളുടെ ഉദ്ഘാടനം ഫെബ്രു. 2-ന് ഞായറാഴ്ച രാവിലെ 11-ന് പഴയ സെമിനാരിയിൽ നടത്തും.

പ. കാതോലിക്കാ ബാവ അദ്ധ്യക്ഷത വഹിക്കുന്ന സമ്മേളനം മുഖ്യമന്ത്രി ഉമ്മൻചാണ്ടി ഉദ്ഘാടനം ചെയ്യും. രാഷ്ട്രീയ സാമൂഹിക നേതാകക്കളും വിദേശ സഭാ പ്രതിനിധികളും സംബന്ധിക്കും.

## പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ ഓർമ്മ

കുണ്ടറ: കുണ്ടറ സെമിനാരി, എം.ജി.ഡി. ഹൈസ്ക്കൂൾ, സെ. കുറിയാക്കോസ് എൽ.പി. സ്ക്കൂൾ എന്നിവയുടെ സ്ഥാപക പിതാവായ പ. ഗീവർഗീസ് ദ്വിതീയൻ ബാവായുടെ 50-ാം ഓർമ്മപ്പെരുന്നാൾ കുണ്ടറ സെമിനാരിയിൽ ആഘോഷിച്ചു. അനുസ്മരണ റാലിയും, പ്രസംഗ മത്സരവും നടന്നു. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്താ മുഖ്യ നേതൃത്വം നൽകി. സെമിനാരി മാനേജർ ഫാ. കെ. കെ. വർഗീസ്, ഫാ. ഡോ. എം. ഒ. ജോൺ, ഫാ. തോമസ് ദാനിയേൽ എന്നിവർ പ്രസംഗിച്ചു.



**കുറിച്ചി:** മലങ്കരസഭ മാസികയ്ക്ക് ഹ്രസ്വ കാലത്തിനുള്ളിൽ 1600-ൽ അധികം വരിക്കാരെ ചേർത്ത് മലങ്കര സഭാ മാസികയുടെ സീനിയർ പ്രമോട്ടറായ അജിത് ഏബ്രഹാം, പുത്തൻ പുരയ്ക്കൽ. കുറിച്ചി വലിയ പള്ളി ഇടവകാംഗമാണ്. 'ഇടവകയിലെ എല്ലാ വീടുകളിലും മലങ്കരസഭ മാസിക' എന്ന പദ്ധതിയാണ് ജീനാ ജോൺ ഏറ്റെടുത്തത്. മാസികയുടെ അഭിനന്ദനങ്ങൾ.



സംസ്ഥാന അദ്ധ്യാപക അവാർഡു നേടിയ ജോർജ് തോമസ് നെല്ലിപ്പള്ളിൽ കൊല്ലം ഭദ്രാസനത്തിലെ പുത്തൂർ സെ. ജോർജ് വലിയ പള്ളി ഇടവകാംഗം.



തിരുവനന്തപുരം ജലഭവനിൽ വാട്ടർ അതോറിറ്റി ചീഫ് എഞ്ചിനീയറായി നിയമിതനായ ജേക്കബ് ചാക്കോ. കൊട്ടാരക്കര കോട്ടപ്പുറം സെ. ഇഗ്നേഷ്യസ് ഇടവകാംഗം.

## സൺഡേ സ്ക്കൂൾ





സൺഡേസ്ക്കൂൾ സൗത്ത് സോൺ ജൂനിയർ പ്രസംഗത്തിന് രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ജോർജി ഉമ്മൻ തോമസും സബ് ജൂനിയർ പ്രസംഗത്തിന് രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ക്രിസ്റ്റി സാറാ തോമസും.

തുമ്പമൺ എം.ജി. സൺഡേസ്ക്കൂൾ വിദ്യാർത്ഥികളായ ഇവർ കുണ്ടറ പൊയ്കയിൽ ഫാ. പി.കെ. തോമസിന്റെയും ആഷമ്മ തോമസിന്റെയും മക്കളാണ്.



## പിൻമൊഴി

# ഒരാൾക്ക് എത്ര ചൂൽ വേണം

ഒരു രാഷ്ട്രീയ പാർട്ടിയുടെ ഒന്നാം ജന്മവാർഷികത്തിൽ തന്നെ സംസ്ഥാന ഭരണം നേടിയെടുത്തു എന്ന സ്വപ്നസമാനമായ പരിണതിയാണ് ഭരണസിരാകേന്ദ്രമായ ഡൽഹിയിൽ സംഭവിച്ചത്. റാലേഗാൻ സിദ്ധി എന്ന അണ്ണാഹസാരേയുടെ ജന്മഗ്രാമത്തിൽ നടന്ന സാമൂഹിക വിപ്ലവം ദേശീയ തലങ്ങളിലേക്ക് കാൽചവുട്ടിയപ്പോൾ, അണിചേർന്ന ചിലർ രൂപം നൽകിയ സംഘം ***ആം ആദ്മിയായി*** രൂപപ്പെടുകയായിരുന്നു.

സെലിബ്രിറ്റികൾ ഒന്ന് ഞെട്ടിയിരിക്കണം; മെട്രോറെയിലിലൂടെ മുഖ്യമന്ത്രി സഞ്ചരിക്കുന്നത് കണ്ടിട്ട് സിനിമയും മതവും രാഷ്ട്രീയവുമൊക്കെ കുടുംബഭരണമാകുന്ന നാട്ടിൽ ജനങ്ങൾ തീവ്രമായി അഭിലഷിച്ച ഒരു 'ബദൽ' സങ്കൽപമാണ് കേജ്‌റിവാളിന്റെ വജ്രായുധം.

ഡൽഹിക്കാരുടെ ഒരു ഭാഗ്യമേ! നമുക്കിതൊക്കെ കാണാനാണ് വിധി. അധികാരത്തിന്റെ ദന്തഗോപുരങ്ങളിലിരുന്ന് മുന്നണികൾ അമ്പലക്കാള, വിത്തുകാള വിളികളിലൂടെയും സമരപരമ്പരകളിലൂടെയും നമ്മുടെ നെല്ലിപ്പലകളിലൂടെ കൊടിപാറിച്ചു സഞ്ചരിക്കുകയാണ്. 2013–14 ആദ്ധ്യയനവർഷം കഴിയാറായിട്ടും യൂണിഫോമിനു വേണ്ട തുണിയുടെ അളവും തയ്യൽക്കൂലിയും ചർച്ച ചെയ്തു തീർന്നിട്ടില്ല. അഞ്ചാം മന്ത്രിയും രണ്ടാം കാറും മുന്നണി മര്യാദകളൊക്കെയാണ് അവരുടെ നീറുന്ന പ്രശ്നങ്ങൾ. തൊഴിലിനു പകരം രാഷ്ട്രീയവും സമരവും ജീവിത മാർഗങ്ങളായി സ്വീകരിച്ചവർ ഇവിടെയല്ലാതെ മറ്റേത് രാജ്യത്തുണ്ട്? ഇവിടെയും പ്രതീക്ഷയോടെ ചൂലിന് കാത്തിരിപ്പുണ്ട്.

പള്ളിഭരണങ്ങളിലും ഒരു ആം ആദ്മി ബദൽ ഉണ്ടാകണം. ക്രിസ്തുമസിന് ബിവറേജസിന്റെ വിൽപ്പന വർദ്ധിപ്പിക്കുന്ന ഭാരവാഹികൾ ക്രിസ്തു ശരീരത്തിന് 'ഭാര'മായ ശാപദ്രോഹികളാണ്. ആത്മീയ ഭരണത്തിൽ തന്ത്രങ്ങൾ മെനയുന്നവർ, പൊതുമുതൽ ധൂർത്തടിക്കുന്നവർ, പള്ളികളിൽ കയറാത്തവർ, വിശ്വാസസംഹിതകളോ, പ്രാർത്ഥനകളോ അറിയാത്തവർ, ആഘോഷങ്ങൾക്കു മുന്നിൽ മാത്രം മുണ്ടുടുത്ത് ഞെളിഞ്ഞ് ആത്മീയത തൊട്ടു തേച്ചിട്ടില്ലാത്തവർ, ഇടവക ഭരണത്തിൽ രാഷ്ട്രീയ ലാക്കോടെ കയറിപ്പറ്റുന്നവർ . . . ഒരു ചൂൽ അവതരിച്ചെങ്കിൽ!

ബ്യൂറോക്രസി എന്ന ഉദ്യോഗസ്ഥ ദുഷ്പ്രഭുത്വം അഴിമതിയിൽ നാറിയ ഫയലുകൾ കൂട്ടത്തോടെ തീയിട്ട സംഭവം ഡൽഹിയിൽ നിന്നും റിപ്പോർട്ട് ചെയ്തിരിക്കുന്നു. ഒന്നു എഴുന്നേറ്റ് ചെന്ന് പിറകിലിരിക്കുന്ന അലമാരയിൽ നിന്നും തടിച്ച ബുക്ക് നിവർത്തി നമ്പരും വിവരങ്ങളും പറയാൻ ശരീരമനക്കാതെ, പോയിട്ട് നാളെ വരാൻ പറയുന്ന ഓഫീസർ സാറന്മാരുടെ നാടാണിത്. തൂലികയാണെ! മുഖ്യമന്ത്രി എത്ര ജനസമ്പർക്ക പരിപാടി നടത്തിയാലാണ് പരാതിരഹിത കേരളം ഉണ്ടാകുന്നത്. നടന്നു ചെരിപ്പ് തേഞ്ഞ് പി.എസ്.സി എഴുതി സർക്കാർ പങ്കയ്ക്കു കീഴിൽ ഒന്നിരിക്കുമ്പോൾ തോന്നുന്ന ദുഷ്പ്രഭുത്വങ്ങൾക്കെതിരേയും ചൂലനക്കണം (അർപ്പണബോധത്തോടെ സേവിക്കുന്ന അംഗുലീപരിമിതരെ നമിക്കാൻ വിസ്മരിക്കുന്നില്ല).

ഒന്നു നിരത്തിലിറങ്ങിയാൽ ടിക്കറ്റിന്റെ ബാക്കി തരാത്തവർ, അമിത ചാർജ് ഈടാക്കുന്നവർ, മായം ചേർക്കുന്നവർ, തൂക്കത്തിൽ കബളിപ്പിക്കുന്നവർ, പരസ്യമായി ലഹരിക്കുന്നവർ, ദുർഭാഷണം നടത്തുവർ, വഴിതടയുന്നവർ നിയമങ്ങൾ പോലും വച്ചു താമസിപ്പിക്കുന്നവർ . . . .

ഒരാൾക്ക് എത്രയടി ഭൂമിവേണമെന്ന ചരിത്രകഥാ തലവാചകം ഒന്നു പരിഷ്കരിക്കുയാണ് ഈ ഇന്ത്യ മഹാരാജ്യത്ത് ഒരാൾക്ക് എത്ര ചൂൽവേണം.

*- ഫാ. മുകളിൽ*



ചരമ സുവർണ്ണ ജൂബിലി ആഘോഷിക്കുന്ന
മലങ്കരയുടെ അഭൗമ തേജസ്സിന്റെ മദ്ധ്യസ്ഥതയ്ക്കു മുമ്പിൽ
ഉപകാര സ്മരണകളോടെ



## പരിശുദ്ധ ഗീവർഗീസ് ദ്വിതീയൻ ബാവാ

**Mulammoottil Melevila Family, Kundara**

